# കലാകൗമുദി

**1052**
നവംബർ 12, 1995
വില : 6 രൂപ





4
## സൂര്യസൗന്ദര്യം
സൂര്യഗ്രഹണമെന്ന സുന്ദരമായ അനുഭവത്തെക്കുറിച്ച് മഹേഷ്ഭട്ട്, സുലക്ഷണാ ദേവി, മോഹൻ പ്രദീപ് എന്നിവർ നീം കാ ഠാണയിൽ നിന്നും, ഫത്തേപ്പൂർസിക്രിയിൽ നിന്നും, ഭരത്പ്പൂരിൽ നിന്നും റിപ്പോർട്ടുചെയ്യുന്നു.

6
ശ്യാമസൂര്യന്റെ ദിവസം
ഡോ. സി.ജി. രാമചന്ദ്രൻനായർ

8
ഇരുളിന്റെ ഇടനാഴിയിലെ സൂര്യകിരീടം
ശ്രീ. പി. ഗോപകുമാർ

11
കൃഷ്ണമേനോനെ വീണ്ടും [illegible]മ്മിക്കുമ്പോൾ
ശ്രീ. മുരളി

45
തിക്കോടി ഗ്രാമത്തിന്റെ സാഫല്യം
സ്റ്റാഫ്‌ലേഖകൻ

35
വിക്ടോറിയ ടെർമിനസിൽ നിന്നും തുടങ്ങി
ശ്രീ. വിജു വി. നായർ

14
അഡ്മിനിസ്ട്രേറ്ററാണ് ഇന്നാവശ്യം
ശ്രീ. വെട്ടൂർ രാമൻനായർ

17
സാംസ്കാരിക ചിഹ്നം മായുന്നു
ശ്രീ. ആഷാ മേനോൻ

38
നാരായണഗുരുവിനെക്കുറിച്ചുള്ള എന്റെ ചില സ്വകാര്യചിന്തകൾ
നിത്യചൈതന്യയതി

40
ബദൽശക്തിയുടെ പ്രസക്തി
ശ്രീ. കുമരകം ശങ്കുണ്ണിമേനോൻ

18
കവിത പാടിയും ആടിയും
ശ്രീ. സച്ചിദാനന്ദൻ

22
കടൽക്കാഴ്ചകൾ
ശ്രീ. അംബികാസുതൻ മാങ്ങാട്

26
സ്വയംവരം
ശ്രീ. ഒ.എൻ.വി. കുറുപ്പ്

34
മുള്ളുതറഞ്ഞ കണ്ണ്
ശ്രീ. എ. അയ്യപ്പൻ

32
ക്രിക്കറ്റ്
ശ്രീ. കെ.എൽ. മോഹനവർമ്മ

42
ഞാനും എന്റെ ജീവിതവും
ശ്രീ.എ.പി. ഉദയഭാനു

44
സിന്ദൂരരേഖ
സിനിമാലേഖകൻ

46
സാഹിത്യവാരഫലം
ശ്രീ. എം. കൃഷ്ണൻനായർ


മുഖചിത്രം : രണ്ടാം പ്രഭാതത്തിനായി കാത്തിരിക്കുന്ന മാൻപേടകൾ. തിരുവനന്തപുരത്തെ മൃഗശാലയിൽ സൂര്യഗ്രഹണസമയത്തെടുത്ത ചിത്രം (ഫോട്ടോ: ശ്രീ. അനിൽഭാസ്കർ)

ഡിസൈൻ : ഭട്ടതിരി

## പ്രപഞ്ചതാളം ഇടറിയ ശ്യാമസൂര്യന്റെ ദിവസം. " നീ നിന്റെ നിത്യ നിദാന്ത നടനം തുടരൂ; അതെന്റെ ഹൃദയത്തെ നിറയ്ക്കട്ടെ....."



ഡയമണ്ട് ഹാർബറിലെ സൂര്യഗ്രഹണം

# സൂര്യസൗന്ദര്യം



### നീം കാ താണയിൽ നിന്ന്

മഹേശ് ഭട്ട്

**ഒ**ക്ടോബർ 24. രാജസ്ഥാനിലെ നീം കാ താണ എന്ന കൊച്ചുപട്ടണം. സമയം രാവിലെ 8.30. എങ്കിലും സാന്ധ്യപ്രകാശത്തിൽ മുങ്ങിനില്ക്കുകയാണ് ഭൂമി. മറ്റൊരു സൂര്യോദയം കൂടി സംഭവിക്കാനിരിക്കുംപോലെ. ഒരു ഹൃദയമിടിപ്പിന്റെ ഇടവേളയിൽ ചന്ദ്രൻ സർവ്വശക്തനായ സൂര്യനെ മറയ്ക്കുന്നതു കാണാൻ നീം കാ താണയിൽ ജനസഹസ്രങ്ങൾ തടിച്ചുകൂടിയിരിക്കുന്നു. ഭക്തിസംയുക്തവും ശാന്തഗംഭീരവുമായ കാഴ്ച.

നിമിഷങ്ങൾക്കകം സൂര്യപ്രകാശം മങ്ങിത്തുടങ്ങി. കാഴ്ചയിലുള്ളതെല്ലാം മനോഹരങ്ങളായ നിഴൽചിത്രങ്ങളാക്കി മാറ്റിക്കൊണ്ട് ആകാശം സാവധാനം ചാരനിറമാർന്നു. ഗ്രഹണത്തിന്റെ അമ്പതു നിമിഷങ്ങൾ. അനന്തവിഹായസ്സിലെ അത്യപൂർവ്വതയിലേക്ക് എല്ലാവരും ഉറ്റുനോക്കി.

ജീവിതത്തിന്റെ നാനാതുറകളിൽപ്പെട്ടവരുടെ അസുലഭമായ കൂടിച്ചേരലായിരുന്നു അത്. അനന്യമായ ഈ പ്രതിഭാസത്തിനു സാക്ഷികളാവാൻ ശാസ്ത്രജ്ഞന്മാർ മുതൽ തൊഴിലാളികൾവരെ ആകാംക്ഷയോടെ കാത്തുനിന്നു. ആറാം ക്ളാസ്സിൽ പഠിക്കുന്ന കപിൽ ഗ്രഹണം കാണാൻ ചിറ്റോഗറിൽനിന്നും നീം കാ താണയിലെത്തിയിരിക്കുകയാണ്. ഗ്രഹണത്തിന്റെ കാഴ്ച അവനെ സ്തബ്ധനാക്കിയിരിക്കുന്നു. "സൂര്യപ്രകാശം മങ്ങുന്ന കാഴ്ച മനോഹരമായിരുന്നു. നക്ഷത്രങ്ങളെപ്പോലും എനിക്കു കാണാമായിരുന്നു." സ്കൂളിൽ മടങ്ങിച്ചെന്ന് കൂട്ടുകാരോട് അദ്ഭുതം വിശദീകരിക്കാനിരിക്കുകയാണ് കപിൽ. രാഹു സൂര്യനെ വിഴുങ്ങുന്നു എന്ന പ്രാചീനവിശ്വാസത്തെ ഓർമ്മിപ്പിക്കുംപോലെ ആരോ പറഞ്ഞു: "സൂര്യരൂപത്തിൽനിന്നും ആരോ ഒരുഭാഗം തട്ടിയെടുത്തതുപോലെ." സൂര്യരൂപത്തെ ചന്ദ്രൻ പ്രാപിച്ചപ്പോൾ ഊഷ്മാവിലുണ്ടായ താഴ്ച അന്തരീക്ഷത്തിൽ തണുപ്പു നിറച്ചു. പുരുഷന്മാരും കുട്ടികളും നീം കാ താണയിൽ നിറഞ്ഞുനിന്നെങ്കിലും സ്ത്രീകളുടെ പ്രാതിനിധ്യം കുറവായിരുന്നു. ഗ്രഹണദർശനം സ്ത്രീകൾക്കു പാടില്ലായെന്ന മതവിശ്വാസമായിരുന്നു അവരുടെ അസാന്നിദ്ധ്യത്തിനു കാരണം. മതവിശ്വാസത്തെ മറികടന്ന് ഗ്രഹണം കാണാനെത്തിയ പൂനം എന്ന പെൺകുട്ടി പറഞ്ഞു: "എന്റെ പട്ടണത്തിൽ ഇങ്ങനെയൊരദ്ഭുതം സംഭവിക്കുമ്പോൾ അതു വീക്ഷിക്കാനുള്ള സ്വാതന്ത്ര്യം എനിക്കുണ്ട്."

ബിർലാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽനിന്നും ഗ്രഹണം കാണാനെത്തിയ വിദ്യാർത്ഥികൾക്ക് തങ്ങളുടെ 250 കിലോമീറ്റർ യാത്ര സാർത്ഥകമായിത്തോന്നി. മാതൃപ്രകൃതിയുടെ മഹാദ്ഭുതം കാണാൻ ഒരുവയസ്സു പ്രായമുള്ള കണിക അവളുടെ അച്ഛനുമമ്മയ്ക്കുമൊപ്പം പിലാനിയിൽ വന്നിരുന്നു. പിലാനിയിൽ 98 ശതമാനം ഗ്രഹണമുണ്ടായപ്പോൾ കണികയുടെ അമ്മ ഫിൽട്ടറുപയോഗിച്ച് കണികയുടെ കണ്ണുകളെ സംരക്ഷിക്കുന്ന തിരക്കിലായിരുന്നു. കണികയുടെ അച്ഛൻ വിവേക് സക്സേന പറഞ്ഞു: "സൂര്യഗ്രഹണം ഒരഡിക്ഷനാണ്. ഒരിക്കൽ കണ്ടാൽ അടുത്തകുറി നിങ്ങളതു മിസ്സ് ചെയ്യില്ല."

ഗ്രഹണസമയത്ത് സൂര്യനുചുറ്റും അരുണവർണ്ണത്തിൽ കത്തിജ്ജ്വലിക്കുന്ന വാതകമണ്ഡലത്തെക്കുറിച്ച് ഇരുപത്തിയഞ്ചോളം പഠനം നടത്തുന്നതിനായി ബാഗ്ളൂരിലെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ആസ്ട്രോഫിസിക്സ് നീം കാ താണയിൽ പ്രൊഫസർ കൗശികിന്റെ മേൽനോട്ടത്തിൽ ഒരു ക്യാമ്പ് തുറന്നിരുന്നു. ഈ ക്യാമ്പിൽ പങ്കെടുക്കുവാനായി സൂക്ഷ്മനിർമ്മിതങ്ങളായ ഉപകരണങ്ങളുമായി ജർമ്മനിയിൽനിന്നും ജപ്പാനിൽനിന്നും റഷ്യയിൽനിന്നും ബ്രസീലിൽനിന്നും ശാസ്ത്രജ്ഞന്മാർ എത്തിയിരുന്നു. പതിനഞ്ചുവർഷങ്ങൾക്കുശേഷം ഭൂമിക്കും ചന്ദ്രനും മദ്ധ്യേ സൂര്യനെത്തുന്ന പരിപൂർണ്ണ ഗ്രഹണമുഹൂർത്തം കണ്ടപ്പോൾ അനിർവ്വചനീയമായ ആഹ്ളാദമാണ് അവർക്കുണ്ടായത്. ജയ്പൂരിൽനിന്നും നൂറ്റിമുപ്പതു കിലോമീറ്റർ ഉള്ളിലായി, രാജസ്ഥാനിലെ ഏറ്റവും പൊടിനിറഞ്ഞ നീം കാ താണയിൽ ഇന്ത്യയിൽനിന്നും വിദേശത്തുനിന്നുമായി ഏകദേശം മുന്നൂറോളം ശാസ്ത്രജ്ഞന്മാരാണ് കൂടിച്ചേർന്നിരുന്നത്. ഒക്ടോബർ 15-ാം തീയതി മുതൽ ഗ്രഹണദർശനത്തിനനുയോജ്യമായ സ്ഥലങ്ങളിൽ അവർ ക്യാമ്പുകൾ തുറന്നു. ഗജാനന്ദ് മോഡി ഹയർ സെക്കൻഡറി സ്കൂളിന്റെ കളിക്കളമാണ് നിരീക്ഷണകേന്ദ്രത്തിനായി തിരഞ്ഞെടുത്തത്. കളിക്കളത്തിൽനിന്നു നോക്കിയാൽ ദൂരെ രണ്ടു കുന്നുകൾക്കു നടുവിൽനിന്നും ഉദിച്ചുയരുന്ന സൂര്യനെ വ്യക്തമായി കാണാമായിരുന്നു. കഴിഞ്ഞ ഏതാനും ദിവസങ്ങളായി മേഘം മൂടിക്കിടന്ന ആകാശം ശാസ്ത്രജ്ഞരെ വിഷമിപ്പിച്ചിരുന്നെങ്കിലും ദീപാവലിദിനം ആകാശത്തിലും പ്രകാശം കൊളുത്തി. ഇരുപത് ഏക്കർ വിസ്തീർണ്ണമുള്ള സ്കൂൾ ഗ്രൗണ്ട് ഒരു തുറന്ന പരീക്ഷണശാലയായിരുന്നു. വിലകൂടിയ ക്യാമറകൾ, ടെലസ്കോപ്പുകൾ, പവർ ജനറേറ്ററുകൾ ഇവയൊക്കെ ഇവിടെ മുൻകൂട്ടിത്തന്നെ സജ്ജീകരിച്ചിരുന്നു. നീം കാ താണയിൽ ഒരു നല്ല ഹോട്ടലുപോലുമില്ലാതിരുന്നതിനാൽ പരിസരവാസികളാണ് എല്ലാവർക്കും ആഹാരവും താമസസൗകര്യവും നല്കിയത്.

ഗ്രഹണദിവസം രാവിലെ നാലുമണിക്കുതന്നെ ക്യാമ്പുകൾ പ്രവർത്തനസജ്ജമായി. ക്യാമറകൾ സൂക്ഷ്മതയോടെ പരിശോധിക്കപ്പെട്ടു. ക്യാമറാ ആംഗിളുകൾ കൃത്യതയോടെ ആസൂത്രണം ചെയ്തു. 6.45-ന് സൂര്യൻ ഉദിച്ചപ്പോൾ ഊഷ്മാവ് ഗണ്യമായി വർദ്ധിച്ചു. 7.24-ന് ഗ്രഹണം ആരംഭിച്ചതോടെ നഗരം മുഴുവൻ പരിപൂർണ്ണ നിശ്ശബ്ദതയിലായി. 8 മണി മുതൽ ഇരുട്ടു വ്യാപിക്കാൻ തുടങ്ങി. ഒപ്പം ഊഷ്മാവ് വളരെയധികം താഴുകയും ചെയ്തു. 8.30-ന് ഗ്രഹണം സംഭവിക്കുമ്പോൾ അന്തരീക്ഷത്തിൽ ഹൃദയമിടിപ്പുകളുടെ സംഗീതം നിറഞ്ഞു. 1980 ഫെബ്രുവരി 16-ന് കൊണാർക്കിൽ സംഭവിച്ച പരിപൂർണ്ണ സൂര്യഗ്രഹണത്തിനുശേഷം. നീം കാ താണ എന്ന ഈ കൊച്ചുപട്ടണവും ശാസ്ത്രരചനയുടെ ചരിത്രത്തിൽ ഒരു വജ്രമോതിരമായിരിക്കുന്നു.

### ഫത്തേപ്പൂർസിക്രിയിൽനിന്ന്

സുലക്ഷണദേവി

**ഫ**ത്തേപ്പൂർസിക്രി: അക്ബർ ചക്രവർത്തിയുടെ തലസ്ഥാനനഗരമായ ഫത്തേപ്പൂർസിക്രി ഇന്ന് (ഒക്ടോബർ 24) ദിവ്യമായ ഒരു പ്രപഞ്ചവിസ്മയത്തിനു സാക്ഷിയായി. നാലു നൂറ്റാണ്ടിലേറെ പഴക്കമുള്ള നഗരത്തിലെ അത്രതന്നെ പഴക്കമുള്ള ചരിത്രസ്മാരകങ്ങളുടെ ഗോപുരങ്ങൾക്കുമേൽ പ്രഭാതസൂര്യൻ. അസ്തമിക്കുകയായിരുന്നു. സമ്പൂർണ്ണ സൂര്യഗ്രഹണത്തിന്റെ നിമിഷങ്ങളിൽ നിലാവിന്റെ നിഷ്കളങ്കതയുള്ള ചന്ദ്രബിംബം തേജസ്വിയായ സൂര്യനെ പൂർണ്ണമായും മറച്ചു. അൻപത്തി ഒൻപതു സെക്കൻഡുകൾ സൂര്യൻ ഇരുട്ടിലാണ്ടു നിന്നു. ആ സമയം അന്തരീക്ഷ താപം കുറഞ്ഞു. തണുത്ത കാറ്റു വീശി. കിളികൾ ചിലയ്ക്കാതെ എവിടെയൊക്കെയോ ചേക്കേറി. ചുരുൾ നിവർത്തിയ ഇരുട്ടിന്റെ ആ മേലാപ്പിനുതാഴെ എല്ലാം നിശ്ചലമായി. മുഗൾ സംസ്കാരത്തിന്റെയും അതിന്റെ വാസ്തുചാതുരിയുടെയും പ്രതീകമായ ഫത്തേപ്പൂർസിക്രി ഇരുട്ടിന്റെ ആ കരിമ്പടത്തിൽ പ്രാചീനതയുടെ പ്രൗഢിയത്രയും ഏറ്റുനില്ക്കുന്നതായി തോന്നി.

അക്ബർ ചക്രവർത്തിയുടെ ഗുരുവായിരുന്ന ഷെയിക് സലിം ചിസ്തിയുടെ ജന്മസ്ഥലമാണ് ഫത്തേപ്പൂർസിക്രി. ചിസ്തിയുടെ വസതി ഇന്ന് ആരാധനാകേന്ദ്രമാണ്. അവിടെനിന്നു സദാ മുഴങ്ങിക്കൊണ്ടിരുന്ന 'ഖവാജാ സലിം ചിസ്തി.... മൗലാ സലിം ചിസ്തി....' എന്ന പ്രസിദ്ധമായ കവാലിയുടെ ഈണം ഗ്രഹണനിമിഷങ്ങളിൽ നിലച്ചു.

ഗ്രഹണസൂര്യന്റെ ഭാവപ്പകർച്ചകൾ കാണാനെത്തിയ പതിനായിരത്തിലേറെ വരുന്ന ജനക്കൂട്ടം ശ്വാസമടക്കി ഇരുണ്ട ആകാശത്തെ വിസ്മയമുഹൂർത്തങ്ങൾ ഇമവെട്ടാതെ നോക്കിനിന്നു. ശാസ്ത്രലോകത്തിന്റെ 'അൾട്രാവയലറ്റ്' മുന്നറിയിപ്പുകളെല്ലാം അവർ പുല്ലുപോലെ തള്ളിക്കളഞ്ഞു. സമ്പൂർണ്ണ ഗ്രഹണത്തിനു തൊട്ടുമുമ്പായി നഗരത്തെയാകെ കുളിരണിയിച്ചുകൊണ്ട് തണുത്ത കാറ്റു വീശി. കോട്ടകളുടെയും സ്മാരകങ്ങളുടെയും ചെങ്കൽഭിത്തികളിൽ പോക്കുവെയിൽ പ്രതിഫലിച്ചു. അപ്പോൾ ആകാശത്ത് സൂര്യൻ തീജ്വാലയുടെ വലയത്തിൽപ്പെട്ട വൃത്താകാരത്തിലുള്ള കരിക്കട്ടപോലെ തിളങ്ങുകയായിരുന്നു.

ചന്ദ്രബിംബത്തിന്റെ "താഴ്വരകളി"ലൂടെ കുങ്കുമനിറത്തിലുള്ള സൂര്യകിരണങ്ങൾ പുറത്തേക്കു പ്രവഹിച്ചപ്പോൾ എല്ലാ നിശ്ശബ്ദതയും ഭേദിച്ചുകൊണ്ട് പതിനായിരത്തിലേറെ വരുന്ന ജനക്കൂട്ടത്തിന്റെ ആഹ്ളാദാരവങ്ങളും കരഘോഷവും ഉയർന്നു. പിന്നെ വെട്ടിത്തിളങ്ങുന്ന ചുവന്ന രത്നം പതിച്ച വെള്ളിമോതിരമായി സൂര്യൻ പരിണമിക്കുകയായി. ശാസ്ത്രം വിശേഷിപ്പിക്കുന്ന "വജ്രമോതിരം" അതിന്റെ എല്ലാ കാല്പനിക സൗന്ദര്യത്തോടുംകൂടി കറുത്ത ആകാശത്ത് പ്രഭാപൂരത്തോടെ പരിലസിച്ചു.



ഫത്തേപ്പൂർ സിക്രിയിൽ നിന്നുള്ള കാഴ്ച

(ശേഷം 49-ാം പേജിൽ)



ഡോ: സി.ജി.രാമചന്ദ്രൻനായർ

# ശ്യാമസൂര്യന്റെ ദിവസം



**ആ**ഫ്രിക്കൻ നവോത്ഥാന നേതാവായ നെൽസൺ മണ്ഡേലയെ കവികൾ ആലങ്കാരികമായി "ശ്യാമസൂര്യൻ" എന്നുവിളിച്ചിട്ടുണ്ട്. (മലയാളത്തിൽത്തന്നെ ഒരിടയ്ക്കു വന്ന മണ്ഡേലക്കവിതകൾ ഓർമ്മിക്കുക). പക്ഷെ ഇവിടെ പരാമർശിക്കുന്നത് സാക്ഷാൽ സൂര്യനെത്തന്നെയാണ്-സമ്പൂർണ്ണ സൂര്യഗ്രഹണ സമയത്ത് തികച്ചും ശ്യാമനാകുന്ന സൂര്യനെപ്പറ്റിത്തന്നെ!

ആദിമമനുഷ്യനെ മുതൽ ആധുനിക മനുഷ്യനെ വരെ അദ്ഭുത വിസ്മയാധീനനാക്കിയ ഒരു പ്രതിഭാസമാണ് ഗ്രഹണം. സൂര്യനേയും ചന്ദ്രനേയും രാഹു എന്ന പാമ്പ് വിഴുങ്ങുമ്പോഴാണ് സൂര്യഗ്രഹണവും ചന്ദ്രഗ്രഹണവും സംഭവിക്കുന്നതെന്ന് ഇന്ത്യൻ പഴംപുരാണം പറയുന്നു. ഇതിനു സമാനമായി ഈജിപ്തിലും ചൈനയിലുമെല്ലാം ഗ്രഹണ സങ്കല്പങ്ങൾ രൂപംകൊണ്ടിരുന്നു. സൂര്യഗ്രഹണത്തെ "ശ്യാമസൂര്യന്റെ ദിവസം" (The day of the dark sun) എന്നാണ് ചൈനക്കാർ വിശേഷിപ്പിക്കുന്നത്.

സൂര്യചന്ദ്രന്മാർക്കു വന്നുപറ്റുന്ന ഒരു കഷ്ടകാലമായി പല കവികളും ഗ്രഹണത്തെ കണ്ടിരുന്നു.

"സകല ഭുവനങ്ങളിൽ പ്രൗഢതേജോഭര-
പ്രകടതര മൂർത്തികൾ സൂര്യനും ചന്ദ്രനും
ഒരു ദശയിലങ്ങഹോ! രാഹു വക്ത്രാന്തരേ
വിരവൊടു പതിച്ചുഴന്നീടുന്നതില്ലയോ"

എന്ന് കവി വിലപിക്കുകയും സമാധാനിക്കുകയും ചെയ്യുന്നതു നോക്കുക. സൂര്യനും ചന്ദ്രനും ഇങ്ങനെ വരുമെങ്കിൽ പാവം മനുഷ്യനു വന്നുചേരുന്ന ദൗർഭാഗ്യങ്ങളെപ്പറ്റി ആകുലപ്പെടുന്നതെന്തിന്? സൂര്യചന്ദ്രന്മാർ ഗ്രഹണത്തിൽനിന്നും മോചനം കിട്ടി പൂർവ ശോഭ വീണ്ടെടുക്കുന്നതുപോലെ നമുക്കും ക്ഷ്ടപ്പാടുകൾ കടന്ന് നല്ല നാളുകൾ കൈവരുമെന്ന പ്രത്യാശയുടെ സന്ദേശം നൽകുകയാണ് ഇവിടെ കവിയുടെ ലക്ഷ്യം.

ഗ്രഹണങ്ങളെപ്പറ്റി വേദകാലഘട്ടത്തിൽത്തന്നെ ഭാരതീയർക്ക് അറിവുണ്ടായിരുന്നു. ഋഗ്വേദത്തിലെ സ്വർഭാനു എന്ന അസുരന്റെ കഥ ഇതിനു ദൃഷ്ടാന്തമാണ്. (അസുരന് എങ്ങനെ "സ്വർഭാനു"-സ്വർഗ്ഗത്തിലെ സൂര്യൻ-എന്ന നല്ല പേർ കിട്ടി എന്ന കാര്യം രസാവഹമല്ലേ? വേദപണ്ഡിതന്മാർ എന്തു പറയുന്നു?) സൂര്യനെ സ്വർഭാനു വിഴുങ്ങിയെന്നും ഭൂമിയാകെ ഇരുട്ടായി എന്നും അത്രി മഹർഷി മന്ത്രശക്തികൊണ്ട് സ്വർഭാനുവിനെ തോല്പിച്ച് സൂര്യനെ മോചിപ്പിച്ചു എന്നുമാണ് ഋഗ്വേദകഥ.

രാഹുകേതു സങ്കല്പം അഥർവ വേദത്തിൽ കാണുന്നു. യാജ്ഞവല്ക്യൻ ഇവയ്ക്ക് വ്യാഖ്യാനം നൽകാൻ ശ്രമിക്കുന്നുണ്ട്. എന്നാൽ ശരിയായ ജ്യോതിശ്ശാസ്ത്രപരമായ വ്യാഖ്യാനങ്ങൾ നൽകിയത് ആര്യഭട്ടൻ ഒന്നാമനും വരാഹമിഹിരനും ആണ്. "സൂര്യചന്ദ്രന്മാരുടെ സാങ്കല്പിക ക്രാന്തിവൃത്തങ്ങൾ പരസ്പരം ഖണ്ഡിക്കുന്ന ബിന്ദുക്കളാണ് രാഹുകേതുക്കൾ. ചന്ദ്രൻ സൂര്യനെ മറയ്ക്കുമ്പോൾ സൂര്യഗ്രഹണവും. ഭൂമിയുടെ നിഴലിൽ ചന്ദ്രൻ വരുമ്പോൾ ചന്ദ്രഗ്രഹണവും സംഭവിക്കുന്നു" എന്ന വ്യാഖ്യാനം ആധുനിക ശാസ്ത്ര സിദ്ധാന്തങ്ങളോട് ഏറെ അടുത്തുവരുന്നുണ്ട്. ആര്യഭട്ട-വരാഹമിഹിരന്മാരുടെ കാലം എ.ഡി. അഞ്ചും ആറും നൂറ്റാണ്ടുകൾ ആയിരുന്നു എന്നോർമ്മിക്കുക!



*ഡയമണ്ട് ഹാർബറിൽ*

## ഗ്രഹണത്തെപ്പറ്റിയുള്ള ആധുനികശാസ്ത്രസിദ്ധാന്തം

**പ**ഴംപുരാണങ്ങളും പ്രാചീന ശാസ്ത്രങ്ങളും അവിടെ നില്ക്കട്ടെ! നമുക്ക് ആധുനിക ശാസ്ത്ര സിദ്ധാന്തങ്ങൾ നോക്കാം.

കേവലം നിഴലിന്റെ "പ്രതിഭാസങ്ങൾ" (Shadow Phenomena) മാത്രമാണ് ഗ്രഹണങ്ങൾ എന്നാണ് സയൻസ് നമ്മെ പഠിപ്പിക്കുന്നത്. ഏറ്റവും ലളിതമായി പറഞ്ഞാൽ, ഭൂമിക്കും സൂര്യനും ഇടയിൽ കൃത്യം ഋജുരേഖയിൽ ഒരേ തലത്തിൽ ചന്ദ്രൻ വരുമ്പോൾ ചന്ദ്രന്റെ നിഴൽ ഭൂമിയിൽ വീഴുന്നു. അതാണ് സൂര്യഗ്രഹണം. ഇത് കറുത്തവാവ് (അമാവാസി) നാളുകളിൽ മാത്രമേ സംഭവിക്കുകയുള്ളൂ. മറിച്ച്, ചന്ദ്രനും സൂര്യനും ഇടയിൽ ഋജുരേഖയിൽ ഒരേ തലത്തിൽ ഭൂമി സ്ഥിതി ചെയ്യുമ്പോൾ ചന്ദ്രഗ്രഹണം സംഭവിക്കുന്നു. ഇതാകട്ടെ വെളുത്തവാവിൻനാൾ (പൗർണ്ണമി) മാത്രമേ വരൂ. കൃത്യമായ ഋജുരേഖാ സംവിധാനവും ക്രാന്തിവൃത്തതലത്തിന്റെ സംവിധാനവും അത്യപൂർവമായി മാത്രമേ ഒത്തുവരികയുള്ളൂ. അതിനാലാണ് എല്ലാ അമാവാസി നാളുകളിലും സൂര്യഗ്രഹണവും എല്ലാ പൗർണ്ണമിനാളുകളിലും ചന്ദ്രഗ്രഹണവും ഉണ്ടാകാത്തത്. താരതമ്യേന ലളിതമായ ഗണിത (ത്രികോണമിതി) പ്രക്രിയകൾ ഉപയോഗിച്ച് ഗ്രഹണം സംഭവിക്കുന്ന ദിവസവും സമയവും മുൻകൂട്ടി കണ്ടുപിടിക്കാൻ കഴിയും. ഗ്രഹണങ്ങൾ കൃത്യമായി പ്രവചിക്കാൻ സാധിച്ചത് ജ്യോതിശ്ശാസ്ത്രത്തിന്റെ ആദ്യകാല വിജയങ്ങളിൽ മർമ്മപ്രധാനമായിരുന്നു; ഈ ശാസ്ത്രശാഖയുടെ വികാസ പരിണാമങ്ങൾക്ക് ഇതു വഴിതെളിച്ചു.

## സൂര്യനും ചന്ദ്രനും

**സൂ**ര്യനെ നാം ദിനകരനെന്നും ചന്ദ്രനെ നിശീഥിനീകാമുകനെന്നും വിളിക്കുന്നു. ഭൂമിയിൽനിന്നു നോക്കുമ്പോൾ സൂര്യനും ചന്ദ്രനും ഏതാണ്ടൊരേ വലിപ്പം തോന്നിക്കുന്നതിനാൽ പ്രാചീന കാലം മുതൽ മനുഷ്യമനസ്സിൽ രണ്ടിനും തുല്യ സ്ഥാനം നൽകിപ്പോന്നു. എങ്കിലും കൂടുതൽ പ്രഭാവമുള്ളതു പ്രഭാകരനു തന്നെ എന്നും എല്ലാവർക്കും അറിയാമായിരുന്നു.

ശാസ്ത്രദൃഷ്ട്യാ സൂര്യനും ചന്ദ്രനും തമ്മിൽ ഒരു താരതമ്യവുമില്ല. സൂര്യൻ സ്വയം പ്രകാശിക്കുന്ന ഒരു നക്ഷത്രമാണ്. സൂര്യകേന്ദ്രത്തിലെ താപനില ഏകദേശം 3 കോടി ഡിഗ്രിയാണ്! മനുഷ്യഭാവനയ്ക്ക് സങ്കല്പിക്കാൻപോലും അസാധ്യമായ ചൂട്! തെർമോ ന്യൂക്ളിയർ പ്രക്രിയകളിൽ ഹൈഡ്രജൻ ഇന്ധനമായി പ്രവർത്തിച്ച് മറ്റ് അണുക്കളുമായി (പ്രധാനമായും ഹീലിയം) സംശ്ലേഷിക്കുന്നതിൽ നിന്നാണ് സൗരോർജ്ജം അനുസ്യൂതമായി ഉണ്ടാകുന്നത്. ചന്ദ്രനാണെങ്കിൽ ഒരു ഗ്രഹം പോലുമല്ല, ഭൂമിയുടെ ഉപഗ്രഹം മാത്രം! ചന്ദ്രിക പോലും ചന്ദ്രന്റെ സ്വന്തമല്ല! പ്രകാശരഹിത ജഡവസ്തുവായ ചന്ദ്രനിൽ സൂര്യപ്രഭ തട്ടി പ്രതിഫലിക്കുന്ന പ്രകാശം മാത്രമാണ് നിലാവ്. ഇനി വലിപ്പത്തിന്റെ കാര്യമോ? സൂര്യഗോളത്തിന്റെ വ്യാസം ഉദ്ദേശം 14 ലക്ഷം കിലോമീറ്ററാണ്; ചന്ദ്രന്റേത് വെറും 3300 കിലോമീറ്റർ. പക്ഷെ സൂര്യൻ ഭൂമിയിൽനിന്ന് ശരാശരി 15 കോടി കിലോമീറ്റർ ദൂരത്തിൽ സ്ഥിതി ചെയ്യുമ്പോൾ ചന്ദ്രൻ ഭൂമിയുടെ അയൽവാസിയാണ്-കേവലം മൂന്നേമുക്കാൽ ലക്ഷം കിലോമീറ്റർ അകലമേയുള്ളൂ.

മറ്റൊരു തരത്തിൽ പറഞ്ഞാൽ, സൂര്യന്റെ വ്യാസം ചന്ദ്രന്റെ വ്യാസത്തിന്റെ ഏകദേശം 424 ഇരട്ടിയാണെങ്കിലും ഭൂമിയിൽനിന്ന് സൂര്യന്റെ അകലം ചന്ദ്രന്റെ അകലത്തിന്റെ 400 ഇരട്ടിയാണ്. ഭൂമിയിൽ നിന്നു നോക്കുമ്പോൾ സൂര്യചന്ദ്രന്മാർക്ക് ഏതാണ്ട് തുല്യ വലിപ്പം തോന്നാൻ ഇതാണു കാരണം.



## സൂര്യഗ്രഹണത്തിന്റെ ശാസ്ത്രീയ പ്രാധാന്യം

**സൂ**ര്യൻ ഒരു നക്ഷത്രമാണെന്നു പറഞ്ഞല്ലോ. സൂര്യനെപ്പറ്റി ആധുനിക ശാസ്ത്രം നമുക്ക് പല അറിവുകളും തന്നിട്ടുണ്ട്. [താത്പര്യമുള്ളവർ ജോർജ്ജ് ഗാമോയുടെ പ്രസിദ്ധ ഗ്രന്ഥം-"സൂര്യന്റെ ജനനവും മരണവും" (Birth and Death of the Sun) വായിക്കുക]. എങ്കിലും ഇനിയും അറിയാൻ പലതുമുണ്ട്; പ്രഹേളികകൾ ഇനിയും ധാരാളം? സൂര്യന്റെ ചുറ്റുമുള്ള പരിവേഷങ്ങളെപ്പറ്റി (ക്രോമോസ്ഫിയറിനേയും കൊറോണയേയും പറ്റി) ഇനിയും പലതും പഠിക്കാനുണ്ട്. സമ്പൂർണ്ണ ഗ്രഹണസമയമാണ് ഈ പഠനങ്ങൾക്കു പറ്റിയ സമയം. ഇക്കാരണത്താലാണ് പൂർണ്ണ സൂര്യഗ്രഹണ പാതയിൽ (path of totality) ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും ജ്യോതിശ്ശാസ്ത്രജ്ഞന്മാർ എത്തുന്നത്. 1868-ൽ ഇന്ത്യയിൽ ഗുണ്ടൂരിൽ നടന്ന പൂർണ്ണ സൂര്യഗ്രഹണ സമയത്തു നടത്തിയ പരീക്ഷണങ്ങളാണ് ഹീലിയം എന്ന രാസമൂലകത്തിന്റെ കണ്ടുപിടിത്തത്തിനും വഴിതെളിച്ചത്. ഐൻസ്റ്റൈന്റെ ആപേക്ഷിക സിദ്ധാന്തത്തെ പരീക്ഷണം വഴി "സത്യാപനം" (verify) ചെയ്യാൻ സാധിച്ചത് 1919 മേയ് 29-ലെ പൂർണ്ണഗ്രഹണ നിരീക്ഷണങ്ങൾ വഴിയാണ്.

പൂർണ്ണ ഗ്രഹണസമയത്ത് പക്ഷിമൃഗാദികളുടെ പെരുമാറ്റം സവിശേഷ പഠനം അർഹിക്കുന്നു. ഇരുട്ടുപരക്കുന്നതോടെ പക്ഷികൾ കൂടണയുന്നു. വീണ്ടും ചുരുങ്ങിയ സമയത്തിനുള്ളിൽ "രണ്ടാം പ്രഭാതം" (second dawn) വരുമ്പോൾ പക്ഷികൾ വിഭ്രമത്തിനു വിധേയരാകുന്നു! ഗ്രഹണത്തിന്റെ ജൈവശാസ്ത്ര സംബന്ധിയായ തലങ്ങൾ വിശദ ഗവേഷണങ്ങൾക്ക് ആസ്പദമാകുന്നുണ്ട്.

ഗ്രഹണത്തെ സംബന്ധിച്ച് പ്രാചീനകാലം മുതൽ പല വിശ്വാസങ്ങളും നിലനിന്നുപോരുന്നു. ചിലത് ശാസ്ത്ര ദൃഷ്ട്യാ യുക്തിയുക്തങ്ങളാണെങ്കിലും പലതും കേവലം അന്ധവിശ്വാസങ്ങളാണ്. ഗ്രഹണസൂര്യനെ നഗ്നനേത്രങ്ങൾ കൊണ്ടു നോക്കരുതെന്നു പറയുന്നത് ശരിയാണ്. കാരണം, സൂര്യന്റെ പരിവേഷത്തിൽനിന്നും അതുപോലെ ഗ്രസ്തമല്ലാത്ത ഭാഗത്തുനിന്നും, വരുന്ന അൾട്രാവയലറ്റ് കിരണങ്ങൾ റെറ്റിന (retina) യിൽ പതിച്ചാൽ അതിനു കേടുവരുന്നു എന്നതാണ്. ഇത് പെട്ടെന്നോ ക്രമേണയോ അന്ധതയിലേക്കു വഴി തെളിക്കുന്നു.

സാധാരണക്കാർ ചോദിക്കുന്ന ഒരു സംശയം ഇവിടെ പറയാം. ഗ്രഹണസമയത്തു മാത്രം സൂര്യനെ നോക്കാതിരുന്നാൽ മതിയോ? ഗ്രഹണമില്ലാത്തപ്പോൾ സൂര്യനെ നോക്കിയാലും അന്ധത വരികയില്ലേ? വരും! പക്ഷെ ഗ്രഹണമില്ലാത്തപ്പോൾ പൂർണ്ണശോഭനായ ദിനസൂര്യനെ നേരിട്ടു നമുക്കു നോക്കിനില്ക്കാൻ സാധ്യമേ അല്ല. സെക്കന്റിന്റെ അംശംപോലും നേരിട്ടു നോക്കാൻ കഴിയാതെ നമ്മുടെ കണ്ണു താനേ പിൻവലിയും! എന്നാൽ ഗ്രഹണസമയത്ത് പ്രകാശസാന്ദ്രത കുറവായതിനാൽ നാം സമയം നീങ്ങുന്നത് അറിയാതെ നോക്കിനിന്നുപോകും. ഇങ്ങനെ രണ്ടു സെക്കന്റിൽ കൂടുതൽ നിന്നാൽ കണ്ണുകൾക്കു കേടുവരും. (സൂര്യോദയ സമയത്തും അസ്തമയ സമയത്തും അന്തരീക്ഷ വായുവിന്റെ ഇടപെടൽമൂലം സംഭവിക്കുന്ന തരംഗനീളമാറ്റങ്ങളും പ്രകാശ തീവ്രത കുറയുന്നതും ആണ് സൂര്യനെ നേരെ നോക്കാൻ നമുക്കു സഹായകമാവുന്നത്.)



*യമുനയുടെ തീരത്തുനിന്ന്*

അന്ധവിശ്വാസങ്ങൾ എന്തെല്ലാമാണ്? ഗ്രഹണസമയത്ത് പുറത്തിറങ്ങി നടക്കരുത്; ഭക്ഷണം കഴിക്കരുത് എന്നെല്ലാം പറയുന്നതിന് ശാസ്ത്രീയാടിസ്ഥാനം ഇതുവരെ തെളിയിച്ചിട്ടില്ല. ഗ്രഹണശേഷം കുളിക്കണമെന്നു പറയുന്നതും ഇതുപോലെതന്നെ. എങ്കിലും ഇവയെല്ലാം വലിയ അപകടങ്ങളൊന്നുമില്ലാത്ത സരളങ്ങളായ അന്ധവിശ്വാസങ്ങളാണെന്നു പറയാം.

ഇക്കഴിഞ്ഞ ദിവസം (1995 ഒക്ടോബർ 24) ഉണ്ടായ സൂര്യഗ്രഹണം രാജസ്ഥാൻ മുതൽ ബംഗാൾ വരെ ഏതാനും കിലോമീറ്ററുകൾ മാത്രം വീതിയുള്ള ഒരു പ്രദേശത്ത് പൂർണ്ണത (totality) യിലെത്തിയിരുന്നു. കേരളത്തിൽ ഏകദേശം 50 ശതമാനം മാത്രം (ഉത്തരകേരളത്തിൽ 56%, ദക്ഷിണകേരളത്തിൽ 46%). ഇതിനു മുൻപ് ഇന്ത്യയിൽ പൂർണ്ണഗ്രഹണം കാണപ്പെട്ടത് 15-ലധികം കൊല്ലം മുമ്പായിരുന്നു-1980 ഫെബ്രുവരി 16-ാം തീയതി. ഭൂമിയാകെ എടുത്താൽ പൂർണ്ണ സൂര്യഗ്രഹണങ്ങൾ ശരാശരി ഒരു നൂറ്റാണ്ടിൽ അറുപതോളം സംഭവിക്കുന്നു; ഇവ പല സ്ഥലങ്ങളിൽ മാത്രമേ ദൃശ്യമാകൂ എന്നുമാത്രം.

## സൂര്യന് ഒന്നും സംഭവിക്കുന്നില്ല

**ഭൂ**മിയിൽ നാം ഇത്രയധികം ചർച്ച ചെയ്യുന്ന ഈ പ്രതിഭാസം സൂര്യനെ എങ്ങനെയെങ്കിലും ബാധിക്കുന്നുണ്ടോ? ഇല്ലേയില്ല! സൂര്യന് ഒന്നുംതന്നെ സംഭവിക്കുന്നില്ല. ഭൂമിയിലെ ഊർജ്ജത്തിന്റെ സ്രോതസ്സായ, ജീവന്റെ ആധാരമായ, സൂര്യഗായത്രിയിൽ ("സവിതുർവരേണ്യം") സ്തുതിക്കപ്പെടുന്ന, സവിതാവിന് ഗ്രഹണം നടക്കുന്നതുപോലും അറിയുകയില്ല. ഒരു നിസ്സാര ഗ്രഹത്തിൽ ജീവിക്കുന്ന അല്പായുസ്സുകളായ ക്ഷുദ്രജീവികൾ തന്നെ നോക്കുന്ന കാര്യം തീർച്ചയായും ദിവാകരന്റെ ശ്രദ്ധയിൽപ്പെടുകയില്ല. അതിലും നിസ്സാരമായ ഒരു ഉപഗ്രഹം-ചന്ദ്രൻ-തന്റെ നിഴൽ ഭൂമിയിൽ പതിപ്പിച്ച് ആ ച്ഛായതന്നെ ഭൂലോകവാസികൾക്ക് അദൃശ്യനാക്കുന്ന കാര്യം സൂര്യനെ സംബന്ധിച്ചിടത്തോളം സംഭവമേ അല്ല, പ്രത്യുത ഒരു അസംഭവം (non-event) അത്രേ!

അപ്പോൾ, കവി പറയുന്നപോലെ, "പ്രൗഢതേജോഭര പ്രകടതരമൂർത്തി"യായ സൂര്യൻ "രാഹു വക്ത്രാന്തരേ വിരവൊടു പതിച്ചുഴന്നീടുന്ന" കാര്യമോ? അത് മുഗ്ദ്ധമനോഹരമായ ഒരു കാവ്യ സങ്കല്പം മാത്രം!



പി. ഗോപകുമാർ

# ഇരുളിന്റെ ഇടനാഴിയിലെ സൂര്യകിരീടം

**നീ, നിന്റെ നിദാന്ത നടനം തുടരൂ; അതെന്റെ ഹൃദയത്തെ നിറയ്ക്കട്ടെ- തേജസ്വിയായ സൂര്യനെ പ്രാർത്ഥിച്ചുകൊണ്ട് ടാഗൂർ പാടിയ വരികൾ ഒക്ടോബർ 24ന് നടന്ന സൂര്യഗ്രഹണം ദർശിച്ചവർ ഓർമ്മിച്ചുകാണും. സൂര്യനെയും സൂര്യഗ്രഹണത്തെയും പറ്റി ഡോ: എസ്.ആർ. പ്രഭാകരൻനായർ വിശദീകരിക്കുന്നു.**



**സൂ**ര്യൻ:

അരുണസാരഥ്യത്തിൽ സപ്ത വർണ്ണാശ്വങ്ങളെ പൂട്ടിയ വെള്ളി ത്തേരിലേറിയ നിത്യ നിതാന്തചാരി. തേജോമൂർത്തി.

അദ്ഭുതാദരങ്ങളോടെ മനുഷ്യനെന്നും വണങ്ങുന്ന ദിവ്യപ്രഭ.

എന്താണ് സൂര്യൻ?

അനാദികാലംതൊട്ടേയുള്ള ചോദ്യമാണിത്. ഉത്തരത്തിൽനിന്നുതന്നെ ചോദ്യസമൂഹം മുളയ്ക്കുന്ന മാനംമുട്ടേയുള്ള ചോദ്യം.....

ഋതുഭേദങ്ങളിൽ നിഴലിച്ചിരുന്ന സൂര്യമുഖം ആയിരത്തിഅഞ്ഞൂറു കൊല്ലങ്ങൾക്കുമുമ്പ് നമ്മുടെ പഴമക്കാർ കണ്ടിരുന്നു. വരാഹമിഹിരന്റെ 'ബൃഹദ് സംഹിത' (മൂന്നാം അദ്ധ്യായം: 23-24)യിലെ വർണ്ണന കേൾക്കു:

ശിശിരസൂര്യൻ ചെമ്പുനിറം കലർന്ന കപിലവർണ്ണൻ. മാധവമാസങ്ങളിൽ ഹരികുങ്കുമച്ഛവിയുള്ളവൻ. ആപാണ്ഡു കനകവർണ്ണനാകുന്നു, ഗ്രീഷ്മ സൂര്യൻ. വർഷർത്തുവിൽ ശ്യാമവർണ്ണൻ. ശരത്തിൽ കമലോദരാഭൻ. രുധിരസന്നിഭനത്രേ ഹേമന്തസൂര്യൻ. പ്രാവട്കാലത്തിൽ സ്നിഗ്ദ്ധനും!

മകരം രാശിയിലെത്തുംമുമ്പേ സൂര്യൻ വഴിമാറി യാത്രചെയ്താൽ പശ്ചിമ-ദക്ഷിണ ദിക്കിലെ രാജ്യങ്ങൾക്കു വിനാശകാലം. ഉത്തരായണസൂര്യൻ അല്പമൊന്നു പിൻവാങ്ങി ദക്ഷിണദിക്കിലേക്കു ചുവടുവച്ചാൽ, രാജ്യത്തെല്ലാം സുഖസമ്പദ്സമൃദ്ധി.....



*തിരുവനന്തപുരത്ത് ഒബ്സർവേറ്ററിയിൽ സൂര്യഗ്രഹണം കാണാനെത്തിയവർ*

ഓരോ ദിവസത്തെയും സൂര്യസ്ഥാനം നിർണ്ണയിച്ച് നമ്മുടെ പൂർവ്വസൂരികൾ നടത്തിയ പഠനങ്ങളാണിവ....

ചെറിയൊരു ദീപ്തവലയമല്ല, സൂര്യൻ. പിന്നെയോ? കുറുകെ നൂറുമൈലുള്ള തിളക്കമാർന്ന പാറക്കൂറ്റനാകുന്നു സൂര്യൻ-ക്ഷോഭജനകമായ ഈ പ്രവചനത്തിന് ഗ്രീക്കു ദാർശനികൻ അനക്സാഗോറസിന് (ബി.സി. 435) നാടുകടത്തൽ ശിക്ഷ അനുഭവിക്കേണ്ടി വന്നു.

സൗരയൂഥത്തിലെ കേന്ദ്രബിന്ദു, സൂര്യൻ എന്ന് അരിസ്റ്റാർക്കസ് (ബി.സി 290) പ്രസ്താവിച്ചു. ആരും, പക്ഷേ, അദ്ദേഹത്തെ ഗൗനിച്ചില്ല.

സൂര്യനിലെ കറുത്ത പൊട്ടുകൾക്ക് (സൺ സ്പോട്സ്) 'താമസകീലകങ്ങ'ളെന്നു പൗരാണിക ഭാരതത്തിലെ ജ്യോതിശാസ്ത്രജ്ഞർ പേരിട്ടു. രാഹുവിന്റെ സന്തതികളായ കേതുക്കളായി വർണ്ണിച്ചു. തലയില്ലാത്ത മനുഷ്യശരീരത്തിന്റെയും വാളിന്റെയും കാക്കയുടെയുമൊക്കെ രൂപമെടുക്കുമത്രേ കേതുക്കൾ. മുപ്പത്തിമൂന്നു കേതുക്കളെക്കുറിച്ച് 'ബൃഹദ് സംഹിത'യിൽ പരാമർശം.

സൂര്യൻ ജ്വലിക്കുന്നു. എന്തുകൊണ്ട്? ഈ അന്വേഷണത്തിന് 1930-കൾവരെ ആരും ശരിയായ ഉത്തരം കണ്ടെത്തിയില്ലത്രേ. ഐസക് അസിമോവ് പറയുന്നു.

മണിക്കൂറിൽ ആയിരം മൈൽ സ്ഥിരവേഗത്തിൽ നിറുത്താതെ യാത്രചെയ്താലും പത്തു സംവത്സരങ്ങൾക്കുശേഷമേ ഭൂമിയിൽനിന്നു സൂര്യനിൽ എത്താനാകൂ.

സൂര്യായുസ്സ്. അങ്ങനെയൊന്നുണ്ടോ? ഉണ്ട്. അസിമോവ് പറയുന്നു. ജീവൻ നിലനിറുത്തിയിരിക്കുന്ന ഭൂമിയെ സംരക്ഷിക്കുന്ന സൂര്യനും മരണമുണ്ടത്രേ! സൂര്യനില്ലാത്ത കാലം വരുമെന്ന്! ഏതാണ്ട് പതിനൊന്നു ബില്യൺ വർഷങ്ങളാണത്രേ സൂര്യായുസ്സ്. ഇന്നു പകുതിയോളം സൂര്യായുസ്സ് എരിച്ചുകളഞ്ഞിരിക്കുന്നുപോലും!

സ്റ്റീഫൻ ഹാകിങ്ങിന്റെ നിരീക്ഷണങ്ങൾ കേൾക്കു:

ശീതനക്ഷത്രമാകുമ്പോൾ ഒരു നക്ഷത്രം 'ചന്ദ്രശേഖർ ലിമിറ്റി'നപ്പുറം (1.6 സോളാർ മാസ്) എത്തുമ്പോൾ അതിനു സ്വന്തം ഗുരുത്വാകർഷണത്തിൽനിന്നു സ്വയം താങ്ങിനില്ക്കാനാവില്ല. അപ്പോൾ, അത് 'തമോഗർത്ത'മായി ഭവിക്കുന്നു. നമ്മുടെ സൂര്യന്റെ പിണ്ഡം (സോളാർ മാസ്) ചന്ദ്രശേഖർ വരച്ച അതിർത്തിരേഖയ്ക്കുള്ളിലാണ്. അതിനാൽ, സൂര്യന്റെ സംഭാവ്യമായ അവസാന അവസ്ഥ "വൈറ്റ് ഡ്വാർഫി'ലാകുന്നു. നമ്മുടെ സൂര്യന് ഇനിയും അയ്യായിരം മില്യൺ വർഷങ്ങളിലേക്കാവശ്യമുള്ള ഇന്ധനം കൈയിലുണ്ട്....

സ്വച്ഛനീലാകാശത്തിൽ വിടരുന്ന വിസ്മയമോഹനദൃശ്യം, സമ്പൂർണ്ണ സൂര്യഗ്രഹണം.

മനുഷ്യൻ എന്നു മുതൽ സൂര്യഗ്രഹണം വീക്ഷിച്ചു തുടങ്ങി?

ഗ്രഹണത്തെക്കുറിച്ചും നിരീക്ഷണങ്ങളും പുരാവൃത്തങ്ങളും അനവധി.

കുറച്ചുനേരത്തേക്ക് ഭൂമിയെ കൃഷ്ണച്ഛായയിലേക്കു മാറ്റിനിർത്തിയിട്ട്, ആകാശവീഥിയിലൊരിടത്തുവച്ച് സൂര്യൻ ചന്ദ്രനെ വേൾക്കുന്നതത്രേ പൂർണ്ണ സൂര്യഗ്രഹണം. ചാന്ദ്രദേവതയിൽ സൂര്യനു ജനിച്ചവരത്രേ നക്ഷത്രങ്ങൾ.... പൗരസ്ത്യരുടേതാണ് ഈ വിരുപമ മുഗ്ദ്ധസങ്കല്പം!

'സൂര്യാ, അങ്ങയെ അസുരപുത്രനായ രാഹു തമസ്സുകൊണ്ടു മറച്ചുകളഞ്ഞുവല്ലോ!' അപ്പോൾ, ആളുകൾ ഇരിപ്പിടം അറിയാതെ അന്ധാളിക്കുമാറ് ലോകം ഇരുളിലാണ്ടുപോയി. ഇന്ദ്രാ, ഉടനെ ഭവാൻ സൂര്യന്റെ താഴെനിന്ന രാഹുമായകളെ നിഹനിച്ചു. കർമ്മങ്ങളെ മുടക്കിയ തമസ്സിൽ മറഞ്ഞ സൂര്യനെ, അത്രി, നാലാമത്തെ മന്ത്രംകൊണ്ടു കണ്ടെത്തി....'

'ബ്രഹ്മജ്ഞനായ അത്രി അമ്മിക്കുഴ ഉപയോഗിച്ചു പൂജിച്ചു സ്തുതിച്ചു വണങ്ങി ദേവന്മാരെ ചമയിച്ചു. സൂര്യന്റെ മൂടൽ നീക്കി കണ്ണിനു കാഴ്ചയുണ്ടാക്കി. രാഹുവിന്റെ മറകളെ തട്ടിനീക്കി....'

പൂർണ്ണ സൂര്യഗ്രഹണത്തെക്കുറിച്ചുള്ള ഈ വശ്യമനോഹര വാങ്മയചിത്രണം ഋഗ്വേദമന്ത്രങ്ങളിൽ ( അഞ്ചാം മണ്ഡലം: മൂന്നാം അനുവാകം: നാല്പതാം സൂക്തം: അഞ്ചും ആറും നാലും മന്ത്രങ്ങൾ) നിന്നുതിരുന്നത്.

സൂര്യനെ അസുരപുത്രൻ രാഹു തമസ്സുകൊണ്ടു മറച്ചത് അത്രികളാണ് കണ്ടുപിടിച്ചത്. മറ്റാരും ആളായില്ല (ഒൻപതാം മന്ത്രം).

മന്ത്രദ്രഷ്ടാക്കളായ അത്രികളാണ്, ഒരുപക്ഷേ, ലോകത്താദ്യം പൂർണ്ണ സൂര്യഗ്രഹണം വീക്ഷിച്ചു രേഖപ്പെടുത്തിയത്. സഹസ്രാബ്ദങ്ങൾക്കും മുമ്പ്.

രശ്മികളേയും താപത്തെയും സ്വയം ഒതുക്കുമ്പോൾ സൂര്യന്റെ കല്യാണ തമരൂപം കാണുമാറാകുന്നു... അങ്ങനെ ഇവൻ അവനെ കാണട്ടെ....

ഈശാവാസ്യ ഉപനിഷത്തിലെ ഈ മന്ത്രവും ചന്ദ്രച്ഛായയിൽ പൂർണ്ണമായും മറയുന്ന സൂര്യനെക്കുറിച്ചുള്ള സൂചനയല്ലാതെ മറ്റെന്ത്?

ചന്ദ്രഗ്രഹണത്തിൽ ചന്ദ്രൻ ഭൂച്ഛായയിൽ പ്രവേശിക്കുന്നു. സൂര്യഗ്രഹണത്തിൽ ചന്ദ്രൻ സൂര്യത്തളികയിൽ കയറുന്നു. അതാണ്, പടിഞ്ഞാറിരിക്കിൽനിന്നു ചന്ദ്രഗ്രഹണവും കിഴക്കരികിൽനിന്നു സൂര്യഗ്രഹണവും തുടങ്ങാത്തതിനു കാരണം- 'ബൃഹദ് സംഹിത'യിലെ രാഹുചാരത്തിലെ (നാലാമദ്ധ്യായം) നിരീക്ഷണത്തിന്റെ അടിത്തറ പതിനഞ്ചു ശതകം കഴിഞ്ഞിട്ടും സുഭദ്രം.



*വലയഗ്രഹണം*

സൂര്യന്റെ പശ്ചിമഭാഗത്തെ ചന്ദ്രൻ ആദ്യം മറച്ചുകൊണ്ടാണല്ലോ ഒക്ടോബർ 24-നു നടന്ന സൂര്യഗ്രഹണത്തിന്റെ തുടക്കവും.

1868-ലെ സൂര്യഗ്രഹണ സമയത്ത് സൂര്യപ്രകൃതിയിൽ ചില 'വർണ്ണരാജിലേഖ'കൾ കണ്ടെത്തി. ഇവ 'ഹീലിയ'ത്തിന്റേതാകാം എന്നും അനുഹിച്ചു. സൂര്യലേഖ എന്ന അർത്ഥത്തിൽ, സൂര്യന്റെ ഗ്രീക്കു ശബ്ദമാണല്ലോ 'ഹിലിയോസ്'. പിന്നീടു മുപ്പതു വർഷങ്ങൾക്കുശേഷം ഹീലിയം എന്ന മൂലകം ഭൂമിയിൽ കണ്ടെത്തിയപ്പോഴാണ് 1968-ലെ സൂര്യഗ്രഹണത്തിൽ കണ്ട വർണ്ണരാജീലേഖകളുടെ പൊരുളറിഞ്ഞത്!



*സൂര്യനും ഭൂമിയും തമ്മിലുള്ള ബന്ധം ഡോ. എസ്.ആർ. പ്രഭാകരൻ നായർ വിശദീകരിക്കുന്നു*

1919 മേയ് 29-ലെ പൂർണ്ണ സൂര്യഗ്രഹണമാണല്ലോ ഐൻസ്റ്റൈന്റെ ആപേക്ഷിക സിദ്ധാന്തത്തിനു നേർതെളിവായി ഭവിച്ചത്.

സൂര്യഗ്രഹണത്തെപ്പറ്റി പഴക്കംചെന്ന വിവരണങ്ങളിലൊന്ന് ബാബിലോണിയൻ വിവരണമാണ്. ബി.സി. 1063 ജൂലൈ 31-ലെ. 'അന്നു പകൽ രാത്രിയായെന്നും സ്വർഗ്ഗമദ്ധ്യത്തിൽ തീയുണ്ടായി'യെന്നും രേഖപ്പെടുത്തിയിരിക്കുന്നു.

സൂര്യഗ്രഹണചിത്രം ആദ്യമെടുക്കുന്നത് ജൂലൈ 18, 1860-ലാണ്.

പൂർണ്ണ സൂര്യഗ്രഹണത്തെക്കാൾ താരതമ്യേന വിരളം പൂർണ്ണ ചന്ദ്രഗ്രഹണം. ചന്ദ്രനെ നോക്കിനില്ക്കുന്ന ഏതു ഭാഗത്തുനിന്നും ചന്ദ്രഗ്രഹണം ദൃശ്യമാകുന്നു. സൂര്യഗ്രഹണം, പക്ഷേ, വളരെ ഇടുങ്ങിയ, കഷ്ടിച്ചു നൂറുമൈൽ വീതിയുള്ള, നാടപോലുള്ള പ്രദേശത്തു മാത്രമേ ദൃശ്യമാകൂ.

ഇറാനിലെ തെക്കൻ ടെഹ്റാനിൽ ഒക്ടോബർ 24 രാവിലെ 7.22-നു ദൃശ്യമാകുന്ന പൂർണ്ണ സൂര്യഗ്രഹണം പാഞ്ഞുപോകുന്ന ആകാശക്കാഴ്ചയായി 14,000 കിലോമീറ്റർ ഭൂഭാഗം താണ്ടി ശാന്തസമുദ്രമേഖലയിൽ അസ്തമിക്കുന്നു.

പടിഞ്ഞാറ് രാജസ്ഥാൻ മുതൽ കിഴക്ക് പശ്ചിമബംഗാൾവരെ നാല്പതു കിലോമീറ്റർ വീതിയുള്ള പഥത്തിലൂടെയാണ് ഇത്തവണ ചന്ദ്രനിഴൽ ഇന്ത്യയിലൂടെ കടന്നുപോകുന്നത്.

രാജസ്ഥാനിലെ നീം കാഠാണ, അലഹബാദിലെ റോബർട്സ് ഗഞ്ജ്, പശ്ചിമബംഗാളിലെ ഡയമണ്ട് ഹാർബർ എന്നിവിടങ്ങളിലാണ് പ്രധാന നിരീക്ഷണ കേന്ദ്രങ്ങൾ.

തുലാമാസത്തിലെ കറുത്തപക്ഷത്തിൽ, ദീപാവലിപ്പിറ്റേന്നു നടക്കുന്ന പൂർണ്ണ സൂര്യഗ്രഹണം ഇരുപതാം നൂറ്റാണ്ടിലെ അവസാനത്തേത്. ഇരുനൂറ്റി മുപ്പത്തിമൂന്നു കൊല്ലങ്ങൾ കാത്തിരുന്നത്രേ ദീപാവലിപ്പിറ്റേന്നു സൂര്യഗ്രഹണം കാണാൻ.

പൂർണ്ണ സൂര്യഗ്രഹണം • ഇനിയും 2017-ലും 2024-ലുമാണ് ഉണ്ടാകാൻ പോകുന്നത്. കാൽനൂറ്റാണ്ടിലേറെയുള്ള കാത്തിരിപ്പിന് ഇന്നത്തെ എത്ര പേർ അന്നുണ്ടാകും?

പ്രപഞ്ചനിയോഗത്താൽ നിഴലിലാകുന്ന സവിതാവ് അറിവിന്റെ നിറവനി....

ഈ നൂറ്റാണ്ടിലെ അവസാനത്തെ സൂര്യഗ്രഹണത്തെക്കുറിച്ച് അറിയാവുന്നതെല്ലാം പറയാമെന്ന് ഡോ: എസ്.ആർ. പ്രഭാകരൻനായർ സന്തോഷപൂർവ്വം സമ്മതിച്ചു. ദീപാവലിനാൾ കാലത്തേ തിരുവനന്തപുരത്തെ നക്ഷത്രബംഗ്ലാവിലേക്ക് എന്നെ ക്ഷണിച്ചു. അദ്ദേഹം....

കേരള സർവ്വകലാശാലാ ഫിസിക്സ് വകുപ്പിലെ പ്രൊഫസറാണ് ഡോ. എസ്.ആർ. പ്രഭാകരൻനായർ. 1970 മുതൽ സ്പേസ് ഫിസിക്സിൽ ഗവേഷണം നടത്തുന്നു. 'സോളാർ ടെറസ്റ്റിയൽ ഫിസിക്സി'ലാണ് ഗവേഷണങ്ങളുടെ കേന്ദ്രബിന്ദു. ഇദ്ദേഹത്തിന്റെ മുപ്പതിലധികം പ്രബന്ധങ്ങൾ രാഷ്ട്രാന്തരീയ ജേർണലുകൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. കഴിഞ്ഞ പതിനാറുവർഷമായി ഫിസിക്സ് ഡിപ്പാർട്ടുമെന്റിലെ അദ്ധ്യാപകനാണ്. രണ്ടു പേർ ഇദ്ദേഹത്തിന്റെകൂടെ പ്രവർത്തിച്ച് പി.എച്ച്.ഡി എടുത്തിട്ടുണ്ട്. ഒരാൾക്ക് ഇപ്പോൾ ഗൈഡും. സൂര്യവാതത്തെ സംബന്ധിച്ചുള്ളതാണ് ഇവരുടെ പഠനങ്ങൾ. ഐ.യു.സി.എ.എ (ഇന്റർനാഷണൽ യൂണിവേഴ്സിറ്റി സെന്റർ ഫോർ അസ്ട്രോണമിക് & അസ്ട്രോഫിസിക്സ്)യുടെ സീനിയർ അസോസിയേറ്റാണ് ഡോ. പ്രഭാകരൻനായർ.

ഫിസിക്സ് വകുപ്പിൽ അസ്ട്രോണമിക്കൽ ഇമേജ് പ്രോസ്സസിംഗ് യൂണിറ്റ് സ്ഥാപിക്കാൻ പോകുന്നു. ഇദ്ദേഹത്തിന്റെ ശ്രമഫലമായി ലോകത്തെവിടെയുമുള്ള ദൂരദർശിനികളിൽനിന്നു ലഭിക്കുന്ന ഇമേജുകൾ നമുക്കിവിടെയും കിട്ടും.... വി.എസ്.എസ്.സി. ബാംഗ്ലൂരിലെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് അസ്ട്രോഫിസിക്സ് തുടങ്ങിയ സ്ഥാപനങ്ങളുമായി സഹകരിച്ചുള്ള ഗവേഷണങ്ങളാണ് ഡോ. പ്രഭാകരൻനായർ നടത്തുന്നത്. കേരള സർവ്വകലാശാലയിലെ മറ്റൊരു വിഭാഗമാണ് തിരുവനന്തപുരത്തെ നക്ഷത്രബംഗ്ലാവ്. ഡോ. പ്രഭാക

രൻനായർ, ഒബ്സർവേറ്ററി വിഭാഗം മേധാവിയുമാണ്.

സൂര്യനെന്തെന്നു പറയാമോ?

ഗവേഷകനായ പ്രൊഫസറുടെ മുഖത്ത് ഉത്സാഹപ്പൂത്തിരി. സാങ്കേതികസംജ്ഞകളുടെ നൂലാമാലകളഴിച്ചുമാറ്റി വിശദീകരണം തുടങ്ങി, അദ്ദേഹം.

'സൂര്യനും ഒരു നക്ഷത്രം. ഇതു സാധാരണക്കാർക്ക് ഇന്നും വിശ്വസിക്കാനാകുന്നില്ല... രാത്രിയിൽ ആകാശത്തു മിന്നുന്ന നക്ഷത്രങ്ങളാണ് അവരുടെ മനസ്സിൽ ഉടനെ എത്തുക.... 13.9 ലക്ഷം കിലോമീറ്റർ വ്യാസമുണ്ട് സൂര്യന്. 8.3 മിനിട്ടു സമയമെടുക്കും സൂര്യരശ്മി ഭൂമിയിലെത്താൻ. പതിനഞ്ചു കോടി കിലോമീറ്റർ ദൂരം, ഭൂമിയിൽനിന്നു സൂര്യനിലേക്ക്. സൂര്യനെന്നാൽ സൂര്യകുടുംബം എന്നു വേണം മനസ്സിലാക്കാൻ....

'സൂര്യനെ നമ്മൾ ഊർജ്ജദായകനായിട്ടാണ് കാണുന്നത്. ആദരിക്കുന്നതും. ഇല്ലേ? ഈ സങ്കല്പനത്തിനു മതിയായ കാരണവുമുണ്ട്.

'സൂര്യകുടുംബത്തിലെ മുഴുവൻ അംഗങ്ങൾക്കും ഊർജ്ജം നല്കുന്നത് സൂര്യനാണ്. ഭൂമി, മറ്റു ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ ഇവയിലെല്ലാം എന്തു വേണ്ട, സൂര്യകുടുംബത്തിൽ നടക്കുന്ന ഓരോ മാറ്റങ്ങൾക്കും സൗരോർജ്ജം തന്നെ കാരണം. ശക്തിയും. സവിതാവാകുന്നത്, അങ്ങനെ. മറ്റു നക്ഷത്രങ്ങളെ മനസ്സിലാക്കാൻ നിമിത്തവും സൂര്യൻ.'

എന്താണ് സൗരോർജ്ജം?

"ഒരു ചതുരശ്ര മീറ്ററിൽ 1360 വാട്ട് അഥവാ ജ്വ/സെക്കന്റ് എന്ന നിരക്കിൽ സൂര്യകുടുംബത്തിന് ഊർജ്ജം നല്കിക്കൊണ്ടേയിരിക്കുന്നു, പ്രഭാകരൻ. സൂര്യന്റെ ആന്തരിക ഘടനയെപ്പറ്റി അല്പം മനസ്സിലാക്കണം...

'സൂര്യഗോളത്തെ ആവരണം ചെയ്യുന്ന ജാജ്ജ്വല്യമാനമായ പ്രകാശോദ്ഭവ കഞ്ചുകമാണ് പ്രഭാമണ്ഡലം അഥവാ ഫോട്ടോ സ്ഫിയർ. സൂര്യബിംബമെന്ന സാധാരണ സങ്കല്പം. 6000 കെൽവിൻ ചൂടാണ് അവിടെ. തൊട്ടുവെളിയിൽ ക്രോമോസ്ഫിയർ. ധവളോജ്ജ്വല പ്രഭാമണ്ഡലം. സൂര്യന്റെ ബാഹ്യകാന്തിവലയം. ഈ വർണ്ണ മണ്ഡലത്തിലെ ചൂട് പതിനായിരം കെൽവിനുപരി.

'സൂര്യന്റെ രക്തപ്രഭാമണ്ഡലത്തിനു വെളിയിലുള്ള ഒരു ജ്വാലാവരണമാണ് കൊറോണ. സൂര്യകിരീടം. പതിനഞ്ചു ലക്ഷം കെൽവിൻ ചൂടുണ്ടിവിടെ. പൂർണ്ണഗ്രഹണവേളയിൽ മാത്രമേ കൊറോണ കാണാനാകൂ. 'കോർ ഏരിയ' എന്നുപറയുന്നിടത്ത് ഒന്നരക്കോടി കെൽവിൻ ചൂടാണുള്ളത്. ന്യൂക്ലിയർ ഫ്യൂഷൻ നടക്കുന്നതിനാലാണ് ഇത്ര ഭീകര ഊർജ്ജം."

ഭർഗ്ഗോദേവസ്യ ധീമഹി-അറിയാതെ മനസ്സ് നിമന്ത്രിച്ചു....

'അമ്പത്തിരണ്ടു ശതമാനം ചൂടായിട്ടും ഏതാണ്ട് നാല്പത്തിയൊന്നു ശതമാനം ദൃശ്യപ്രകാശമായും ഏഴോളം ശതമാനം യു.വി രശ്മികളായുമാണ് സൗരോർജ്ജം പ്രദാനം ചെയ്യപ്പെടുന്നത്. ഇതിൽത്തന്നെ ആയിരത്തിലൊരുകോടി ഭാഗം റേഡിയോ തരംഗങ്ങളും മറ്റു രശ്മികളും.... റേഡിയോ മീറ്ററുകളും മറ്റും ഉപയോഗിച്ചാണ് സോരോർജ്ജം അളന്നറിയുന്നത്...

'ഭൂമിയിലെ ഒരു ചതുരശ്ര മീറ്ററിൽ കിട്ടുന്ന സൗരോർജ്ജം (1360 ജ്വ/സെക്കന്റ്) ഒരു സോളാർ കോൺസ്റ്റന്റാണ്. 'സൗരനിരന്തരത.'

എന്നിലെ അജ്ഞതയുടെ നിഴലാട്ടം കണ്ടിട്ടായിരിക്കണം വിശദീകരണം കുറേക്കൂടി ലളിതമാക്കി പ്രഭാകരൻനായർ.

സൗരോർജ്ജം നേരത്തെ പറഞ്ഞ തോതിൽ മാറ്റമില്ലാതെ തുടരുന്നു. ഫോസ്സിലുകളുടെ പഠനങ്ങൾ കാണിക്കുന്നത്, ഒരു മില്യൻ വർഷങ്ങൾക്കു മുമ്പും ഒരു ചതുരശ്ര മീറ്ററിൽ 1360 ജ്വ/സെക്കന്റ് എന്ന തോതിൽ സൗരോർജ്ജം കിട്ടിയിരുന്നുവെന്നാണ്... സൂര്യസ്ഥിരതയുടെ മാനം ആശ്ചര്യമുണർത്തുന്നു, ഇല്ലേ?

'എന്നാൽ. സോളാർകോൺസ്റ്റന്റിലും ചില്ലറ മാറ്റങ്ങൾ വരുന്നതായി സാറ്റലൈറ്റുകളിലൂടെ നടത്തുന്ന പഠനങ്ങൾ സൂചിപ്പിക്കുന്നു. സോളാർ കോൺസ്റ്റന്റിൽ ഒരു ശതമാനം മാറ്റം എന്നാൽ എന്താണെന്നോ? ഒന്നുമുതൽ രണ്ടു ഡിഗ്രിവരെ താപവ്യതിയാനം വന്നുചേരുമെന്ന്. ഏതാണ്ട് 0.015 ശതമാനം മാറ്റമുണ്ടായിട്ടുണ്ട് എന്ന് ഇന്ന് അംഗീകരിക്കപ്പെട്ട വസ്തുതയാണ്.

സൗരനിരന്തരതയ്ക്കു മാറ്റങ്ങൾ വരുന്നത് അറിയാൻ സഹായകമാകുന്നത് സൂര്യനിലെ കറുത്ത പൊട്ടുകളുടെ പരപ്പും എണ്ണവുമാണ്. സൂര്യനിലെ കറുത്ത പൊട്ടുകൾ ഗലീലിയോ കണ്ടത്, 1610-ൽ....'



ഫോട്ടോ: അനിൽഭാസ്കർ

തിരുവനന്തപുരത്തെ ഭാഗികമായ സൂര്യഗ്രഹണം

'സൂര്യന് രണ്ടുതരം സഞ്ചാരങ്ങളുണ്ട്. അറിയാമല്ലോ? കിഴക്കുനിന്ന് പടിഞ്ഞോട്ടു പോകുന്ന സഞ്ചാരമല്ല. ഉത്തരായനവും ദക്ഷിണായനവുമല്ല'-പ്രഭാകരൻ നായരുടെ ചോദ്യം....

മൗനമുദ്രയിലൊതുങ്ങി ഞാൻ.

വാതകാവസ്ഥയിലുള്ള സൂര്യനും സ്വന്തമായി ഒരു അച്ചുതണ്ടുണ്ട്. ഈ സ്വന്തം അച്ചുതണ്ടിൽ ഉള്ള സഞ്ചാരമാണ് ഒന്ന്. സൂര്യമധ്യരേഖാ പ്രദേശത്ത് ഇരുപത്തിയഞ്ചു ദിവസത്തിൽ ഒരു കറക്കമവസാനിക്കും. സൂര്യധ്രുവപ്രദേശങ്ങളിൽ ഈ സൂര്യചാരത്തിന് മുപ്പതുദിവസം വേണം.

രണ്ടാമത്തേത് ആകാശഗംഗയെ ചുറ്റി ഒരു സെക്കന്റിൽ 220 കി.മീ. വേഗതയിൽ സൂര്യകുടുംബമാകെ നടത്തുന്ന സഞ്ചാരമാണ്.

താഴ്ന്ന സ്ഥാനത്തായി പടിഞ്ഞാറു നിന്നു നീങ്ങുന്ന ചന്ദ്രൻ സൂര്യമണ്ഡലത്തെ മേഘത്തെപ്പോൽ മറച്ചുതുടങ്ങുന്നു. അതുകൊണ്ട്, സൂര്യഗ്രഹണം പല രാജ്യങ്ങളിലും നാനാപ്രകാരത്തിലാകുന്നു, മറയുന്ന സൂര്യതളികയ്ക്കൊപ്പം-ബൃഹത്സംഹിതയിലെ ഈ ഭാഗം വായിച്ചുകേൾപ്പിച്ചു. ഇതിന്റെ അടിസ്ഥാനത്തിൽ ഈ സമ്പൂർണ്ണ സൂര്യഗ്രഹണത്തെപ്പറ്റി വിവരിക്കാമോ?

ഈ പ്രസ്താവം ശരിയാണ്. ചന്ദ്രൻ ചെറുതായതിനാൽ ഒരു തടസ്സം സൃഷ്ടിക്കുന്നതേയുള്ളൂ; അതും അല്പം നേരത്തേക്ക്. ഭൂമിയിൽ നിന്ന് ചന്ദ്രൻ അകലെയായിരിക്കുമല്ലോ? അമാവാസിയിൽ മാത്രമേ ചന്ദ്രൻ സൂര്യന്റേയും ഭൂമിയുടേയും ഇടയ്ക്കു വരൂ. രാഹു 'അസെൻഡിങ് നോഡ്'. 'ഡിസൻഡിങ് നോഡ്' കേതുവും.

ഭൂമിയുടെ ഉപരിതലത്തിൽ ചന്ദ്രഛായ വീഴാതെ പോകുമ്പോൾ ഉണ്ടാകുന്ന ഗ്രഹണത്തെ വലയഗ്രഹണമെന്നാണു പറയുന്നത്. സൂര്യനൊരു മോതിരവടിവ്, അപ്പോൾ. 1995 ഏപ്രിൽ 19-ന് ഒരു വലയഗ്രഹണമുണ്ടായി. ദക്ഷിണ പെസഫിക്കിലും തെക്കേ അമേരിക്കൻ പ്രദേശത്തും. 1998 ആഗസ്റ്റ് 22-ന് ആണ് അടുത്ത വലയഗ്രഹണം.

ചന്ദ്രച്ഛായ സഞ്ചരിക്കുന്നത് മണിക്കൂറിൽ 3380 കി.മീ വേഗത്തിലാണ്. ഭൂമി കറങ്ങുമ്പോൾ ഭൂമധ്യരേഖാപ്രദേശത്ത് മണിക്കൂറിൽ 1670 കി.മീ. വേഗതയുണ്ടായിരിക്കും. ആപേക്ഷികമായി ചന്ദ്രനിഴലിന്റെ വേഗത അതിനാൽ 1710 കി.മീ/മണിക്കൂർ എന്നുപറയാം.

ഏറ്റവും വലിയ ചന്ദ്രച്ഛായയുടെ വ്യാസം 276 കി.മീ. ചന്ദ്രഛായ 1710 കി.മീ/മണിക്കൂർ വേഗത്തിൽ ഒരു പോയിന്റ് കടക്കാനെടുക്കുന്ന സമയമാണ് ഗ്രഹണത്തിന്റെ സമയപരിധി. പൂർണ്ണ സൂര്യഗ്രഹണം ഏഴര മിനിട്ടിൽ കൂടുതലാകില്ല. ഏഴര മിനിട്ട് സൂര്യഗ്രഹണം അത്യപൂർവ്വമാണ്. 2168 ജൂലൈ 15-ന് ഇന്ത്യയിൽ ഏഴര മിനിട്ട് നീണ്ടുനില്ക്കുന്ന അത്യപൂർവ്വ സമ്പൂർണ്ണ സൂര്യഗ്രഹണമുണ്ടാകും. നാളത്തെ സൂര്യഗ്രഹണത്തിന്റെ സമയപരിധി തുടക്കത്തിൽ ഇരുപത്തിയഞ്ചു സെക്കന്റും അവസാനിക്കുമ്പോൾ 134 സെക്കന്റുമാണ്.

(ശേഷം 45-ാം പേജിൽ)





മുരളി

# കൃഷ്ണമേനോനെ വീണ്ടും ഓർമ്മിക്കുമ്പോൾ

വീണ്ടും കൃഷ്ണമേനോനെ ഓർമ്മിക്കുകയാണ്. ഡൽഹിയിൽ, കോഴിക്കോട്ട്, പിന്നെ തിരുവനന്തപുരത്ത്. ഒന്നുരണ്ടു ചെറിയ ചടങ്ങുകൾ, പ്രഭാഷണങ്ങൾ. എല്ലാം ഏതാണ്ടൊരു അനുഷ്ഠാനംപോലെ. ഈ അനുഷ്ഠാനങ്ങൾക്കപ്പുറം മേനോൻ ഇനിയും നമ്മുടെ മനസ്സിലേക്കിറങ്ങിയിട്ടില്ല. നമ്മുടെ രാഷ്ട്രീയ സംസ്കാരത്തിന് ഒരിക്കലും ഉൾക്കൊള്ളാൻ കഴിയാത്തതുകൊണ്ടു തന്നെയാകാം, ജാടകളൊന്നുമില്ലാതിരുന്ന വെറും "പരുക്കനായ" ആ രാഷ്ട്രീയമനുഷ്യൻ നമ്മുടെ ഓർമ്മകളിൽ നേർത്തുനേർത്ത് വെറുമൊരു നിഴലായി മാറിയിരിക്കുന്നു. തെളിമയോടെ മേനോനെ മനസ്സിൽ സൂക്ഷിക്കുന്ന ഒരുപാടുപേരുണ്ട്; ഡൽഹിയിലും ലണ്ടനിലും ബോംബെയിലുമൊക്കെ. മേനോനെ അറിയുക എന്ന ഉദ്ദേശ്യംവച്ച് സജീവമായി പ്രവർത്തിക്കുന്ന അത്തരമൊരു ഗ്രൂപ്പാണ്, തിരുവനന്തപുരത്തെ കൃഷ്ണമേനോൻ സ്റ്റഡി സെന്റർ. ഡോ. കെ. രാമൻപിള്ളയുടെ നേതൃത്വത്തിലുള്ള സ്റ്റഡി സെന്റർ എല്ലാ വർഷവും സ്മാരകപ്രഭാഷണങ്ങളും സെമിനാറുകളും സംഘടിപ്പിക്കുന്നു. മുൻ വിദേശകാര്യ സെക്രട്ടറി ജെ. എൻ. ദീക്ഷിത് ഈ വർഷത്തെ പ്രഭാഷണം കേരളാ യൂണിവേഴ്സിറ്റി സെനറ്റ് ഹാളിൽ നടത്തി. ഇന്ത്യയുടെ പ്രതിരോധ വിദേശകാര്യ നയരൂപീകരണങ്ങളിൽ കൊച്ചുകേരളത്തിനുണ്ടായിരുന്ന ശ്രദ്ധേയമായ പങ്ക് ഓർമ്മിപ്പിച്ചുകൊണ്ടായിരുന്നു മലയാളിയായ ദീക്ഷിത് പ്രഭാഷണം ആരംഭിച്ചത്. കൃഷ്ണമേനോനോടൊപ്പം പ്രവർത്തിക്കാൻ അവസരം ലഭിച്ച ദീക്ഷിത് സംസാരിക്കുമ്പോൾ അദ്ധ്യക്ഷവേദിയിൽ ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സിലെ പഴയ ദിനങ്ങൾ ഓർത്തുകൊണ്ട് ഡോ. കെ.എൻ. രാജ്. ലണ്ടനിലെ ഇടുങ്ങിയ തെരുവിൽ കുടുസ്സു മുറിയിൽ ഒരു കഷണം ബിസ്ക്കറ്റും ഒരു കപ്പു ചായയുമായി മേനോനിരിക്കുന്നു. വേദന കലർന്ന നർമ്മത്തിൽ ഡോ. രാജ് അദ്ധ്യക്ഷപ്രസംഗത്തിൽ ഓർക്കുകയാണ്, ആ മുറിയിൽ ഞാൻ ഒരുപാടു നാൾ ചെലവഴിച്ചിട്ടുണ്ട്, ഇന്ത്യാ ലീഗിന്റെ സർക്കുലറുകൾ കവറിലാക്കി ഒട്ടിക്കലായിരുന്നു പ്രധാന ജോലി, എത്രയായിരം കവറുകളാണ് നക്കി ഒട്ടിക്കേണ്ടി വന്നത്. രാജ്, കൃഷ്ണമേനോന്റെ "കാശ്മീർ പ്രസംഗം" ഓർമ്മിപ്പിച്ചു, വിദേശകാര്യങ്ങളൊക്കെ പറഞ്ഞുകഴിഞ്ഞ് ഡൽഹിയിലെ മേനോന്റെ വീട്ടിലെ കൊച്ചുമുറിയിലുള്ള പാവകളെ, കളിപ്പാട്ടങ്ങളെപ്പറ്റി പറഞ്ഞു: "എന്റെ മോന് മേനോന്റെ വീട് വലിയ ഇഷ്ടമായിരുന്നു.




ജെ.എൻ. ദീക്ഷിത് കൃഷ്ണമേനോൻ സ്മാരക പ്രസംഗം നടത്തുന്നു. ഡോ.കെ.എൻ.രാജ്, ഡോ. [illegible]. രാമൻപിള്ള എന്നിവരാണ് പ്രസംഗവേദിയിൽ

അവിടെത്തിയാൽ അവൻ കളിപ്പാട്ടങ്ങൾക്കിടയിലാവും....." നോക്കൂ, എന്തു മനസ്സാണിത്. ആ മനുഷ്യനെ നമ്മൾ പരുക്കനെന്നു വിളിച്ച് അധിക്ഷേപിച്ചു. എല്ലാം കഴിഞ്ഞ് ദേശീയരാഷ്ട്രീയത്തിൽ നിന്നും ഏതാണ്ടു പുറത്തായി, തിരുവനന്തപുരത്തു വന്നു മേനോൻ. രാജ് ഓർമ്മിക്കുകയാണ്, "അന്നാണ് കോൺഗ്രസ്സുകാർ ഇത്രയും നന്ദികെട്ടവരാണെന്നു ഞാൻ അറിയുന്നത്. തിരുവനന്തപുരത്ത് കോൺഗ്രസ്സുകാർ ആരും മേനോനെ തിരിഞ്ഞുനോക്കിയില്ല. കുമാരപുരത്തുള്ള എന്റെ വീട്ടിൽ മേനോൻ താമസിച്ചു...." രോഷവും വേദനയും നിറഞ്ഞുനിന്ന അനുസ്മരണം കഴിഞ്ഞ് ഡോ. രാജ് വേദിയിലിരുന്നു. ദീക്ഷിത് സംസാരിച്ചു. ജാടകളൊന്നുമില്ലാത്ത, വളരെ തെളിഞ്ഞ വാക്കുകൾ.

## ജെ.എൻ. ദീക്ഷിത്

എനിക്ക് ഈ കേരളാ യൂണിവേഴ്സിറ്റിയുമായി വൈകാരികമായ ഒരു ബന്ധമുണ്ട്. ഈ യൂണിവേഴ്സിറ്റിയുടെ മുന്നിലുള്ള യൂണിവേഴ്സിറ്റി കോളേജിലാണ് എന്റെ അമ്മ പഠിച്ചത്. അന്ന് അത് കേരളാ യൂണിവേഴ്സിറ്റിയായിരുന്നില്ല. മദ്രാസിന്റെ ഭാഗമായിരുന്നു. ആ പഴയ യൂണിവേഴ്സിറ്റി കോളേജിലെ ആദ്യത്തെ വനിതാ ഗ്രാഡ്വേറ്റുകളിൽ ഒരാളായിരുന്നു എന്റെ അമ്മ. ആ യൂണിവേഴ്സിറ്റി കോളേജ് പഠിപ്പിച്ച എന്റെ അമ്മയുടെ സംസ്കാരത്തിൽനിന്നാണ് എന്റെ എല്ലാ അറിവുകളും ജനിച്ചത്. ഇവിടെനിന്നു സംസാരിക്കുമ്പോൾ ഒരു മലയാളി എന്ന നിലയിൽ എനിക്ക് അഭിമാനം തോന്നുന്നു, പ്രത്യേകിച്ച് കൃഷ്ണമേനോനെക്കുറിച്ചു സംസാരിക്കുമ്പോൾ. ഇന്ത്യയും കേരളവും ലോകത്തിനു സംഭാവന നല്കിയ ആ വലിയ മനുഷ്യനെക്കുറിച്ചു സംസാരിക്കാൻ കിട്ടിയ ഈ അവസരം വലിയ ഒരു ബഹുമതിയായി ഞാൻ കരുതുന്നു. നിങ്ങൾക്കറിയുമല്ലോ, ഇന്ത്യയിലെ ഏറ്റവും ചെറിയ സംസ്ഥാനങ്ങളിൽ ഒന്നായിരുന്നിട്ടും, ഈ കൊച്ചു കേരളത്തിന് ഇന്ത്യയുടെ പ്രതിരോധ-വിദേശകാര്യ നയരൂപീകരണങ്ങളിൽ എന്നും ശ്രദ്ധേയമായ പങ്കുണ്ടായിരുന്നു. കൃഷ്ണമേനോന്റെ കാര്യം മാത്രമല്ല ഞാൻ ഓർക്കുന്നത്. എങ്കിലും കൃഷ്ണമേനോൻതന്നെയായിരുന്നു ഏറ്റവും പ്രധാനമായ ഘടകം. കൃഷ്ണമേനോൻ മഹാനായൊരു ഇന്ത്യാക്കാരനായിരുന്നു, വലിയൊരു ദേശസ്നേഹിയുമായിരുന്നു. സാധാരണ രാഷ്ട്രീയ നേതാവിന്റെ ഹിപ്പോക്രാറ്റിക്കായ ദേശസ്നേഹമായിരുന്നില്ല മേനോന്റേത്. മേനോന്റെ ദേശസ്നേഹം യാഥാർത്ഥ്യത്തിൽ അടിയുറച്ചതായിരുന്നു, അതു യുക്ത്യധിഷ്ഠിതമായിരുന്നു. മേനോന്റെ ദേശസ്നേഹം വെറുമൊരു വൈകാരികപ്രകടനമായിരുന്നില്ല. എല്ലാ അർത്ഥത്തിലും അതിലൊരു ജെന്റിൽമാൻ സ്പിരിറ്റുണ്ടായിരുന്നു, ഇന്ത്യയുടെ താത്പര്യങ്ങളായിരുന്നു അതിന്റെ കാതൽ. ഇന്ത്യൻ താത്പര്യങ്ങൾ എന്നു ഞാൻ പറയുമ്പോൾ അതിൽ ആഭ്യന്തരവും വൈദേശികവുമായ എല്ലാം അടങ്ങുന്നു, നമ്മുടെ സ്ട്രാറ്റജിക് എൻവോൺമെന്റ്, വൈദേശികബന്ധങ്ങൾ, പ്രതിരോധശേഷി, എങ്ങനെ ലോകം നമ്മെ കാണുന്നു, എങ്ങനെ നമ്മോടു പ്രതികരിക്കുന്നു

തുടങ്ങി എല്ലാം അതിലടങ്ങുന്നു. ഈ താത്പര്യസംരക്ഷണങ്ങൾക്കുവേണ്ടി മേനോൻ എത്രമാത്രം ശക്തമായി പ്രയത്നിച്ചിരുന്നുവെന്നതിന്റെ തെളിവാണ് ഇന്ത്യയുടെ സ്വയം നിർണ്ണയാവകാശങ്ങളിൽ യാതൊരുവിധ വിട്ടുവീഴ്ചകൾക്കും വഴങ്ങിക്കൊടുക്കാത്ത അദ്ദേഹത്തിന്റെ സമീപനം. ഇന്ത്യയുടെ വിദേശനയത്തിന്റെ കാതൽ അതായിരുന്നു. ഇന്ത്യ മാത്രമല്ല, മൂന്നാം ലോകത്തിലെ പല രാഷ്ട്രങ്ങളും സ്വയം നിർണ്ണയാവകാശമെന്ന തത്ത്വം അവരുടെ പ്രവർത്തനങ്ങളുടെ മാർഗ്ഗരേഖയാക്കി.

**ലണ്ടനിലെ ഇടുങ്ങിയ തെരുവിൽ കുടുസ്സുമുറിയിൽ ഒരു കഷണം ബിസ്ക്കറ്റും ഒരു കപ്പ് ചായയുമായി മേനോനിരിക്കുന്നു. ആ മുറിയിൽ ഒരുപാടുനാൾ ഞാൻ ചെലവഴിച്ചിട്ടുണ്ട്. ഇന്ത്യാ ലീഗിന്റെ സർക്കുലറുകൾ കവറിലാക്കി ഒട്ടിക്കലായിരുന്നു എന്റെ ജോലി - കൃഷ്ണമേനോനുമായുള്ള ബന്ധം ഡോ. കെ. എൻ.രാജ് അനുസ്മരിക്കുന്നു.**

കൃഷ്ണമേനോനെക്കുറിച്ചുള്ള ഇന്ത്യയിലെ പൊതു വിലയിരുത്തലുകളും ധാരണകളും മൂന്നു രീതികളിലാണ്. ഒന്ന്, നെഹ്രുവിന്റെ ഏറ്റവും അടുത്ത സുഹൃത്ത്. അസൂയാലുക്കളായ കോൺഗ്രസ്സുകാർ പലതരത്തിൽ ഇതു വ്യാഖ്യാനിച്ചിട്ടുണ്ട്. രണ്ട്, യു.എൻ ജനറൽ അസംബ്ലിയിലെ കാശ്മീരിനുവേണ്ടിയുള്ള അവിസ്മരണീയമായ പ്രതിരോധം. മൂന്ന്, ഇന്ത്യാ-ചൈനാ യുദ്ധത്തിലെ പരാജയം. ഇതേക്കാളൊക്കെ പ്രധാനമായി, വളരെ പ്രധാനമായി, മേനോനെ വിലയിരുത്തേണ്ട നിരവധി ഘടകങ്ങളുണ്ട്. ഒരു രാഷ്ട്രീയ മനുഷ്യനെന്ന നിലയിലുള്ള മേനോന്റെ വളർച്ച, ഫേബിയനിസവും, ലേബർ രാഷ്ട്രീയ സ്വാധീനങ്ങളും, ഇംഗ്ളണ്ടിലെ അക്കാദമിക് ജീവിതത്തിനിടയിലെ രണ്ടു ദശകങ്ങളുടെ രാഷ്ട്രീയ സമരങ്ങളും, എല്ലാത്തിനുമുപരി ഇന്ത്യാലീഗും ലേബർ പാർട്ടിയുടെ പ്രവർത്തനങ്ങളും. ബോറോ കൗൺസിൽ അംഗത്വം വളരെ കൗതുകകരമായ ഒരു സംഭവമാണ്.

ബ്രിട്ടീഷ് കൊളോണിയലിസത്തോടുള്ള വ്യത്യസ്ത സമീപനങ്ങളുടെ അടിസ്ഥാനത്തിൽ മേനോനെ വിലയിരുത്തുക. ഞാൻ ഇഷ്ടപ്പെടുന്നത് മേനോനെ ദാദാഭായ് നവറോജിയുമായി താരതമ്യപ്പെടുത്താനാണ്. ബ്രിട്ടീഷ് താത്പര്യങ്ങളെ ഇന്ത്യയ്ക്കനുകൂലമായി ഉപയോഗപ്പെടുത്താനുള്ള ഇന്ത്യൻ പരീക്ഷണങ്ങളുടെ രണ്ടു മുഖങ്ങളാണ് ദാദാഭായിയും കൃഷ്ണമേനോനും. ദാദാഭായി പറഞ്ഞത്, ഞാൻ ഈ സംവിധാനത്തിനുള്ളിൽ നിന്നുകൊണ്ടുതന്നെ പോരാടും, ഇതിന്റെ എല്ലാ ദൗർബല്യങ്ങളും കണക്കിലെടുത്തുകൊണ്ടുതന്നെ. കൃഷ്ണമേനോന്റെ രീതി മറ്റൊന്നായിരുന്നു. ഇന്ത്യയുടെ രാഷ്ട്രീയമോഹങ്ങൾ മുഴുവൻ ബ്രിട്ടീഷ് സംവിധാനത്തിനുള്ളിൽനിന്നുകൊണ്ടു നേടിയെടുക്കാൻ കഴിയില്ലെന്ന് മേനോന് അറിയാമായിരുന്നു. "പക്ഷേ, ഞാൻ ഈ സംവിധാനത്തെ ഉപയോഗിക്കും, ഇതെങ്ങനെ പ്രവർത്തിക്കുന്നുവെന്നു മനസ്സിലാക്കി ഇന്ത്യയുടെ താത്പര്യങ്ങൾക്കനുകൂലമായി ഇതിനെ മാറ്റിയെടുക്കും...." മേനോൻ അക്കാര്യത്തിൽ വിജയിച്ചു. അക്രമത്തിലൂടെയുള്ള മാറ്റിയെടുക്കലായിരുന്നില്ല അത്. ബ്രിട്ടീഷ് സംവിധാനത്തിന്റെ ഉള്ളു മനസ്സിലാക്കി, ഇന്ത്യയ്ക്കനുകൂലമായ മനോഭാവങ്ങളെയൊക്കെ വളരെ ലോജിക്കലായി മേനോൻ ഉപയോഗിച്ചു. ഇന്ത്യാലീഗും ലേബർ രാഷ്ട്രീയവുമെല്ലാം അതിനു സഹായിച്ചു. ആ ബ്രിട്ടീഷ് ജീവിതത്തിനിടയിലാണ് അന്താരാഷ്ട്ര കാര്യങ്ങളിൽ, നെഹ്രുവിനു വേണ്ടത്ര ധാരണ നല്കൽ, അതുവഴി ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ രാഷ്ട്രീയ വിലയിരുത്തലുകളെ ശക്തിപ്പെടുത്തൽ- മേനോന്റെ ശ്രമങ്ങൾ വളരെ തീവ്രമായിരുന്നു. വളരെ കുറച്ചുപേർക്കേ അറിയൂ, ബ്രസ്സൽസിൽ നടന്ന ഇന്റർ നാഷണൽ സോഷ്യലിസ്റ്റ് കോൺഫറൻസിൽ നെഹ്രു പങ്കെടുക്കാനുള്ള കാരണക്കാരൻ മേനോനായിരുന്നുവെന്ന്. നെഹ്രുവിന്റെ റഷ്യൻ സന്ദർശനത്തിനു പിന്നിലും മേനോന്റെ സ്വാധീനവും പ്രേരണയുമായിരുന്നു.

രണ്ടാം ലോകയുദ്ധത്തിനു മുൻപുള്ള കാലത്ത് ഇന്ത്യൻ നേതാക്കന്മാരുടെ ബ്രിട്ടീഷ് മനോഭാവം ഏതാണ്ട് ഒരേ രീതിയിലായിരുന്നു. ബ്രിട്ടീഷ് വിരുദ്ധമായ എല്ലാത്തിനെയും അവർ അനുകൂലിച്ചു. ഇറ്റലിയും ജർമ്മനിയും ഒന്നുചേർന്ന് ബ്രിട്ടനെ നേരിടുമ്പോഴും അപകടം മനസ്സിലാക്കാൻ അവർക്കു കഴിയാതെ പോയി. നേതാജിയെപ്പോലൊരു നേതാവിനുപോലും ജർമ്മൻ-ഇറ്റാലിയൻ അച്ചുതണ്ടിനു പിന്നിലുള്ള ഫാസിസത്തെ ശരിക്കും ഉൾക്കൊള്ളാൻ കഴിഞ്ഞില്ല. അക്കാലത്ത് നെഹ്രുവിന്റെയും അതുവഴി ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെയും ഫാസിസത്തോടുള്ള സമീപനത്തിനു വ്യക്തമായ ഒരു രൂപം നല്കിയത് മേനോനായിരുന്നു. ഫാസിസത്തിന്റെ അപകടങ്ങളെക്കുറിച്ചു മേനോൻ നെഹ്രുവിന് എഴുതി, സ്പാനിഷ് സിവിൽവാറിനെക്കുറിച്ച് എഴുതി. മേനോന്റെ വരികളിൽനിന്നാണ് ബ്രിട്ടനോടുള്ള കോൺഗ്രസ്സിന്റെ നയം രൂപപ്പെട്ടു വന്നത്.

ഒരു എഡ്യൂക്കേറ്റർ എന്ന നിലയിലുള്ള മേനോന്റെ റോൾ പ്രത്യേകം പരാമർശിക്കപ്പെടേണ്ടതാണ്. അറിവിന്റെ പുതിയ മേഖലകളെ പരിചയപ്പെടുത്താൻ അസാധാരണമായ കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. 1954-ലാണെന്നു തോന്നുന്നു, ഒരിക്കൽ അദ്ദേഹം ഡൽഹി യൂണിവേഴ്സിറ്റിയിലെ പൊളിറ്റിക്കൽ സയൻസ് അസോസിയേഷനിലേക്കു വന്നു. അക്കാലത്ത് നെഹ്രുവിനെപ്പോലെ, മേനോനെപ്പോലെ ദേശീയ, അന്തർദ്ദേശീയ പ്രശസ്തരായ പലരെയും ഞങ്ങൾ ക്ഷണിക്കാറുണ്ടായിരുന്നു. ഞാൻ അന്ന് ബി.എ ഫൈനൽ വിദ്യാർത്ഥിയാണ്. ഞങ്ങളോട് അദ്ദേഹം ചോദിച്ചു, എന്താണ് നിങ്ങടെ സിലബസ്സ്, എന്തൊക്കെയാണ് വായിക്കുന്നത്? മോഡേൺ പൊളിറ്റിക്കൽ തോട്ട്, ഇന്റർ നാഷണൽ റിലേഷൻസ് എന്നൊക്കെ ഞങ്ങൾ പറഞ്ഞു. പിന്നെ ഹോബ്സ്, ലോക്, റൂസ്സോ, സ്പെൻസർ, മക് ഐവർ, വാൾട്ടർ ബോജാട്ട്, ഇന്റർ നാഷണൽ റിലേഷൻസിൽ ഡി.എച്ചു കാർ.... അങ്ങനെ കുറേ പേരുകൾ. മേനോൻ പറഞ്ഞു, അത്രേയുള്ളൂ, നിങ്ങടെ അദ്ധ്യാപകർ മറ്റു പുസ്തകങ്ങളെക്കുറിച്ചൊന്നും പറഞ്ഞിട്ടില്ലേ? നിങ്ങൾ പൊളിറ്റിക്കൽ തോട്ടിന്, സബയിൻ വായിക്കണം. ഇന്റർ നാഷണൽ റിലേഷൻസിന് സിലാക്കസ് വായിക്കണം. അവയൊക്കെ മറ്റൊരു കാഴ്ചപ്പാടു നല്കും. നിങ്ങൾ രജനീ ഹമ്ദത്ത് വായിക്കണം, ഞാൻ ഒരു കമ്മ്യൂണിസ്റ്റല്ല, പക്ഷേ, ഹമ്ദത്ത് നിങ്ങൾക്ക് അറിയാത്ത മറ്റൊരു വിശകലനം നല്കും, എം.എൻ. റോയി വായിക്കണം. അപ്പോൾ ബ്രിട്ടീഷ് ചിന്തകൾക്കും വിശകലനങ്ങൾക്കും ഒരു മറുവശം ഉണ്ടെന്നു നിങ്ങൾക്കു ബോദ്ധ്യപ്പെടും. ഇടയ്ക്ക് എപ്പോഴോ അദ്ദേഹം പറഞ്ഞു, നിങ്ങൾ ബർണാഡ് ഷായുടെ നാടകങ്ങളെല്ലാം വായിക്കണം, അവയുടെ രാഷ്ട്രീയ സന്ദേശം മനസ്സിലാക്കാൻ ശ്രമിക്കണം.

ബ്രിട്ടനിലെ ഹൈക്കമ്മീഷണർ എന്ന നിലയിൽ ഇന്ത്യാ-ബ്രിട്ടീഷ് ബന്ധങ്ങൾക്ക് അദ്ദേഹം ഒരു പ്രത്യേക മാനം നല്കി. വളരെപ്പേർക്കൊന്നും അറിയാത്ത കാര്യമാണ് കോമൺവെൽത്തിന്റെ ജനനത്തിനു പിന്നിലുള്ള മേനോന്റെ ശ്രമങ്ങൾ. ബ്രിട്ടീഷ് കോമൺവെൽത്തിന്റെ ഇന്നത്തെ സ്വഭാവത്തിനു കാരണക്കാരൻ മേനോനായിരുന്നു. ബ്രിട്ടീഷ് രാജാവിനെ അംഗരാഷ്ട്രങ്ങൾ അനുസരിക്കണമെന്ന ഒരു വകുപ്പ് കരടുരേഖയിൽ ഉണ്ടായിരുന്നു. മേനോൻ പറഞ്ഞു, പറ്റില്ല, അങ്ങനെയെങ്കിൽ ഇന്ത്യ കോമൺവെൽത്തിലേക്കില്ല. ഇന്ത്യ ഒരു റിപ്പബ്ളിക്കാണ്, പരമാധികാരത്തിന്റെ പ്രതീകമായി ഇന്ത്യയ്ക്കൊരു പ്രസിഡന്റുണ്ട്. മറ്റൊരാളെയും ആ സ്ഥാനത്ത് അംഗീകരിക്കാൻ ഇന്ത്യ തയ്യാറല്ല. ബ്രിട്ടൻ ആ വാദം അംഗീകരിച്ചില്ലായിരുന്നുവെങ്കിൽ അൻപത്തൊന്ന് അംഗങ്ങളുള്ള ബ്രിട്ടീഷ് കോമൺവെൽത്തിന്റെ രൂപം എന്താകുമെന്ന് ഊഹിക്കുക രസകരമാണ്. രണ്ടുമൂന്നു മാസങ്ങൾക്കുമുൻപ് ഞാൻ ആസ്ട്രേലിയ സന്ദർശിക്കാനിടയായി. ആസ്ട്രേലിയൻ വിദേശകാര്യമന്ത്രി പറഞ്ഞത് ഞാൻ ഓർക്കുന്നു, ഞങ്ങൾ ബ്രിട്ടീഷ് രാജ്ഞിയെക്കൊണ്ടു തോറ്റിരിക്കുന്നു, ഈ രീതിയിൽ ഏറെനാൾ പോകാൻ കഴിയില്ല.

ഇന്ത്യാ-ബ്രിട്ടീഷ് ബന്ധങ്ങൾ ഇത്രയേറെ ശക്തിപ്പെട്ടതിന്റെ ക്രെഡിറ്റ് മേനോനുള്ളതാണ്. ഞാൻ ഓർക്കുകയാണ്, ഹൈക്കമ്മീഷണറായിരിക്കെ എത്രയേറെ അപവാദങ്ങളാണ് മേനോനെതിരേ ഉയർന്നിട്ടുള്ളത്. അദ്ദേഹം കെൻസിങ്ടൺ പാലസ് ഗാർഡൻസിൽ അതിവിശാലവും മനോഹരവുമായ ഒരു കെട്ടിടം ഇന്ത്യൻ ഹൈക്കമ്മീഷണർ ഓഫീസാക്കാൻ വാങ്ങി. ഇന്ത്യയെപ്പോലെ ദരിദ്രമായ ഒരു രാജ്യത്തിന് അത്രയും വലിയ ഒരു ഹൈക്കമ്മീഷണർ ഓഫീസ് ആവശ്യമുണ്ടായിരുന്നോ? ഉണ്ടായിരുന്നുവെന്നാണ് മേനോന്റെ മറുപടി. ഇന്ത്യ എന്ന രാജ്യത്തിന്റെ അഭിമാനത്തിന്റെ പ്രതീകമായിരിക്കണം വിദേശരാഷ്ട്രങ്ങളിലെ സ്ഥാനപതി കാര്യാലയങ്ങൾ. നിങ്ങൾക്കറിയുമോ, മേനോൻ ആ ഔദ്യോഗികവസതിയിലായിരുന്നില്ല സ്ഥിരമായി താമസിച്ചിരുന്നത്. അത് അതിഥികൾക്കായി മാറ്റിവച്ച്, ഒരു പഴയ കെട്ടിടത്തിൽ, പഴയതുപോലെ ബിസ്ക്കറ്റും ചായയുമായി മേനോൻ ജീവിച്ചു. അതായിരുന്നു മേനോൻ. അദ്ദേഹത്തിന്റെ റോൾസ്റോയ്സിനെപ്പറ്റിയും പടിഞ്ഞാറൻ സ്യൂട്ടിനെപ്പറ്റിയും ആക്ഷേപങ്ങൾ ഉണ്ടായിട്ടുണ്ട്. കൃഷ്ണമേനോൻ എന്ന വ്യക്തിയല്ല, ഇന്ത്യയുടെ ബ്രിട്ടനിലെ ഹൈക്കമ്മീഷണറാണ് അതൊക്കെ ഉപയോഗിക്കുന്നതെന്നായിരുന്നു മേനോന്റെ മറുപടി. ഇന്ത്യയുടെ ഹൈക്കമ്മീഷണർക്ക് ഇതൊക്കെ സാദ്ധ്യമാവുമെന്ന് ലോകത്തെ അറിയിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹത്തിനു കിട്ടിയ ശമ്പളവും അലവൻസുകളുമൊക്കെ ഏറിയപങ്കും, പക്ഷേ ഇന്ത്യാലീഗിനും ചില പത്രങ്ങൾക്കും മറ്റുമായാണ് ചെലവഴിച്ചിരുന്നത്.

പ്രതിരോധ കാര്യത്തിൽ ചൈനയെക്കാൾ പാകിസ്ഥാനെ സൂക്ഷിക്കണമെന്ന അഭിപ്രായമായിരുന്നു മേനോനുണ്ടായിരുന്നത്. ചൈനയുടെ സൈന്യശക്തിയെ അത്ര കാര്യമായി കണക്കിലെടുക്കാൻ മേനോൻ തയ്യാറായിരുന്നില്ല. ബോക്സർ യുദ്ധത്തിലും മറ്റും ചൈനീസ് ആർമിയെ നേരിട്ട പരിചയം നമ്മുടെ സൈന്യത്തിനുണ്ടായിരുന്നു. ചൈനാക്കാർ അത്ര മികച്ച യോദ്ധാക്കളൊന്നുമല്ല. പക്ഷേ, പാക്ത്തൂണുകൾ ഉൾപ്പെട്ട പാക് സൈന്യം മികവുറ്റതാണ്. ചൈനീസ് ആക്രമണത്തിന്റെ പേരിൽ മേനോൻ കേട്ട ആക്ഷേപങ്ങൾക്ക് അതിരുണ്ടായിരുന്നില്ല. യഥാർത്ഥത്തിൽ മിലിട്ടറി എസ്റ്റാബ്ളിഷ്മെന്റിന്റെ തെറ്റായ ഉപദേശമായിരുന്നു നെഹ്രുവിനെ വഴിതെറ്റിച്ചത്. മേനോന്റെ വ്യക്തമായ മുന്നറിയിപ്പുകളെ നെഹ്രുവിന് അവഗണിക്കേണ്ടി വന്നു. രാജിവയ്ക്കുമ്പോൾ ഏതു ക്യാബിനറ്റ് മന്ത്രിക്കും പാർലമെന്റിൽ തന്റെ നിലപാട് വിശദീകരിക്കുന്ന സ്റ്റേറ്റ്മെന്റ് കൊടുക്കാനുള്ള അവകാശമുണ്ട്. മേനോൻ അതു ചെയ്തില്ല. എന്തുകൊണ്ടു ചെയ്യുന്നില്ലായെന്ന് നെഹ്രു യുൾപ്പെടെയുള്ളവർ ചോദിച്ചു, ഞാൻ എന്നെ ന്യായീകരിക്കാൻ ശ്രമിക്കുന്നില്ലെന്നു പറഞ്ഞ് അദ്ദേഹം ഒഴിഞ്ഞുമാറി. വളരെ ദിവസങ്ങൾ കഴിഞ്ഞ് ആചാര്യ കൃപലാനി മന്ത്രിസഭയ്ക്കെതിരെയുള്ള അവിശ്വാസപ്രമേയം അവതരിപ്പിക്കുമ്പോൾ മാത്രം മേനോൻ സംസാരിച്ചു, പാർട്ടിയെ, ഗവൺമെന്റിനെ ന്യായീകരിച്ചുകൊണ്ട്. അതായിരുന്നു മേനോൻ. പ്രതിസന്ധികളിൽ നല്ല മനുഷ്യർ എപ്പോഴും ബലിയാടുകളായിത്തീരാറുണ്ട്. കൃത്രിമികൾ പ്രതിസന്ധികളിലൂടെ വീണ്ടും വളരും. മേനോനെ തളർത്താൻ കാത്തിരുന്നവർക്ക് യുദ്ധം ഒരു അവസരം നല്കി. കോൺഗ്രസ്സുകാർ അതു പരമാവധി മുതലെടുത്തു. മേനോനെപ്പോലെയുള്ള ഒരു സ്റ്റേറ്റ്സ്മാനെ ഉൾക്കൊള്ളാനുള്ള ത്രാണി അന്നുതന്നെ ജീർണ്ണമായിക്കഴിഞ്ഞ കോൺഗ്രസ്സ് സംസ്കാരത്തിനുണ്ടായില്ല. കോൺഗ്രസ്സുകാരന്റെ പരാതികൾ ഇവയായിരുന്നു. മേനോൻ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടില്ല, ജയിൽവാസം അനുഭവിച്ചിട്ടില്ല, ഗാന്ധിത്തൊപ്പി ധരിച്ചിട്ടില്ല, പടിഞ്ഞാറൻ സ്യൂട്ടും ഇംഗ്ളീഷും സംസാരിക്കുന്നു. മലയാളംപോലും സംസാരിക്കാനറിയില്ല. അത്തരമൊരു മനുഷ്യനെ കോൺഗ്രസ്സ് എങ്ങനെ അധികാരത്തിൽ ഇരുത്തും?

ഇന്ത്യയ്ക്ക് അന്താരാഷ്ട്ര രംഗത്തു ശ്രദ്ധേയമായ പങ്കുണ്ടാക്കിയത് മേനോനായിരുന്നു. ചേരിചേരാ പ്രസ്ഥാനത്തിന്റെ രൂപീകരണം ഓർക്കുക. നെഹ്രുവും മേനോനും തമ്മിൽ നടന്ന നീണ്ട കത്തിടപാടുകൾ വിദേശകാര്യ മന്ത്രാലയത്തിന്റെ ഫയലുകളിലുണ്ട്. ചേരിചേരാപ്രസ്ഥാനം എന്ന ഐഡിയ ആദ്യം കേൾക്കുമ്പോൾ നെഹ്രു വെറുപ്പോടെയാണ് പ്രതികരിച്ചത്. തനിക്കു ചേരിചേരാ ബ്ളോക്കുൾപ്പെടെ ഒരു ബ്ളോക്കിനോടും താത്പര്യമില്ലെന്ന് നെഹ്രു മേനോന് എഴുതി, ഇത് ഏതാണ്ടൊരുതരം "Political flumbing" എന്നാണ് നെഹ്രു വിശേഷിപ്പിച്ചത്. മേനോൻ രണ്ടുപേജുള്ള ഒരു മറുപടിക്കത്തെഴുതി. അന്താരാഷ്ട്ര ബന്ധങ്ങളിൽ ധാർമ്മികതയെ അടിസ്ഥാനപ്പെടുത്തി ഒരു തീരുമാനമെടുക്കണമെന്ന് ഞാൻ താങ്കളെ ഉപദേശിക്കില്ല. "The world is not a moral place, international politics is an immoral phenomena...." യാഥാർത്ഥ്യാധിഷ്ഠിതമായ ഒരു സമീപനം സ്വീകരിക്കാനുള്ള മേനോന്റെ ഉപദേശം നെഹ്രു സ്വീകരിച്ചു. അതിന്റെ ഫലമാണ് ചേരിചേരാ പ്രസ്ഥാനം, ആ പ്രസ്ഥാനത്തിന്റെ മാതൃകയായാണ് പിന്നീടു G.7-ഉം UNTAD ഉം GATT-ഉം ഒക്കെ ഉടലെടുത്തത്.

മേനോന്റെ കാശ്മീർ പ്രതിരോധം വളരെയേറെ ചർച്ചചെയ്യപ്പെട്ടതാണല്ലോ. പലർക്കും അറിയാത്ത ഒരുകാര്യം അതിലുണ്ട്. കാശ്മീർ പ്രശ്നവുമായി ഇന്ത്യ യു.എന്നിലേക്കു പോകുന്നത് സമാധാനം സ്ഥാപിക്കാൻ ഊന്നൽ നല്കുന്ന ചാപ്റ്റർ ആറു പ്രകാരം ആകരുതെന്ന് മേനോൻ ആഗ്രഹിച്ചിരുന്നു. ആക്രമണകാരിക്കെതിരെ ഉപരോധ നടപടി സ്വീകരിക്കാൻ യു.എന്നിന് അധികാരം നല്കുന്ന ചാപ്റ്റർ ഏഴുപ്രകാരം പ്രശ്നം ഉന്നയിക്കണമെന്ന് മേനോൻ ആഗ്രഹിച്ചു. പക്ഷേ, നെഹ്രു ഇക്കാര്യത്തിൽ മൗണ്ട് ബാറ്റന്റെ ഉപദേശം സ്വീകരിച്ച് ചാപ്റ്റർ ആറുപ്രകാരംതന്നെ മുന്നോട്ടുപോയി. പിന്നീടു നെഹ്രുവിനും ഇക്കാര്യത്തിൽ അമളിപറ്റിയെന്നു സമ്മതിക്കേണ്ടി വന്നു. പ്രതിരോധമന്ത്രിയെന്ന നിലയിൽ മേനോൻ സൈന്യത്തിനുവേണ്ടി ഒന്നും ചെയ്തില്ലെന്ന് ആക്ഷേപിക്കുന്നവരുണ്ട്. ഇന്ത്യൻ പ്രതിരോധശക്തിയെ ഇന്നത്തെ നിലയിലേക്കുയർത്താൻ സഹായിച്ച ഡിഫൻസ് റിസർച്ച് ഡവലപ്മെന്റ് സംവിധാനം ആരംഭിച്ചത് മേനോനാണെന്ന വസ്തുത മറന്നുകൊണ്ടുള്ള ആക്ഷേപമാണിത്. യു.എന്നിന്റെ കാര്യം ഒന്നുകൂടി ഓർമ്മിപ്പിക്കട്ടെ. നാല്പതു വർഷങ്ങൾക്കുമുൻപ് യു.എൻ പുനഃസംഘടിപ്പിക്കണമെന്ന് മേനോൻ ആവശ്യപ്പെട്ടു. യു.എന്നുമായുള്ള മേനോന്റെ ബന്ധം വെറും ഡിപ്ളമാറ്റിക് ആയിരുന്നില്ല. ഏതാണ്ടൊരു വൈകാരികമായ അംശം അതിലുണ്ടായിരുന്നു. എപ്പോൾ യു.എന്നിൽ പോയാലും മേനോൻ യു.എന്നിന്റെ കാന്റീനിൽ പോകും. അവിടെവച്ച് യു.എൻ ഉദ്യോഗസ്ഥന്മാരോടു കുശലം പറയും, അവരോടു മറയില്ലാതെ ഇടപെടും. യു.എന്നിന്റെ 25-ാം വാർഷികം ആഘോഷിച്ച 1970-ൽ ഞാനും ഇന്ത്യൻ സംഘത്തിലുണ്ടായിരുന്നു. ഏതാണ്ട് അൻപതുപേർ നിന്നിരുന്ന 'ക്യൂ'വിൽ ഒരാളായി മേനോൻ നില്ക്കുന്നതു ഞാൻ കണ്ടു. അവിടെ കൂടിനിന്നവർ പരസ്പരം പറയുന്നതു കേട്ടു, "അതാണ് വി.കെ. കൃഷ്ണമേനോൻ."

വി.കെ. കൃഷ്ണമേനോൻ

ഒരു അൻപതു വർഷം കഴിഞ്ഞ്, എൺപതു വർഷം കഴിഞ്ഞ് അല്ലെങ്കിൽ നൂറു വർഷം കഴിഞ്ഞ് ചരിത്രത്തിലെ പ്രതിഭാശാലികളുടെ പരാമർശം വരുമ്പോൾ അതിൽ മേനോനുണ്ടാകും. ക്രോംവെൽ അവഹേളിതനായിരുന്നു, പക്ഷേ, ക്രോംവെല്ലിന്റെ കോൺസ്റ്റിറ്റ്യൂഷണൽ മൊണാർക്കി നിത്യസ്മാരകമായി നിലകൊള്ളുന്നു. നെപ്പോളിയൻ ഒരുപാട് ആക്ഷേപങ്ങൾക്കു വിധേയനായി, പക്ഷേ, ഇന്നത്തെ ഫ്രഞ്ച് റിപ്പബ്ളിക്, സെക്യൂരിറ്റി കൗൺസിലിൽ അംഗമായ ഫ്രഞ്ച് റിപ്പബ്ളിക്, ന്യൂക്ളിയർ ശക്തിയായ ഫ്രഞ്ച് റിപ്പബ്ളിക് നെപ്പോളിയന്റെ സ്മാരകമാണ്. പൊളിഷ് നാഷണലിസത്തിന്റെ പിതാവായ മാർഷൽ പ്രിൻസ്സെസ്ക്കി, അദ്ദേഹം ഏകാധിപതിയായിരുന്നു. ഒരുപാട് ആക്ഷേപങ്ങൾ കേട്ടു. പക്ഷേ, ലക്വലേസയുടെ ഇന്നത്തെ പോളണ്ട് പ്രിൻസ്സെസ്ക്കിയുടെ പ്രവർത്തനഫലമാണ്. മേനോൻ ഒരിക്കൽ അങ്ങനെ ഓർക്കപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇന്ത്യയുടെ വിദേശനയത്തെക്കുറിച്ച്, ചേരിചേരാ പ്രസ്ഥാനത്തെക്കുറിച്ചൊക്കെ പറയുമ്പോൾ, വീണ്ടും വീണ്ടും മോനോൻ കൂടുതൽ വ്യക്തതയോടെ, തെളിമയോടെ ലോകത്തിന്റെ മുന്നിൽ പ്രത്യക്ഷപ്പെടും.



വെട്ടൂർ രാമൻനായർ

# അഡ്മിനിസ്ട്രേറ്ററാണ് ഇന്നാവശ്യം



**സാ**ഹിത്യപ്രവർത്തക സഹകരണസംഘത്തിന്റെ അമ്പതാം പിറന്നാൾ ഇക്കഴിഞ്ഞ ഏപ്രിൽ 30-ാം തീയതി ആരോരുമറിയാതെ നിശ്ശബ്ദമായി കടന്നുപോയി! ഒരു ഗ്രാമീണ വായനശാലയുടെ വാർഷികാഘോഷംപോലെ എന്തെങ്കിലും നടത്താൻപോലും അതിന്റെ ഇന്നത്തെ ഭാരവാഹികൾക്ക് കഴിഞ്ഞില്ല. വീരവാദംമുഴക്കൽ ജന്മവാസനയായി ലഭിച്ചിട്ടുള്ള സംഘത്തിന്റെ അദ്ധ്യക്ഷൻ ഇതും തന്റെ മിടുക്കായി പ്രസ്താവന ഇറക്കുമോ എന്ന് അറിഞ്ഞില്ല.

സംഘത്തിന്റെ നിലനില്പിൽ ഉത്കണ്ഠാകുലരായ പലരും അതിന്റെ ഭാവിയെപ്പറ്റി അടുത്ത കാലത്തും എഴുതുകയുണ്ടായി. ആ വിഭാഗത്തിൽ ഏറ്റവും ഒടുവിൽ വായിച്ചത് ഡോ.എം.എം. ബഷീർ കലാകൗമുദിയുടെ ഒക്ടോബർ 15-ാം തീയതിയിലെ ലക്കത്തിൽ എഴുതിയ ലേഖനമാണ്. വളരെയേറെ വസ്തുതകളും പ്രയോജനപ്രദമായ പല നിർദ്ദേശങ്ങളും അതിലുണ്ട്. അദ്ദേഹം കൂടി ഉത്സാഹിപ്പിച്ചതുകൊണ്ടാണ് വൈമനസ്യത്തോടെയെങ്കിലും ഞാനും ഈ ചർച്ചയിൽ പങ്കെടുക്കുന്നത്. സംഘം പ്രസിഡന്റ് ശ്രീ.സി.പി.ശ്രീധരന്റേതായി വന്ന പത്രപ്രസ്താവനയും പ്രചോദനമായി. വേണമെങ്കിൽ അതിനെ 'പ്രകോപനം' എന്നും വിശേഷിപ്പിക്കാം.

ശ്രീധരന്റെ പ്രസ്താവനയിൽ, സംഘം ഡയറക്ടർ ബോർഡ് തിരഞ്ഞെടുപ്പ് നവംബർ 19-ാം തീയതി നടത്താൻ സഹകരണസംഘം രജിസ്ട്രാരോട് ആവശ്യപ്പെട്ടിട്ടുണ്ടെന്ന് കണ്ടു. ഇതുകണ്ടാൽ സംഘത്തിന്റെ ഭരണത്തെപ്പറ്റി ചില ആക്ഷേപങ്ങൾ വന്നപ്പോൾ "എന്നാൽ ഇതാ കിടക്കുന്നു ഭരണം" എന്നമട്ടിൽ ബോർഡ് ഇറങ്ങിപ്പോവുകയാണെന്നു തോന്നാം. സത്യം എന്താണ്? പഞ്ചായത്ത് തിരഞ്ഞെടുപ്പും മറ്റുംമൂലമാണെന്നു പറയുന്നു, കാലാവധി കഴിഞ്ഞ് ബോർഡ് ഇപ്പോൾ നിവൃത്തിയില്ലാതെ തിരഞ്ഞെടുപ്പു നടത്തുകയാണെന്ന കാര്യം പ്രസിഡന്റ് സൗകര്യപൂർവ്വം ഒളിച്ചു കടത്തുകയാണ്. അതു വലിയ കാര്യമല്ല. എന്നാൽ ഇറങ്ങിപ്പോകുംമുമ്പ്, സംഘത്തിന് പലിശയായി പ്രതിമാസം ആറുലക്ഷം രൂപയിലധികം ബാദ്ധ്യത വരുമാറ് മൂന്നുകോടി രൂപയുടെ വായ്പ എടുക്കാനുള്ള ശ്രമം തുടരുന്നുണ്ടെന്നും അതിൽ ഒന്നരക്കോടി രൂപ, (പ്രതിമാസം മൂന്നുലക്ഷം രൂപ ബാദ്ധ്യത വരുമാറ്) ഉടനെ കിട്ടുമെന്ന് പ്രതീക്ഷിക്കുന്നതായും പ്രസ്താവനയിൽ പറയുന്നു. ഇതിന്റെ കാൽഭാഗമെങ്കിലും കാലാവധി അവസാനിച്ച തങ്ങൾ തന്നെ ചെലവാക്കുമെന്നും സൂചനയുണ്ട്. ഒന്നരക്കോടി രൂപയുടെ പുതിയ കടവും മൂന്നു ലക്ഷം രൂപയുടെ പ്രതിമാസ ബാദ്ധ്യതയും ഉണ്ടാക്കിവച്ചേ തങ്ങൾ പിരിയുകയുള്ളൂ എന്നു സാരം. പൊതുയോഗം കൂടുകയോ നടപ്പുവർഷത്തേക്കുള്ള ബജറ്റ് പാസ്സാക്കുകയോ ചെയ്യാതെയാണ് ഈ സാഹസമെന്നും ഓർക്കണം. സർക്കാരിനും ധനകാര്യ സ്ഥാപനങ്ങൾക്കും എല്ലാം ഇതൊക്കെ സമ്മതമാണോ എന്തോ? ഈ സാമ്പത്തിക വർഷത്തിന്റെ പകുതിയും കഴിഞ്ഞിരിക്കുന്നു എന്നും ഓർക്കേണ്ടതുണ്ട്.

പുതിയ കടം എടുക്കുമ്പോൾ ഏകദേശം രണ്ടു കൊല്ലം മുമ്പ് 1993-ൽ ജില്ലാബാങ്കിൽനിന്ന് 30 ലക്ഷം രൂപ കടമെടുത്തപ്പോൾ പറഞ്ഞതും തുക കിട്ടിയപ്പോൾ ഒന്നുംതന്നെ നടപ്പാക്കാത്തതുമായ കുറെ 'വികസന പ്രവർത്തനങ്ങ'ളുടെ ലിസ്റ്റ്, തനി പുത്തൻ നിർദ്ദേശങ്ങളെന്നപോലെ ആവർത്തിച്ച് ധനകാര്യസ്ഥാപനങ്ങളെ അറിയിച്ചിട്ടുണ്ടെന്നും ശ്രീധരന്റെ പ്രസ്താവനയിൽ കാണുന്നു. പഴയ ചരിത്രമൊന്നും പരിശോധിക്കാത്ത 'ധനകാര്യ സ്ഥാപനങ്ങൾ' ഇതെല്ലാം വെള്ളംകൂടാതെ വിഴുങ്ങിയെന്നു വരുമോ?

സംഘത്തിന്റെ കാര്യത്തിൽ താത്പര്യമുള്ള എല്ലാവരേയും അതിലേറെ അമ്പരപ്പിക്കുന്ന കാര്യം, താൻ ഇനിയൊരിക്കലും ഡയറക്ടർ ബോർഡിലേക്ക് മത്സരിക്കുകയില്ലെന്നും സ്വന്തമായി പാനൽ ഉണ്ടാക്കുകയില്ലെന്നും ഉള്ള ശ്രീധരന്റെ പ്രസ്താവനയാണ്. ശ്രീധരന് ഈ ശപഥം പാലിക്കാൻ കഴിയില്ലെന്ന് തീർച്ചയാണ്. പെരുമ്പടവം ശ്രീധരനേയും വേലായുധൻ പണിക്കശ്ശേരിയേയും പോലുള്ള മാന്യമതികൾ, സംഘത്തെ ഉപേക്ഷിക്കരുതേയെന്ന് കാലുപിടിച്ച് അപേക്ഷിക്കുമ്പോൾ കാരുണ്യരാശിയായ ശ്രീധരന് അത് തള്ളിക്കളയാൻ പറ്റുമോ? പിന്നെ കഴിഞ്ഞ തിരഞ്ഞെടുപ്പുകാലത്ത് സഹകരണമന്ത്രിതന്നെ തനിക്കെതിരായി പ്രവർത്തിച്ചെന്നും ആ ഭീഷണിയേയും അതിജീവിച്ചാണ് താൻ ജയിച്ചതെന്നും ശ്രീധരൻ അവകാശപ്പെടുകയുണ്ടായല്ലോ. അത്തരം ഭീഷണികൾ ഇനിയും ഉണ്ടായാൽ സംഘാംഗങ്ങൾ തന്നോടൊപ്പമാണെന്നു തെളിയിക്കേണ്ടത് ശ്രീധരന്റെ കടമയായി വരും. ഒരുപക്ഷെ, ഈ ലേഖനത്തെ വെല്ലുവിളിക്കാൻ തന്നെ അദ്ദേഹം മത്സരിച്ചെന്നുവരും. കാരണം എന്തായാലും ശ്രീധരനും ശ്രീധരന്റെ പാനലും അടുത്ത തിരഞ്ഞെടുപ്പിലും ഉണ്ടാകും എന്ന കാര്യത്തിൽ എനിക്കൊരു സംശയവും ഇല്ല. അതോർത്ത് സംഘാംഗങ്ങൾ ദുഃഖിക്കേണ്ടിവരില്ലെന്ന് തീർച്ചയാണ്.

എസ്.പി.സി.എസ് ഡയറക്ടർ ബോർഡ് എന്നുപറഞ്ഞാൽ കഴിഞ്ഞ കുറെ വർഷങ്ങളായി അതിനർത്ഥം പ്രസിഡന്റ് സി.പി.ശ്രീധരൻ എന്നായിട്ടുണ്ട്. പ്രസിഡന്റിന്റെ ഈ ഏകാധിപത്യം സമ്മതമല്ലാത്തവർ രാജിവച്ചു പിരിഞ്ഞു. കഴിഞ്ഞ ഇരുപതു വർഷത്തിനിടയിൽ ശ്രീധരൻ ഡയറക്ടർ ബോർഡിൽ ഇല്ലാതിരുന്നത് അഞ്ചുകൊല്ലം മാത്രമാണ്. സാങ്കേതിക കാരണങ്ങളാൽ അദ്ദേഹത്തിന് മത്സരിക്കാൻ വയ്യാതെ വന്നതുകൊണ്ടാണ് അങ്ങനെ സംഭവിച്ചത്. അപ്പോഴേക്കും സംഘം സാധാരണ മട്ടിലൊന്നും കൊണ്ടുനടക്കാൻ വയ്യാത്ത വിധം നാശത്തിന്റെ പടികൾ ഇറങ്ങിക്കഴിഞ്ഞിരുന്നു. എന്നിട്ടും ഈ കാലത്താണ് എറണാകുളത്ത് മറൈൻ ഡ്രൈവിൽ അഞ്ചുലക്ഷം രൂപ മുടക്കി പത്തു സെന്റിലധികം സ്ഥലം ബുക്ക് സ്റ്റാളിനു വേണ്ടി സമ്പാദിച്ചത്. സംഘം പ്രവർത്തകർ ഉത്സാഹിക്കുന്നപക്ഷം താഴത്തെ നിലയിൽ ബുക്ക്സ്റ്റാളിന് ആവശ്യമായ മുറി ഉണ്ടാക്കുന്നതിനു പുറമേ ഈ സ്ഥലത്തിന്റെ അവകാശം ഉപയോഗിച്ച് സംഘത്തിന്റെ ബാദ്ധ്യതകൾ തീർക്കാനും കഴിയും. ഇത് ചെറിയ നേട്ടമല്ലല്ലോ.

എസ്.പി.സി.എസ് ഡയറക്ടർ ബോർഡ് എന്നുപറഞ്ഞാൽ കഴിഞ്ഞ കുറെ വർഷങ്ങളായി അതിനർത്ഥം പ്രസിഡന്റ് സി.പി. ശ്രീധരൻ എന്നായിട്ടുണ്ട്. പ്രസിഡന്റിന്റെ ഈ ഏകാധിപത്യം സമ്മതമല്ലാത്തവർ രാജിവച്ചു പിരിഞ്ഞു. കഴിഞ്ഞ ഇരുപതു വർഷത്തിനിടയിൽ ശ്രീധരൻ ഡയറക്ടർ ബോർഡിൽ ഇല്ലാതിരുന്നത് അഞ്ചുകൊല്ലം മാത്രമാണ്. സാങ്കേതിക കാരണങ്ങളാൽ അദ്ദേഹത്തിന് മത്സരിക്കാൻ വയ്യാതെ വന്നതുകൊണ്ടാണ് അങ്ങനെ സംഭവിച്ചത്.

## ഈ നില എങ്ങനെ വന്നു?

**ഈ** കാലത്തെല്ലാംതന്നെ പുസ്തക പ്രസിദ്ധീകരണത്തിന്റെ കാര്യത്തിലുള്ള നിലപാട് മോശമായിരുന്നു. വൈക്കം മുഹമ്മദ് ബഷീറിന്റെ കൃതികളും തകഴിയുടെ കയറും സംഘത്തിനു ലഭിക്കാതെ പോയത് ബോർഡിന്റെ താത്പര്യമില്ലായ്മ കൊണ്ടുകൂടിയാണ്. അന്ന് പ്രസിഡന്റായിരുന്ന ഗുപ്തൻ നായരും ബഷീറും തമ്മിലുണ്ടായ വിവാദം പലരും ഓർക്കുന്നുണ്ടാവും. തകഴിയുടെ കയറിന്റെ കാര്യത്തിൽ താത്പര്യമെടുക്കാതിരുന്നതിനെപ്പറ്റി സംഘം ആഫീസിൽ വച്ച് ഞാൻ സംസാരിച്ചപ്പോൾ ബോർഡിലുണ്ടായിരുന്ന പുത്തൂർ ഉണ്ണിക്കൃഷ്ണൻ എന്റെ നേർക്കു ചാടിവീഴുകതന്നെ ചെയ്തു. തകഴി തന്റെ നോവലിന്റെ കൈയെഴുത്തുപ്രതിയുമായി സംഘത്തിൽ വന്ന് അത് പ്രസിദ്ധീകരിച്ചുകിട്ടാൻ അപേക്ഷിച്ചില്ലെന്നായിരുന്നു ഉണ്ണിക്കൃഷ്ണന്റെ ആക്ഷേപം. ഉണ്ണിക്കൃഷ്ണന് ഉണ്ണിക്കൃഷ്ണന്റെ ഗ്രന്ഥങ്ങൾ യഥാകാലം പ്രസിദ്ധീകരിച്ചുകിട്ടുന്നതിലേ താത്പര്യമുള്ളൂ എന്ന് അറിയാവുന്നതുകൊണ്ട് ഞാൻ തർക്കിക്കാൻ പോയില്ല.

സാംസ്കാരിക സംഘടനകളുടെയെല്ലാം പ്രസിഡന്റാവാൻ വേണ്ടിയാണ് താൻ ജനിച്ചതെന്ന് ആത്മാർത്ഥമായി വിശ്വസിക്കുന്ന ആളാണ് ശ്രീധരൻ. അത് നേരായ മാർഗ്ഗത്തിൽ എളുപ്പമല്ലെന്ന് അറിയാവുന്നതുകൊണ്ട് വളഞ്ഞ വഴികൾ സ്വീകരിക്കാൻ അദ്ദേഹം നിർബന്ധിതനാകുന്നു. അംഗങ്ങളെ ചേർക്കുമ്പോഴും തിടഞ്ഞെടുപ്പു നടക്കുമ്പോഴും എല്ലാം ആതുണ്ടാവും. ഉദ്യോഗസ്ഥ നിയമനത്തിന്റെ ലക്ഷ്യവും മറ്റൊന്നല്ല. ഒരാളിനു ജോലി കൊടുക്കുമ്പോൾ എത്ര വോട്ട് സ്വാധീനിക്കാൻ കഴിയുമെന്നതാണ് കണക്കുകൂട്ടൽ. ചിലപ്പോൾ 'ശല്യക്കാരികളെ' ഡയറക്ടർ ബോർഡിലേക്കുള്ള പാനലിൽ നിന്ന് ശാശ്വതമായി ഒഴിവാക്കാനും നിയമനങ്ങൾ നടത്താറുണ്ട്. ഉദ്യോഗസ്ഥന്മാരുടെ അടുത്ത ബന്ധുക്കൾ ബോർഡിൽ അംഗമായിക്കൂടെന്ന നിയമം ഉപയോഗിച്ചാണ് ഇതു സാധിക്കുന്നത്. ആ വഴിക്കെല്ലാം ജോലിക്കു കൊള്ളാത്തവരും താത്പര്യമില്ലാത്തവരും ആയ പലരും എസ്.പി.സി.എസ് സ്റ്റാഫിൽ കടന്നുകൂടിയിട്ടുണ്ട്.

ഓരോ ജില്ലയിലും വിനീതവിധേയരായ രണ്ടുമൂന്നാളുകളെ ഒപ്പം നിർത്തുകയും അവരെ തവണവച്ച് ബോർഡിലേക്കുള്ള പാനലിൽ ഉൾപ്പെടുത്തുകയും ചെയ്യുന്നു. അതാതു ജില്ലകളിൽനിന്നും വാഹനം പിടിച്ച് വോട്ടർമാരെ കൊണ്ടുവന്ന് പാനലിന് വോട്ടു ചെയ്യിച്ച് ഉച്ചഭക്ഷണം നല്കി തിരിച്ചെത്തിക്കേണ്ടത് ഇവരുടെ ചുമതലയാണ്. അങ്ങനെ ചാനൽ വിജയിക്കുന്നു.

ഈ അവസരത്തിൽ എതിരാളികളെപ്പറ്റി നട്ടാൽ കുരുക്കാത്ത നുണകൾ പ്രചരിപ്പിക്കുന്നത് എസ്.പി.സി.എസ് തിരഞ്ഞെടുപ്പിന്റെ ഭാഗമായിട്ടുണ്ട്. മറുപടി പറയാൻ സമയമില്ലാത്തവിധം പോളിംഗിന്റെ തലേദിവസം ഇറക്കിയ ഇത്തരം നുണപ്രചാരണത്തിനെതിരെ കഴിഞ്ഞ തിരഞ്ഞെടുപ്പു ദിവസം സംഘം ആഫീസിനു മുമ്പിൽ സി.രാധാകൃഷ്ണൻ സത്യാഗ്രഹം നടത്തിയത് പലരും ഓർക്കുന്നുണ്ടാവും.

സാഹിത്യപ്രവർത്തക സഹകരണ സംഘം കൊണ്ട് സി.പി.ശ്രീധരന് ഒരാവശ്യവും ഇല്ല. പാഠപുസ്തകമാക്കാൻ പാകത്തിന്, സംഗതികൾ ഏർപ്പാടാക്കിയശേഷം. തല്ലിക്കൂട്ടുന്ന 'വഹകൾ' മാത്രമാണല്ലോ ശ്രീധരന്റെ സാഹിത്യം. അവ പ്രസിദ്ധീകരിക്കാൻ സംഘത്തിന്റെ ആവശ്യം ഇല്ല. അതുകൊണ്ടുതന്നെ സംഘത്തിന്റെ ശാശ്വതമായ നിലനില്പ് ശ്രീധരന് ഒരാവശ്യമല്ല. ആകാവുന്നിടത്തോളം കാലം അദ്ധ്യക്ഷനായിരുന്ന് അതിന്റെ സൗഭാഗ്യങ്ങൾ അനുഭവിക്കുന്നതിൽ മാത്രമേ അദ്ദേഹത്തിനു താത്പര്യമുള്ളൂ.

സംഘത്തെ ഈ നിലയിൽ എത്തിച്ചതിന്റെ പ്രധാന ഹേതു അതിന്റെ പബ്ളിക്കേഷൻ വിഭാഗത്തിന്റെ അപ്രാപ്തിയാണ്. അതതു കാലത്തുവരുന്ന ഡയറക്ടർമാരുടേയും അവരുടെ ആശ്രിതരുടേയും പുസ്തകങ്ങൾ പ്രസിദ്ധീകരിക്കേണ്ടിവരുന്നു എന്നതാണ് ആ വകുപ്പിന്റെ കുഴപ്പം എന്നാണ് പൊതുവേയുള്ള ധാരണ. അത് കുറെയൊക്കെ ശരിയുമാണ്. എന്നാൽ അത് പ്രസിദ്ധീകരണ വിഭാഗത്തിന്റെ ചെറിയ കുഴപ്പം മാത്രമാണ്. അംഗങ്ങളുടെ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാനാണല്ലോ സംഘം. ഏതുകാലത്തും അതു പൂർണ്ണമായി ഒഴിവാക്കാനും പറ്റില്ല. ആവശ്യവുമില്ല. ഈ പുസ്തകങ്ങളോടൊപ്പം ധാരാളം നല്ല ഗ്രന്ഥങ്ങൾ കൂടി പ്രസിദ്ധീകരിക്കുകയും വേണ്ടവിധം വില്പന സംഘടിപ്പിക്കുകയും ചെയ്തിരുന്നുവെങ്കിൽ അത് വലിയ പ്രശ്നമാകുമായിരുന്നില്ല. കുഴപ്പം വേറെയാണ്.

സംഘം നല്ല നിലയിൽ നടക്കുമെന്ന് ബോദ്ധ്യം വന്നാൽ ഇന്നത്തെ കടങ്ങൾ മുഴുവൻ ഒരുമിച്ചു തീർക്കേണ്ടിവരില്ല. തങ്ങൾക്ക് കിട്ടാനുള്ള സംഖ്യ കിട്ടുമെന്ന് ഉറപ്പായാൽ കാര്യങ്ങൾ നേരെയാകുന്നതുവരെ കാത്തിരിക്കാൻ മിക്കവരും തയ്യാറാവും. കടലാസ്സിന്റെ വാങ്ങൽ തീരെ നില്ക്കുകയും കൊടുക്കാനുള്ള ലക്ഷങ്ങൾ കൊടുക്കാതിരിക്കുകയും ചെയ്തപ്പോഴാണ് വ്യാപാരി, വ്യവഹാരത്തിന് നിർബന്ധിതനായത്. പുസ്തക പ്രസിദ്ധീകരണം മുറയ്ക്കു തുടരുകയും തുടർന്നും കടലാസ് വാങ്ങുമെന്നു വരികയും ചെയ്താൽ പേപ്പർ വ്യാപാരിക്കുള്ള കടം ഒന്നിച്ചുതീർക്കേണ്ടിവരില്ല.

## ചില ധാരണപ്പിശകുകൾ

**ശ്രീ**.എം.എം. ബഷീറിന്റെ ലേഖനത്തിൽ "അമ്പതുലക്ഷം രൂപയുണ്ടെങ്കിൽ അവിടത്തെ മിക്ക പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാക്കാം" എന്നുപറഞ്ഞു കാണുന്നു. ഇന്നത്തെ നിലയ്ക്ക് ഒന്നരക്കോടി രൂപകൊണ്ടും അതു പരിഹരിക്കാൻ പറ്റുമെന്നു തോന്നുന്നില്ല. ശരിക്കുപറഞ്ഞാൽ ഡയറക്ടർ ബോർഡിനോ സെക്രട്ടറിക്കോ സംഘത്തിന്റെ ഇന്നത്തെ സാമ്പത്തിക ബാദ്ധ്യതകൾ എത്രയെന്ന് ഒരു നിശ്ചയവും ഉണ്ടാവാൻ വഴിയില്ല. ബയന്റർമാരുടെ കൈയിൽ വച്ചു നഷ്ടപ്പെട്ട പുസ്തകത്തിന്റെ കണക്കും മറ്റും പുറത്തു പറയാനും വിഷമമുണ്ടല്ലോ. കെടുകാര്യസ്ഥതയും പിടിപ്പുകേടും കൊണ്ടുവന്ന നഷ്ടമാണ് സംഘത്തെ ഈ നിലയിൽ എത്തിച്ചതെന്ന് മനസ്സിലാക്കൻ ബുദ്ധിമുട്ടില്ല. താത്പര്യവും കഴിവും ഉള്ളവർ ഭരണത്തിൽ വരികയാണെങ്കിൽ ഇതിൽ നല്ലൊരു ഭാഗം ഉത്തരവാദികളിൽനിന്ന് ഈടാക്കാവുന്നതാണ്.

അകലെനിന്നു കണ്ടതുകൊണ്ട് ശ്രീ.ബഷീറിന്റെ ലേഖനത്തിൽ വന്ന ചില തെറ്റിദ്ധാരണകൾ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ലേഖനത്തില ഒരു ഭാഗത്ത് ഇങ്ങനെ കാണുന്നു.

"ഇന്ത്യാപ്രസ്സിനോടു ചേർന്നുകിടക്കുന്ന സ്ഥലത്തിൽ ഒരു ഭാഗം വിറ്റാൽ പ്രശ്നം പരിഹരിക്കാമെന്ന് മുമ്പ് നിർദ്ദേശം ഉണ്ടായി. പക്ഷെ ദേശസ്നേഹത്തിന്റെ പേരിൽ(?) ആ തീരുമാനം ചിലർ എതിർക്കുകയും ജനറൽ ബോഡിയിൽ ആളെക്കൂട്ടി തോല്പിക്കുകയും ചെയ്തു. കപ്പൽ മുങ്ങുമ്പോൾ ജീവൻരക്ഷാ ബോട്ടുകൾക്ക് കേടുപറ്റാതിരിക്കാൻ ബദ്ധപ്പെടുന്ന കപ്പിത്താനെ ഓർത്തുപോകുന്നു.

ഇതിലെ അലങ്കാരം ഭംഗിയുള്ളതാണെങ്കിലും വസ്തുതകൾ ശരിയല്ലെന്നു പറയേണ്ടിയിരിക്കുന്നു.

ഇന്ത്യാപ്രസ്സ് കിടക്കുന്ന നാട്ടകത്തെ സ്ഥലം വില്ക്കുന്ന കാര്യം ഒരു പൊതുയോഗത്തിൽ ചർച്ചയ്ക്കു വന്നെങ്കിലും അജണ്ടയിൽപ്പെടാത്ത വിഷയമായതുകൊണ്ട് അന്ന് തീരുമാനമൊന്നും എടുക്കാൻ കഴിഞ്ഞില്ല. അടുത്ത പൊതുയോഗത്തിൽ, എറണാകുളത്തെ സ്ഥലത്ത് താഴത്തെ നിലയിൽ എൻ.ബി.എസ്സിനുവേണ്ടി 1500 ച.അടി മുറി പണിതുതരുന്ന പാർട്ടിക്ക് മുകളിലത്തെ നിലകൾ പണിയുന്നതിനുള്ള അവകാശം 54 ലക്ഷം രൂപയ്ക്ക് കൊടുക്കുന്നതിനും ഒപ്പം നാട്ടകത്തെ സ്ഥലത്തിന്റെ ഒരു ഭാഗംകൂടി വില്ക്കുന്നതിനും ഉള്ള അനുവാദത്തിനു വേണ്ടിയുള്ള അപേക്ഷയാണ് ബോർഡ് വച്ചത്. ഒപ്പം പ്രസിഡന്റ് സി.പി.ശ്രീധരൻ ഇത് അനുവദിക്കണമെന്നു കാണിച്ച് വ്യക്തിപരമായ ഒരു ശുപാർശകത്തും അംഗങ്ങൾക്ക് അയച്ചിരുന്നു.

എറണാകുളത്തെ ഏർപ്പാടിന് അമ്പതിനാലു ലക്ഷത്തിൽ വളരെ അധികം കിട്ടുമെന്നും ഈ ഏർപ്പാടിൽ കടുത്ത അഴിമതിയുണ്ടെന്നും സി.രാധാകൃഷ്ണനും മറ്റും പൊതുയോഗത്തിൽ ചൂണ്ടിക്കാട്ടി.

എറണാകുളത്തെ കച്ചവടത്തിനുപുറമേ. ഇന്ത്യാപ്രസ്സിലെ സ്ഥലം കൂടി വില്ക്കണമെന്ന നിർദ്ദേശത്തെ എതിർത്തതിൽ ഒരാളാണ് ഞാൻ. സംഘം ഈ സ്ഥലം വാങ്ങുമ്പോൾ എക്സിക്യൂട്ടീവ് കമ്മിറ്റിയിൽ ഞാനും ഉണ്ടായിരുന്നു. ആ വൈകാരിക ബന്ധം ഞാൻ മറച്ചുവച്ചതുമില്ല. പക്ഷെ സ്ഥലം വില്പനയെ എതിർത്തത് അതുകൊണ്ടല്ല. സംഘം സാമ്പത്തിക പ്രതിസന്ധിയിൽ ആയത് ആകസ്മികമായുണ്ടായ അപകടം കൊണ്ടൊന്നുമല്ലല്ലോ. ഈ ലേഖനത്തിൽ ആദ്യം ചൂണ്ടിക്കാണിച്ചിട്ടുള്ള കെടുകാര്യസ്ഥതയും പിടിപ്പുകേടും അശ്രദ്ധയും മൂലം ഉണ്ടായ നഷ്ടമാണ് അതിനു കാരണം. നാട്ടകത്തെ സ്ഥലവും കെട്ടിടവും പ്രസ്സും എല്ലാം വിറ്റു കടം മുഴുവൻ തീർത്താ

ലും ഈ കെടുകാര്യസ്ഥതക്കാർ ഭരണം തുടരുന്ന പക്ഷം വീണ്ടും കുറെക്കഴിയുമ്പോൾ ഇതേ പ്രതിസന്ധി ആവർത്തിക്കുമെന്ന കാര്യം തീർച്ചയാണ്. എറണാകുളത്തേയും നാട്ടകത്തേയും ഏർപ്പാടുകൊണ്ട് തല്ക്കാലം നില്ക്കപ്പൊറുതിയുണ്ടാകുമെന്നല്ലാതെ കടം മുഴുവൻ തീർക്കാൻ കഴിയുമെന്ന് ബോർഡുപോലും അവകാശപ്പെടുന്നില്ല. എന്നാൽ ഈ വില്പനകൊണ്ട് താല്ക്കാലിക നില്ക്കപ്പൊറുതി പോലും ഉണ്ടാവില്ലെന്നതാണ് സത്യം.

സ്ഥാവരവസ്തുക്കൾ വിറ്റുതുടങ്ങിയെന്നറിയുമ്പോൾ വീട്ടിത്തീരാത്ത കടത്തിന്റെ ആളുകൾ കേസും ജപ്തിയുമായി മുന്നോട്ടുവരുമെന്ന് ആർക്കും അറിയാവുന്നതേയുള്ളു. അപ്പോൾ അടുത്ത വില്പന ആവശ്യമായി വരും. അതിന് അധികം താമസം വരില്ലെന്ന് അറിയാവുന്നതുകൊണ്ടാണ് കഴിയുന്നത്ര നല്ല വ്യവസ്ഥയിൽ എറണാകുളത്തെ ഏർപ്പാടു മാത്രം നടത്തിയാൽ മതിയെന്ന് ഞങ്ങൾ വാദിച്ചത്. ഇതിന് ഞങ്ങൾ ആളുകളെ കൂട്ടുകയോ ശ്രീധര ശൈലിയിൽ വാഹനം ഏർപ്പാടു ചെയ്യുകയോ ഉണ്ടായില്ല. വാസ്തവത്തിൽ, സംഘത്തിന്റെ നാശം ഉറപ്പിക്കുന്ന തീരുമാനം എടുക്കാൻ ഇടയുള്ള ഈ പൊതുയോഗത്തിൽ പങ്കെടുക്കാൻ പോലും ഞാൻ ആഗ്രഹിച്ചതല്ല. ഒടുവിൽ, ചെന്ന് പറയാനുള്ളതു പറയുകയാണ് കർത്തവ്യം എന്നു തോന്നിയതുകൊണ്ടാണ് വൈമനസ്യത്തോടെ ഞാൻ തന്നെ യോഗത്തിനു എത്തിയത്.

## കമ്മിറ്റിയുടെ പ്രവർത്തനം മുടക്കി

**ച**ർച്ചകൾ കേട്ടപ്പോൾ ഉള്ളിൽ എന്തോ ചീഞ്ഞുനാറുന്നുണ്ടെന്നു തോന്നിയ പൊതുയോഗം ഞങ്ങളുടെ നിർദ്ദേശം സ്വീകരിക്കയാണുണ്ടായത്. ആരും നാട്ടകത്തെ സ്ഥലം കൂടി വില്ക്കണമെന്ന് ശാഠ്യം പിടിച്ചതുമില്ല. മാത്രമല്ല, എറണാകുളത്തെ സ്ഥലത്തിന്റെ ഏർപ്പാടുകൾക്കായി സി.രാധാകൃഷ്ണനെയും എന്നെയും ഉൾപ്പെടുത്തി ഒരു കമ്മിറ്റിയെ നിശ്ചയിക്കുകയും ചെയ്തു. ഒമ്പത് അംഗങ്ങൾ ഉള്ള ഈ സമിതിയിൽ ബോർഡിൽനിന്നും പ്രസിഡന്റിനേയും വൈസ് പ്രസിഡന്റിനേയും മാത്രമേ ഉൾപ്പെടുത്തിയിരുന്നുള്ളു എന്നതും ശ്രദ്ധേയമാണ്.

ഈ സമിതിയുടെ പ്രവർത്തനം തടസ്സപ്പെടുത്താൻ പ്രസിഡന്റ് ആദ്യംമുതലേ സകല തന്ത്രങ്ങളും പ്രയോഗിച്ചിരുന്നു. മുകളിലത്തെ നിലകൾ പണിയുന്നതിനുള്ള അവകാശം നല്ലവണ്ണം പരസ്യം ചെയ്തു നല്കണമെന്ന് കമ്മിറ്റി അഭിപ്രായപ്പെട്ടപ്പോൾ അതിനുവേണ്ടി വരുന്ന ഭാരിച്ച പരസ്യക്കൂലി വഹിക്കാൻ സംഘത്തിനു സാദ്ധ്യമല്ലെന്ന് പ്രസിഡന്റ് പറഞ്ഞുനോക്കി. ഒടുവിൽ ഒരു അനുരഞ്ജനമെന്ന നിലയിൽ മനോരമയിൽ മാത്രം ഇംഗ്ളീഷിൽ നല്കിയ ഒരു പരസ്യം കൊണ്ടു തൃപ്തിപ്പെടേണ്ടിവന്നു. എന്നിട്ടും ഒരുകോടി മുപ്പതു ലക്ഷം• രൂപയ്ക്ക് ആളുണ്ടായി. അമ്പത്തിനാലു ലക്ഷം രൂപയ്ക്ക് കൊടുക്കാൻ വ്യക്തിപരമായി ശുപാർശ ചെയ്ത ഏർപ്പാട് ഇത്രയും സംഖ്യയ്ക്കു നടത്തുന്നത് പ്രസിഡന്റ് എങ്ങനെ സഹിക്കും? ഒടുവിൽ തുക കുറച്ചുകൂടിയിട്ടായാലും ആദ്യം സ്വന്ത നിലയിൽ ഏർപ്പാടു ചെയ്ത അമ്പത്തിനാലു ലക്ഷക്കാരന് അയാൾ പറയുന്ന വ്യവസ്ഥയിൽ നല്കാനുള്ള ശ്രമം തുടങ്ങി. അതും നടപ്പില്ലെന്നു കണ്ടപ്പോൾ തന്റെ അതൃപ്തി മറച്ചുവയ്ക്കാതെ കമ്മിറ്റിയോഗത്തിൽനിന്നും ശ്രീധരൻ ഇറങ്ങിപ്പോയി. പിന്നീട് കമ്മിറ്റി കൂടിയിട്ടില്ല. കമ്മിറ്റി വിളിച്ചുകൂട്ടണമെന്നു കാണിച്ച് ഞാൻ സെക്രട്ടറിക്ക് എഴുതിക്കൊടുത്തെങ്കിലും അദ്ദേഹം അതിനു തയ്യാറായില്ല.

അവസാനം കമ്മിറ്റിയോഗത്തിൽ നിന്നും പ്രസിഡന്റ് ഇറങ്ങിപ്പോയ ശേഷം വൈസ് പ്രസിഡന്റ് വേലായുധൻ പണിക്കശ്ശേരിയുടെ സാന്നിദ്ധ്യത്തിൽ യോഗം തുടർന്നു. അനുരഞ്ജനത്തിനു വേണ്ടി പണിക്കശ്ശേരിയുടെ ചില നിർദ്ദേശങ്ങൾ കമ്മിറ്റി അംഗീകരിക്കുകയും ചെയ്തു. എന്നാൽ അടുത്ത ഡയറക്ടർ ബോർഡ് യോഗത്തിൽ സെക്രട്ടറി കമ്മിറ്റി യോഗനടപടികൾ വായിച്ചപ്പോൾ, പ്രസിഡന്റ് പോയശേഷമുള്ള തീരുമാനങ്ങൾ അദ്ദേഹം നിഷേധിച്ചു. കമ്മിറ്റിയോഗം തീർന്നശേഷമാണ് താൻ പോയതെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്. ഈ സമയം കാര്യങ്ങളുടെ നിജസ്ഥിതിയെപ്പറ്റി കമ്മിറ്റിയിൽ തുടർന്നും പങ്കെടുത്ത വേലായുധൻ പണിക്കശ്ശേരിയോട് ബോർഡ് അംഗങ്ങൾ അന്വേഷിച്ചു. അദ്ദേഹം പാൽക്കാവടിക്കാരനെപ്പോലെ മിണ്ടാതിരുന്നതേയുള്ളു. ആശ്രിതരെ ശ്രീധരൻ എങ്ങനെയാണ് കണ്ടീഷൻ ചെയ്തിരിക്കുന്നതെന്നറിയാൻ ഇതിലധികം എന്തു വേണം.

സംഘം, വായ്പ എടുക്കുകയല്ലാതെ പലിശ കൊടുക്കുന്ന പതിവില്ല. പലിശയും പലിശയ്ക്കു പലിശയും ആയി തുക വർദ്ധിക്കുമ്പോൾ ബാങ്കുമായി ചേർന്ന് ഒരു പുതിയ വായ്പ അനുവദിപ്പിക്കും. അതിൽനിന്ന് പഴയ വായ്പയും പലിശയും കഴിച്ച് ബാക്കി തുക വാങ്ങും. ഒടുവിൽ കോട്ടയം ജില്ലാ സഹകരണബാങ്കിൽനിന്ന് 1993-ൽ മുപ്പതു ലക്ഷം രൂപ വായ്പ എടുത്തപ്പോൾ അതിൽ പതിനാറുലക്ഷത്തോളം ബാങ്ക് പിടിച്ചെടുത്തു. കൈയിൽ കിട്ടിയത് പതിനാലു ലക്ഷത്തിൽ അല്പം കൂടുതൽ മാത്രം.

ഈ വായ്പ എടുക്കുമ്പോൾ, വിശ്വവിജ്ഞാനകോശത്തിന്റെ പന്ത്രണ്ടാം വാല്യത്തിന്റെ പ്രസിദ്ധീകരണം അടക്കം ആദായമുണ്ടാക്കാവുന്ന പല പദ്ധതികളും നടത്തിക്കൊള്ളാമെന്ന് ബാങ്കിനെ ബോദ്ധ്യപ്പെടുത്തിയിരുന്നു. ഒന്നും ഉണ്ടായില്ലെന്നു മാത്രമല്ല, ഏതാനും മണിക്കൂറിനുള്ളിൽ തുക തീരുകയും സംഘം പഴയതിനേക്കാൾ സാമ്പത്തിക ക്ളേശത്തിൽപ്പെടുകയും ചെയ്തു. 'മുപ്പതുലക്ഷം കിട്ടിയില്ലേ, ഞങ്ങൾക്കുതരാനുള്ളതിൽ ഒരു ഭാഗമെങ്കിലും തരൂ' എന്നുപറഞ്ഞു കൈനീട്ടുന്ന കടക്കാരുടെ 'ക്യൂ' ഇപ്പോഴും അവസാനിച്ചിട്ടില്ല. 93-ൽ മുപ്പതുലക്ഷം എടുത്തപ്പോൾ ബാങ്കിനെ അറിയിച്ച വികസന പ്രവർത്തനത്തിന്റെ തനി ആവർത്തനമാണ് ഇപ്പോൾ മൂന്നുകോടിക്കുള്ള അപേക്ഷയിലും കൊള്ളിച്ചിട്ടുള്ളത്!

ഇപ്പോൾ ജില്ലാ ബാങ്കിന് പലിശയടയ്ക്കാൻ 45 ലക്ഷം രൂപയിലധികം ചെല്ലാനുണ്ടെന്നാണ് അറിവ്. സംഘത്തിന്റെ സകല സ്വത്തുക്കളും ഈ ബാങ്കിന് ഈടാണ്. ഇതുകൊടുക്കാതെ നാട്ടകത്തെ വില്പന നടപ്പില്ല. ഒരു പേപ്പർ വ്യാപാരിക്കു മാത്രം കടലാസു വാങ്ങിയ ഇനത്തിൽ ഇരുപതു ലക്ഷത്തോളം രൂപ കൊടുക്കാനുണ്ടാകും. ബഷീർ പറയുന്നതുപോലെ അമ്പതുലക്ഷം രൂപ കിട്ടിയാൽ ബാങ്കിന്റേയും കടലാസ് വ്യാപാരിയുടേയും കടംകൊടുക്കാൻതന്നെ പിന്നേയും പതിനഞ്ചു ലക്ഷത്തിൽ അധികം രൂപ വേണ്ടിവരും. പിന്നെ ഈ ഏർപ്പാടുകൊണ്ട് എന്തു ഗുണം!

വർഷങ്ങൾക്കു മുമ്പ് പിരിഞ്ഞുപോയ ജോലിക്കാരുടെ അവകാശങ്ങൾ-പലർക്കും ലക്ഷത്തിലധികം രൂപവരും-ഇനിയും കൊടുക്കാൻ കഴിഞ്ഞിട്ടില്ല. പ്രോവിഡന്റ് ഫണ്ടും ഇൻഷൂറൻസും എല്ലാമായി ഗവൺമെന്റിൽ അടയ്ക്കാനുള്ള തുകയും ചെറുതല്ല. പ്രസ്സിൽ മാസത്തിൽ നൂറുരൂപയുടെ പണിപോലും നടക്കുന്നില്ലെങ്കിലും ശമ്പളത്തിന് ഒന്നരലക്ഷം രൂപ പ്രതിമാസം വേണ്ടിവരുന്നു. നാലു ലക്ഷം രൂപ വരെ റോയൽറ്റി ഇനത്തിൽ കിട്ടാനുള്ള സാഹിത്യകാരന്മാർ പലരാണ്. ബാദ്ധ്യതകളുടെ ലിസ്റ്റ് അങ്ങനെ നീളുന്നു.

സംഘം നല്ല നിലയിൽ നടക്കുമെന്ന് ബോദ്ധ്യം വന്നാൽ ഇന്നത്തെ കടങ്ങൾ മുഴുവൻ ഒരുമിച്ചു തീർക്കേണ്ടിവരില്ല. തങ്ങൾക്ക് കിട്ടാനുള്ള സംഖ്യ കിട്ടുമെന്ന് ഉറപ്പായാൽ കാര്യങ്ങൾ നേരേയാകുന്നതുവരെ കാത്തിരിക്കാൻ മിക്കവരും തയ്യാറാവും. കടലാസ്സിന്റെ വാങ്ങൽ തീരെ നില്ക്കുകയും കൊടുക്കാനുള്ള ലക്ഷങ്ങൾ കൊടുക്കാതിരിക്കുകയും ചെയ്തപ്പോഴാണ് വ്യാപാരി, വ്യവഹാരത്തിന് നിർബന്ധിതനായത്. പുസ്തക പ്രസിദ്ധീകരണം മുറയ്ക്കു തുടരുകയും തുടർന്നും കടലാസ് വാങ്ങുമെന്നു വരികയും ചെയ്താൽ പേപ്പർ വ്യാപാരിക്കുള്ള കടം ഒന്നിച്ചുതീർക്കേണ്ടിവരില്ല. ഒരിക്കൽ പണം മുഴുവൻ കിട്ടുന്നതിനേക്കാൾ നല്ല ഒരു പറ്റുവരവുകാരനെ കിട്ടുന്നതാണല്ലോ വ്യാപാരിക്കു നല്ലത്.

റോയൽറ്റി കിട്ടാനുള്ള എഴുത്തുകാരുടെ നിലയും ഭിന്നമല്ല. അവരുടെ പുസ്തകങ്ങൾ എല്ലാം യഥാകാലം ഭംഗിയായി അച്ചടിച്ച് വില്ക്കുമെന്നുവന്നാൽ-റോയൽറ്റി തുടർന്നും ലഭിക്കുമെന്നു വന്നാൽ-ഇപ്പോഴത്തെ കുടിശ്ശിക മുഴുവൻ ഒരുമിച്ചുകൊടുക്കേണ്ടതുണ്ടാവില്ല.

ബാങ്കുകൾ പണം പലിശയ്ക്കു കൊടുക്കാനുള്ള സ്ഥാപനങ്ങളാണ്. കൃത്യമായി പലിശ കൊടുത്താൽ അവർ മുതൽ തിരിച്ചുവാങ്ങാൻ തിടുക്കംകൂട്ടില്ല. ആവശ്യമായ പുതിയ വായ്പ അനുവദിക്കുകയും ചെയ്യും. വിശ്വാസ്യത വീണ്ടെടുക്കുക എന്നതാണ് ഇന്നത്തെ ആവശ്യം. അതു സാധിച്ചാൽ സംഘം രക്ഷപ്പെടും. ഇല്ലെങ്കിൽ എത്രകോടി രൂപ കിട്ടിയാലും പ്രയോജനമൊന്നും ഉണ്ടാവാൻ പോകുന്നില്ല.

പ്രസിദ്ധീകരണം ഒരു വ്യവസായമാണെന്നും മറ്റ് ഏതു വ്യവസായത്തിലെന്നപോലെ അതിൽ താത്പര്യവും പരിചയവും ആവശ്യമാണെന്നും

(ശേഷം 49-ാം പേജിൽ)





ആഷാമേനോൻ

# സാംസ്കാരിക ചിഹ്നം മായുന്നു

**കൊ**ല്ലങ്കോട് കോവിലകം സഭാമണ്ഡപം അതേ രീതിയിൽ തിരുവനന്തപുരത്തു പുനഃസൃഷ്ടിക്കാൻ കഴിയുമോ എന്ന്-ആർക്കിയോളജിക്കൽ വകുപ്പിന്റെ താത്പര്യമനുസരിച്ച്-എം.ജി. ശശിഭൂഷൺ ആരാഞ്ഞത് ഒരാഴ്ച മുമ്പാണ്. മോന്തായം പൊളിച്ചു മാറ്റപ്പെട്ട ദയനീയമായ ചുറ്റുപാടിൽ, ആ ചോദ്യത്തിന് എന്തൊക്കെയോ ധ്വനികളുയർത്താൻ കഴിയുന്നു. ഒരു വീടോ ഒരു പ്രാസാദമോ പൊളിച്ചുമാറ്റുന്നതുപോലെയല്ല, ഒരു കൊട്ടാരം പൊളിച്ചു മാറ്റുന്നത്. വിശേഷിച്ച്, കൊല്ലങ്കോട്ടിന്റെ ഈ എളിയ വിസ്തൃതിയിൽ. നൂറ്റാണ്ടുകളായി ശക്തമായൊരു സാംസ്കാരികചിഹ്നമായി വിലസിയിരുന്ന വെങ്ങനാട് കോവിലകം. ഈ രാജാക്കന്മാർക്ക് ചെങ്കോലുണ്ടായിരുന്നില്ല; കൊച്ചിയിലെയോ തിരുവനന്തപുരത്തെയോ തിരുമനസ്സുകൾപോലെ, ഇവർ മാലിഖാനയ്ക്ക് അർഹരായിരുന്നില്ല. പക്ഷേ, കൊല്ലങ്കോട്ടിന്റെ സംസ്കാരം എന്നും അവരുമായി, അവരുടെ കുലദൈവതമായ ശ്രീമൂർത്തിയുമായി ബന്ധപ്പെട്ടു വർത്തിച്ചിരുന്നു. ഏറ്റവും അമംഗളകരമായി ശ്രീമൂർത്തി അവിടെനിന്നും നീക്കംചെയ്യപ്പെട്ടിട്ടും, ഈ നാട്ടിലെ ജനങ്ങൾ ആ വെളിച്ചം മറന്നിട്ടില്ല. ഇപ്പോഴും ശവങ്ങൾ അതിനുമുന്നിലൂടെ ശ്മശാനത്തിലേക്കു കൊണ്ടുപോവാറില്ല. ചില വെളിച്ചങ്ങൾ തലമുറകളിലൂടെ നമ്മുടെ മനസ്സിൽ വേരൂന്നുമല്ലോ. കേരളത്തെ സംബന്ധിച്ചിടത്തോളം പ്രതിഭാധനരായ മൂന്നു വ്യക്തികളുടെ ജീവിതം ഈ സാംസ്കാരികചിഹ്നവുമായി പിണഞ്ഞുകിടക്കുന്നുണ്ട്. ശുഭ്രതേജസ്വിയായ പണ്ഡിറ്റ്. പി. ഗോപാലൻനായർ; അരവിന്ദലോചനനായ കാവുങ്കൽ ശങ്കരൻകുട്ടിപ്പണിക്കർ; നിഷാദങ്ങളുടെ അവധൂതനായ പി. കുഞ്ഞിരാമൻനായർ. കോവിലകം പൊളിച്ചുമാറ്റുമ്പോൾ, ഈ വരിഷ്ഠാത്മാക്കളുടെ സ്മരണകളും അനാദരിക്കപ്പെടുകയാണ്. ദർശനവും സംഗീതവും കഥകളിയും കവിതയുമെല്ലാം പരിപോഷിപ്പിക്കപ്പെട്ടിരുന്ന, ഈ അകത്തളങ്ങളിൽ ഇന്നു ഭീകരമായ ശൂന്യതയാണ്. വ്രതാനുഷ്ഠാനങ്ങളുടേയും അവഭൃഥസ്നാനങ്ങളുടേയും (സപ്താഹത്തിനവസാനമാണ് ഇതു സംഭവിക്കുക) കഥകളെത്രയോ പറയുന്ന കോവിലകം ചിറ ഏറെക്കുറെ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. കോവിലകം പൊളിച്ചുമാറ്റിക്കഴിഞ്ഞാൽ ഈ ചിറയ്ക്കെന്തു പ്രാധാന്യമാണ്? കുടിവെള്ളത്തിനു രൂക്ഷമായ ദൗർലഭ്യം അനുഭവപ്പെടുന്ന ഈ പ്രദേശത്തിന്റെ യാതനകളും, സംസ്കാര വിശേഷങ്ങളും ഉൾക്കൊണ്ടിരുന്ന ഒരു ജില്ലാ ഭരണാധികാരി കുറച്ചുമുൻപ് ഇവിടെയുണ്ടായിരുന്നു-ജിജി തോംസൺ. തന്റെ ഭരണപരിധിയിലെവിടെയെങ്കിലും കുളമോ കിണറോ തൂർക്കുന്നത് ഉടനടി തന്റെ ശ്രദ്ധയിൽപ്പെടുത്തണമെന്ന് അദ്ദേഹം ഉത്തരവിട്ട

**ദ**ർശനവും സംഗീതവും കഥകളിയും കവിതയുമെല്ലാം പരിപോഷിപ്പിക്കപ്പെട്ടിരുന്ന കൊല്ലങ്കോട് കോവിലകത്ത് ഇന്നു ഭീകരമായ ശൂന്യതയാണ്. വ്രതാനുഷ്ഠാനങ്ങളുടെയും അവഭൃഥസ്നാനങ്ങളുടെയും കഥകളെത്രയോ പറയുന്ന കോവിലകം ഏറെക്കുറെ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. മാഞ്ഞുപോകുന്ന നമ്മുടെ സാംസ്കാരിക ചിഹ്നങ്ങളെക്കുറിച്ച് ലേഖകൻ വിശദമാക്കുന്നു.

തോർക്കുന്നു. പലപ്രാവശ്യവും അത്തരം നികത്തലുകൾ തടയപ്പെട്ടിരുന്നു. സാംസ്കാരികചിഹ്നം മാറുന്നതോടൊപ്പം, ജനങ്ങളുടെ ദൈനംദിനാവശ്യം ഭർത്സിക്കപ്പെടുക എന്നൊരു പരിണതികൂടി ഇവിടെ ഉളവാകാൻ പോകുന്നു. കൊട്ടാരം സംരക്ഷിക്കപ്പെടുമെന്നും അത് പുരാവസ്തു വകുപ്പ് ഏറ്റെടുക്കുമെന്നുമുള്ള സാംസ്കാരിക വകുപ്പുമന്ത്രിയുടെ ഉറപ്പ് മറികടക്കപ്പെട്ടത് നേരായ വഴിയിലൂടെയാവില്ല, നിശ്ചയം.

ചരിത്രപ്രാധാന്യമുള്ള കൊട്ടാരത്തിലെ ഉരുപ്പടികൾ ഓരോന്നോരോന്നായി കടത്തിമാറ്റിക്കഴിഞ്ഞശേഷം, അതിനു പുരാവസ്തുസംബന്ധമായ സാംഗത്യമൊന്നുമില്ലെന്നു വാദിക്കുന്നത്, ഈ നേരില്ലായ്മകൊണ്ടാണ്. മറ്റേതോ നഗരത്തിൽ ആവാസം തേടിക്കഴിഞ്ഞ കൊട്ടാരത്തിന്റെ ഇപ്പോഴത്തെ അവകാശികൾക്ക് ഈ സാംസ്കാരിക ചിഹ്നമോ (അതിന്റെ അഭാവമോ) ഒന്നും അർത്ഥമാക്കുന്നുണ്ടാവില്ല. രാവും പകലുമെന്യേ, മഞ്ഞും വെയിലുമെന്യേ, ഇപ്പോൾ കൊട്ടാരത്തിനു മുന്നിൽ, വെറും നിരത്തിൽ സമാധാനപൂർണ്ണമായ ധർണ്ണ നടത്തിക്കൊണ്ടിരിക്കുന്ന യുവാക്കളുടെ ആവേശം കാണുമ്പോൾ, അവർ ചിരിച്ചുപോയേക്കാം. ഉപഭോഗ സംസ്കാരത്തിന്റെ, പൈതൃകനിരാസത്തിന്റെ അഹങ്കാരപൂർണ്ണമായ ചിരി. ശരിയാവാം. മെതിയടിയും (എല്ലാ രാജാക്കന്മാർക്കും മെതിയടിയില്ലെന്നു തോന്നുന്നു) അരിയിട്ടുവാഴ്ചയും കൃഷ്ണാജിനവും (ഇനിയൊരു യാഗം നടക്കുമ്പോഴല്ലേ, സോമലതയ്ക്കു കൊല്ലങ്കോട് രാജാവിനെ സമീപിക്കേണ്ടതുള്ളു!) കാലഹരണപ്പെട്ടിരിക്കേ, കോവിലകമോ. അതിന്റെ സ്മരണകളോ തങ്ങളെന്തിനു മുറുകെപ്പിടിച്ചിരിക്കണം? സാമ്പത്തികാടിസ്ഥാനത്തിൽ, അതിനെ യുക്തിരഹിതമെന്നു പറയുന്നില്ല. അവർക്കു നഷ്ടപരിഹാരം ലഭിക്കേണമെന്നതിനും എതിർന്യായങ്ങളരുത്.

ഇത്തരുണത്തിലാണ്, ഒരു നാടിന്റെ സംസ്കാരത്തെ പരിരക്ഷിക്കാൻ ബാദ്ധ്യസ്ഥമായ സർക്കാരിന് ഇടപെടേണ്ടി വരിക. ബ്രിട്ടനിലെ പൈതൃക പരിപാലനം ഏതുവിധം നിഷ്കർഷയോടെയാണ് നടത്തപ്പെടുന്നതെന്നു നാം ഓർമ്മിച്ചെങ്കിൽ! എന്തിന്, കൊട്ടാരം, വെറുമൊരു കോട്ട, അല്ലെങ്കിൽ പുൽമൈതാനം-ഇവപോലും യുദ്ധകാലാടിസ്ഥാനത്തിലാണ് പരിരക്ഷിക്കപ്പെടുക. അവയ്ക്കു പിന്നിൽ എന്തെങ്കിലും പൈതൃകമുണ്ടെന്നു ബോദ്ധ്യപ്പെട്ടു കഴിഞ്ഞാൽ, ഇതു വെറും ഗൃഹാതുരത്വത്തിന്റെ തോറ്റമല്ല: മനുഷ്യമനസ്സിന്റെ വൈകാരികഗ്രന്ഥികളെ, അർത്ഥവത്തായൊരു പൈതൃകത്തിലേക്കു സന്നിവേശിപ്പിക്കുന്നതിന്റെ ക്രമമാണ്. നമുക്ക് ഇപ്പോഴും അത് അവലംബിക്കാവുന്നതേയുള്ളു. കൊട്ടാരം പൂർണ്ണമായി ഇടിച്ചു നിരപ്പാക്കപ്പെട്ടിട്ടില്ലെന്നിരിക്കേ-കഴിഞ്ഞ മൂന്നു പതിറ്റാണ്ടുകളായി ഈ കൊട്ടാരത്തിന്റെ വൃദ്ധിക്ഷയങ്ങൾക്കു ദൃക്സാക്ഷിയാണെന്നതിനാൽ, ഇതുകൂടി അനുബന്ധമായി ചേർക്കുകയാണ്. വെറും മൂന്നു വർഷംകൊണ്ടാണ്, ഡോഡ്ജ് കിങ്സ്വേയിൽനിന്ന്. അന്നത്തെ രാജാവ് ശ്രീ. വേണുഗോപാലവർമ്മ. ഓട്ടോറിക്ഷയിലേക്കു ചുരുങ്ങിപ്പോയത്. വെങ്ങനാട് കോവിലകത്തിന്റെ അധീനത്തിലായിരുന്ന കാച്ചാംകുറുശ്ശി ക്ഷേത്രത്തിലേക്ക് എല്ലാ ദിവസവും, രാവിലെ അദ്ദേഹം തൊഴാൻ ചെല്ലുമായിരുന്നു.

(ശേഷം 49-ാം പേജിൽ)



സച്ചിദാനന്ദൻ

# കവിത ആടിയും പാടിയും

**ന**ല്ല കവിത പ്രചരിക്കാതിരിക്കുന്നതു പോലെതന്നെ ചീത്തക്കവിത പ്രചരിക്കുന്നതും സംസ്കാരത്തിനു രോഗം ബാധിക്കുന്നതിന്റെ ലക്ഷണമാണ്.

**ക**വിത സദസ്സിൽ പാടാനുള്ളതാണോ അതോ വായനാമുറിയിലിരുന്നു നിശ്ശബ്ദം വായിക്കയും ധ്യാനിക്കയും, ഏറിയാൽ പതുക്കെ മൂളി അയവിറക്കുകയും ചെയ്യാനുള്ളതാണോ? ഈ ചോദ്യത്തിന് എല്ലാവർക്കും സമ്മതമായ ഒരുത്തരമുണ്ടെന്നു തോന്നുന്നില്ല. വാമൊഴിക്കവിതയുടെ പാരമ്പര്യത്തിൽ വിശ്വസിക്കുകയും കവിതയിലെ ശബ്ദാംശത്തിനു മുൻതൂക്കം നല്കുകയും ചെയ്യുന്നവർ പൊതുവേ ചൊൽക്കവിതയുടെ പക്ഷത്തായിരിക്കും. മൂകമായി വായിച്ചാൽപ്പോലും കവിത നമ്മുടെ ശ്രവണഭാവനയെ ഉദ്ദീപിപ്പിക്കുമെന്നും, കവിതയുടെ ശബ്ദാംശംപോലും അതിലെ അർത്ഥ-ധ്വനി-ഭാവങ്ങൾക്കു കീഴ്പ്പെട്ടാണിരിക്കുന്നതെന്നും എഴുത്തിന്റെയും അച്ചടിയുടെയും വരവോടെ കവിതയ്ക്കു ബാഹ്യസംഗീതത്തിൽനിന്നു മുക്തമായി അതിന്റേതു മാത്രമായ അനുഭവം സൃഷ്ടിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിഞ്ഞിരിക്കുന്നു എന്നും മറുപക്ഷം പറയും. കവിത പ്രാഥമികമായും സ്വരത്തിന്റെ കലയാണെന്ന് ആരും പറയുമെന്നു തോന്നുന്നില്ല. അത് സംഗീതംപോലെയല്ല; സംഗീതത്തിനു വാക്ക് അനിവാര്യമല്ല. ഒരു വെറും 'ആ' മതി മല്ലികാർജ്ജുൻ മൻസൂറിന് ഒരു നാദഗോപുരം സൃഷ്ടിക്കാൻ: ഉപകരണസംഗീതം വേറെയും. വാക്ക് അവിടെ കേവലം ആനുഷംഗികമാണ്. സ്വരത്തിന്റെ സേവകൻ മാത്രമാണ്. കവിതയിലാകട്ടെ, വാക്കാണ് നിർണ്ണായകം. സ്വരം വാക്കിന്റെ സേവകൻ മാത്രം. വാക്ക് ശബ്ദമാണെന്നു വാദിക്കാം, എന്നാൽ വാക്ക് സാർത്ഥകമായിരിക്കുന്നിടത്തോളം മാത്രമേ, അതിന്റെ സ്വരഘടകംകൂടി കണക്കിലെടുത്താൽപ്പോലും, കവിതയ്ക്ക് ഉപയുക്തമാകുന്നുള്ളൂ. ഭാഷയുടെ അടിസ്ഥാനസ്വഭാവം കൂടുതലായി വെളിപ്പെടുത്തുന്നത് അതിന്റെ ലിഖിതരൂപമാണെന്ന്-സൊസ്സ്യൂറിനുശേഷമുള്ള ഭാഷാചിന്തയെ സാക്ഷിനിർത്താതെതന്നെ-പറയാം. കാരണം വാക്ക് ഉച്ചരിക്കപ്പെടുന്ന സന്ദർഭത്തിൽ ഒരു ആസന്നാർത്ഥം നിവേദിക്ക മാത്രമേ ചെയ്യുന്നുള്ളൂ; എഴുതപ്പെടുന്ന വാക്കാകട്ടെ. പുതിയ സന്ദർഭങ്ങളിൽ പുതിയ അർത്ഥസാദ്ധ്യതകൾ സാക്ഷാത്കരിക്കുന്നു, ഒപ്പം അതുപയോഗിക്കപ്പെട്ട മുൻസന്ദർഭങ്ങളുടെ ഓർമ്മ ഒരു പരിവേഷമായി അതിൽ നിലനില്ക്കുകയും ചെയ്യുന്നു. അർത്ഥത്തിന്റെ മാറ്റവും പെരുക്കവും എന്ന ഭാഷയുടെ അടിസ്ഥാനസ്വഭാവം വെളിപ്പെടുത്തുന്നത് ലിഖിതഭാഷയാണ്. കവിതയ്ക്ക് ലിഖിതപാഠങ്ങളെന്ന പോലെ ശ്രവ്യപാഠങ്ങളുമുണ്ടാകാം, ശ്രവ്യതലത്തിന് ഏകപക്ഷീയമായി പ്രാധാന്യം കല്പിക്കരുതെന്നേയുള്ളൂ. ചിലതരം കവിതാവായനകൾ കവിതയുടെ അകത്തുതന്നെയുള്ള, അനുഭവോത്പാദകമായ ഘടകങ്ങളെ പുറത്തുകൊണ്ടുവരിക മാത്രമാണു ചെയ്യുന്നത്. കടമ്മനിട്ടയുടെയും ബാലചന്ദ്രന്റെയും കവിതാവായനകൾ സ്വാഭാവികമായിത്തോന്നുന്നത് അതുകൊണ്ടാണ്. അവർ കവിത ചൊല്ലുകയാണ്, സംഗീതാവിഷ്കരണം നടത്തുകയല്ല. സമീപകാലത്തായി കവിതയുടെ സംഗീതാവിഷ്കരണത്തിൽ എനിക്കു കൂടുതൽ കൂടുതലായി അവിശ്വാസം തോന്നുകയാണ്; സൂക്ഷ്മവായനയിൽ അതിസാധാരണമായി അനുഭവപ്പെടുന്ന കവിതകളെ ആലാപനഭംഗികൊണ്ട് ആകർഷകമായിത്തോന്നിക്കാൻ കഴിയും-ആത്യന്തികമായി അതു കവിതയെ രക്ഷിക്കുകയില്ലെങ്കിലും താത്കാലികമായി ഭ്രമങ്ങൾ സൃഷ്ടിക്കാൻ അതിനു കഴിയും. വൈലോപ്പിള്ളിയും ഇടശ്ശേരിയും പി. കുഞ്ഞിരാമൻനായരും കവിത ചൊല്ലുന്നതു പാലകുറി കേൾക്കാൻ ഭാഗ്യമുണ്ടായിട്ടുള്ള ഒരാളെന്ന നിലയിൽ ഇന്നത്തെ ആലാപനസദസ്സുകളിൽനിന്ന് അവർ കൂവിയോടിക്കപ്പെടുമായിരുന്നല്ലോ എന്നു ഞാൻ ഉൾക്കിടിലത്തോടെ ഓർത്തുപോകുന്നു. നല്ല കവിത പ്രചരിക്കാതിരിക്കുന്നതുപോലെതന്നെ ചീത്തക്കവിത പ്രചരിക്കുന്നതും സംസ്കാരത്തിനു രോഗം ബാധിക്കുന്നതിന്റെ ലക്ഷണമാണ്.

ഈ ചിന്തകൾ ഇവിടെ ഉയർന്നുവരാൻ കാരണമായത് സമീപകാലത്ത് ഡെൽഹിയിൽ നടന്ന ചില കവിതാവതരണങ്ങളാണ്. ഏതാനും മാസംമുമ്പ് 'പൂതപ്പാട്ടി'ന്റെ ആലാപനത്തിലൂടെ പ്രശസ്തനായ ശ്രീ. വി.കെ. ശശിധരൻ ഡെൽഹിയിൽ വന്നിരുന്നു. അദ്ദേഹത്തിന്റെ താത്പര്യമനുസരിച്ച് 'ആൾ ഇന്ത്യാ റേഡിയോ'വിലെ സുഷമയുടെ മുൻകൈയിൽ ഡെൽഹിയിലെ പ്രബുദ്ധരായ മലയാളികളിൽ കുറേപ്പേരുടെ ഒരൊത്തുചേരൽ നടന്നു. എന്റെ വസതിയിൽവച്ചായിരുന്നു അത്. സദസ്യരിൽ ചിത്രകാരൻ എ. രാമചന്ദ്രൻ, 'ഇൻഡ്യൻ എക്സ്പ്രസ്സി'ലെ കലാനിരൂപക രഞ്ജനി രാജഗോപാൽ, മുൻ ഐ.എൻ.എ ചീഫും ഡെൽഹി മലയാളി അസോസിയേഷൻ പ്രസിഡന്റുമായ കെ.പി.കെ. കുട്ടി, ഇന്ത്യാ ഗവൺമെന്റിന്റെ അഡിഷനൽ സെക്രട്ടറിയായി റിട്ടയർ ചെയ്ത രബീന്ദ്ര. സംഗീത വിദഗ്ദ്ധനായ നൈനാൻകോഷി. എൻ.എസ്. മാധവൻ 'ഏഷ്യാനെറ്റി'ന്റെ ശശികുമാർ, സുഷമ. വി.കെ. മാധവൻകുട്ടി, ആനന്ദ്, എം. മുകുന്ദൻ, ചിത്രകാരൻ മുത്തുക്കോയ. അകവൂർ നാരായണൻ എന്നിങ്ങനെ കവിതയേയും സംഗീതത്തേയും സ്നേഹിക്കുന്ന നിരവധിപേരുണ്ടായിരുന്നു. ചിലരുടെയെല്ലാം കുടുംബാംഗങ്ങളും. ശശിയുടെ ആലാപനം നന്നായിരുന്നു; വിഷാദസ്വരമുള്ള കവിതകളാണ് അദ്ദേഹം തിരഞ്ഞെടുത്തിരുന്നത്, ഏതാനും ടാഗൂർ ഗീതികളും. അദ്ദേഹത്തിന്റെ സ്വരത്തിനും സമ്പ്രദായത്തിനും ചേരുന്ന രചനകൾതന്നെ; കവിതയെന്ന നിലയിലും ഏറെ കുറ്റം പറയാനാകാത്തവ. ഒരു ഏകസ്വരതയുണ്ടായിരുന്നുവെന്നതു ശരിതന്നെ. അകവൂർ നാരായണനാണ് പലരുടെയും ഉള്ളിലിരുന്ന ഒരു ചോദ്യം നേരേ പൊട്ടിച്ചത്: 'ഏതു പദ്യമെടുത്ത് ഇങ്ങനെ ആലപിച്ചാലും ആകർഷകമായിത്തോന്നില്ലേ?' ഇവിടെയാണ് സദാചാരത്തിന്റെ പ്രശ്നം വരുന്നത്. ആലപിക്കുന്നയാൾ നല്ല കവിതയോട് ഗാഢമായി കൂറുപുലർത്തുന്നയാളല്ലെങ്കിൽ, തന്റെ സുസ്വരം കൂലിക്കു കൊടുക്കുന്ന ഒരാളായി അയാൾ മാറും. ദുഷ്കവിതയുടെ പ്രചാരകനെന്ന നിലയിൽ അയാൾ സംസ്കാരദൂഷണത്തെ പ്രോത്സാഹിപ്പിക്കും-ഈ അഭിപ്രായം ഞാൻ സദസ്സിൽവച്ചുതന്നെ പറയുകയും ചെയ്തു. ഗായകൻ താൻ അവതരിപ്പിക്കാറുള്ള മറ്റു ചില "കവി"കളുടെ പേരു പറഞ്ഞതോടെ ഞാൻ പറഞ്ഞതിന്റെ പൊരുൾ സദസ്യർക്കും ബോദ്ധ്യമായിരിക്കണം. നൈനാൻകോഷിയുടെ രബീന്ദ്രസംഗീതാലാപനമാണ് സദസ്സിനെ ആകെ ഉണർത്തിയുയർത്തിയത്.

വീണ്ടും സമീപകാലത്ത് ഡെൽഹിയിലെ പ്രശസ്തമായ 'കേരള ക്ളബി'ന്റെ'സാഹിതീസഖ്യം'- ഓംചേരിയുടെയും സുബ്രഹ്മണ്യംപോറ്റിയുടെയും മറ്റും ഉത്സാഹത്തിലും, പത്മരാജൻ പുരസ്കാരം നേടിയ നോവലിസ്റ്റ് വി.എസ്. കുമാരന്റെ മുൻകൈയിലും അതിപ്പോൾ സജീവമായിരിക്കയാണ്-എന്റെ കവിതകൾ സംഗീതാത്മകമായി അവതരിപ്പിച്ചപ്പോഴും കവിതയും സംഗീതവും തമ്മിലുള്ള ബന്ധത്തിന്റെ പ്രശ്നം എന്നെ വേട്ടയാടി. അവതരിപ്പിച്ചവർ ഹിന്ദുസ്ഥാനി സംഗീതത്തിലോ. കർണ്ണാടക സംഗീതത്തിലോ, സോപാന സംഗീതത്തിലോ പ്രാവീണ്യം നേടിയവരായിരുന്നു. ചിലർ സംഗീത വിദ്യാർത്ഥികളും. അവരുടെ കഴിവില്ലായ്മയായിരുന്നില്ല പ്രശ്നം; കവിതയുടെ പാഠത്തിനുമേൽ അർത്ഥം മുന്നോട്ടുവയ്ക്കുന്ന ഡിമാൻഡുകളും സംഗീതം മുന്നോട്ടുവയ്ക്കുന്ന ഡിമാൻഡുകളും വ്യത്യസ്തമാണ്, ചിലപ്പോഴൊക്കെ പരസ്പരവിരുദ്ധംപോലുമാണ്. കവിതയുടെ ഭാവം ആവിഷ്കരിക്കാൻ ചില സ്വരരീതികൾ ആവശ്യമാകാം. ദ്രാവിഡവൃത്തങ്ങൾ പലതരത്തിൽ ചൊല്ലാമെന്നതുകൊണ്ട്, 'ഗാനരീതി'യാണ് പ്രധാനം എന്നതുകൊണ്ട്, ചില രീതികൾ ഭാവത്തിനു കടകവിരുദ്ധമാകാം; അർത്ഥത്തിന്റെ അടിസ്ഥാനത്തിൽ വാക്യങ്ങളെ മുറിക്കേണ്ടതിനു പകരം സംഗീതത്തിന്റെ ആവശ്യമനുസരിച്ച്, അർത്ഥത്തെ അവഗണിച്ചും മുറിക്കേണ്ടി വന്നേക്കാം. ഏതായാലും എനിക്കു കിട്ടിയ ചില വൈയക്തിക പ്രതികരണങ്ങളെയും പത്രറിപ്പോർട്ടിനെയും വിശ്വസിക്കാമെങ്കിൽ, ഭാവത്തിനും അർത്ഥത്തിനും ഊന്നൽ നല്കി പരിപാടിയുടെ അവസാനം ഞാൻ നടത്തിയ 'പരുക്കൻ' വായനതന്നെയായിരുന്നു കവിതയോട് കൂടുതൽ നീതിചെയ്തത്.

'ബ്ളാക്ക് മ്യൂസ്' നടത്തുന്ന കവിതാസായാഹ്നങ്ങളിൽ ഏതായാലും ഇത്തരം പരീക്ഷണങ്ങൾക്ക് അവസരമുണ്ടാകാറില്ല. കവിയും പത്രപ്രവർത്തകനുമായ അനിൽസാരിയുടെ പുതിയ പുസ്തകപ്രസാധന സ്ഥാപനമാണ് 'ബ്ളാക് മ്യൂസ്'. പുതിയ സമാഹാരങ്ങൾ പ്രസിദ്ധീകരിക്കുന്ന കവികളെയാണ് അവർ വായനയ്ക്കു വിളിക്കാറുള്ളത്. ഹിന്ദി കവികളായ ഗിരിധർ റാഠി, മംഗളേഷ് ദബ്രാൽ, നന്ദ്കിഷോർ ആചാര്യ, ഇംഗ്ളീഷിലെഴുതുന്ന അനിൽസാരി, കേകി ദാരുവാലാ, ഇംഗ്ളീഷിലും പഞ്ചാബിയിലും എഴുതുന്ന രക്ഷത്പുരി, മലയാളത്തിൽനിന്ന് ഈ ലേഖകൻ, അയ്യപ്പപ്പണിക്കർ എന്നിവർ ഈ വേദിയിൽ കവിത വായിച്ചവരിൽപ്പെടുന്നു. ഇംഗ്ളീഷിലും ഹിന്ദിയിലും എഴുതുന്നവർക്ക് മൂലകവിതകൾതന്നെ വായിക്കാമെന്ന മെച്ചമുണ്ട്; കുറെയൊക്കെ ഉർദുവും പഞ്ചാബിയും മനസ്സിലാവുന്നവരാണ് ഇവിടെ പ്രസ്സ് ക്ളബിൽ ഒത്തുകൂടുന്ന 40-50 സുശിക്ഷിത സഹൃദയരുടെ ഈ സംഘം. എന്നാൽ എനിക്കും അയ്യപ്പണിക്കർക്കും മൂലകവിതകളുടെ ചില മാതൃകകൾ മാത്രം അവതരിപ്പിച്ച് ഇംഗ്ളീഷിലും ഹിന്ദിയിലുമുള്ള വിവർത്തനങ്ങളിലൂടെ സംവദിക്കേണ്ടി വന്നു.



*സച്ചിദാനന്ദന്റെ വസതിയിൽ ഒരു കാവ്യസദസ്സ്: വി.കെ. മാധവൻകുട്ടി. എം. മുകുന്ദൻ, സച്ചിദാനന്ദൻ എ. രാമചന്ദ്രൻ, വി.കെ. ശശിധരൻ,- ശശികുമാർ, കെ.പി.കെ. കുട്ടി തുടങ്ങിയവർ*

വിവർത്തനം പ്രശ്നജടിലമായ ഒരേർപ്പാടാണ്: 'വിവർത്തനത്തിൽ ചോർന്നുപോകുന്നതെന്തോ അതാണു കവിത' എന്ന ചൊല്ല് അല്പം അതിശയോക്തി കലർന്നതാണെങ്കിലും. വിവർത്തനത്തിൽ ഒന്നും ചോർന്നുപോകാത്ത കവിതയും, എല്ലാം ചോർന്നുപോകുന്ന കവിതയും നല്ല കവിതകളായിരിക്കില്ലെന്നാണ് എന്റെ അനുഭവം. വിവർത്തനത്തിന്റെ സാഫല്യം പല ഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു.

ഒന്നാമത്തേത് കവിതയുടെതന്നെ വിവർത്തനക്ഷമതയാണ്. തീർത്തും പ്രാദേശികമായ സൂചനകളും സ്മരണകളും ഐതിഹ്യങ്ങളും താളങ്ങളും ഈണങ്ങളും കൊണ്ടു നിർമ്മിച്ച കവിതകൾ വിവർത്തനം ചെയ്യുകമിക്കവാറും അസാദ്ധ്യമാണ്. എന്റെ ഇരുനൂറു കവിതകളെങ്കിലും ഇംഗ്ളീഷിൽ പരിഭാഷചെയ്തു പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്; നൂറ്റി ഇരുപതു കവിതകളെങ്കിലും ഹിന്ദിയിലും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ബംഗാളി. മറാത്തി, ഗുജറാത്തി, തമിഴ്, കന്നട മുതലായ ഇന്ത്യൻ ഭാഷകളിലും നാലഞ്ചു വിദേശഭാഷകളിലും വേറെയും. എന്നാൽ എന്റെ കവിതയുടെ സവിശേഷമായ ഒരു ഭാഗം പരിഭാഷയ്ക്കു വഴങ്ങാതെ നില്ക്കുന്നു, കേരളത്തെക്കുറിച്ചുള്ള കവിതകൾ, 'ഇവനെക്കൂടി'പോലെ പൂർവ്വകവികളെക്കുറിച്ചുള്ള രചനകൾ, 'മലയാളം'പോലെ ഭാഷയിൽത്തന്നെ നില്ക്കുന്ന രചനകൾ. കടമ്മനിട്ടയുടെ 'ചാക്കാല'യും 'ശാന്ത'യും പോലുള്ള രചനകളും പരിഭാഷയിൽ ഏറെയും നഷ്ടപ്പെടുന്നവതന്നെ. കുറച്ചുകൂടി പാൻ-ഇൻഡ്യൻ സ്വഭാവമുള്ള കവിതകൾ ഇന്ത്യൻഭാഷകളിലേക്കും, സാർവ്വജനീനസ്വഭാവമുള്ള കവിതകൾ വിദേശഭാഷകളിലേക്കും കുറെയൊക്കെ പരിഭാഷ ചെയ്യാനാവും.

രണ്ടാമത്തേത്, മൂലഭാഷയും ലക്ഷ്യഭാഷയും തമ്മിലുള്ള സംബന്ധമാണ്. മലയാളകവിത തമിഴിലേക്കോ കന്നടയിലേക്കോ പരിഭാഷ ചെയ്യുമ്പോൾ സംവഹനനഷ്ടം കുറവായിരിക്കുമെന്നാണ് എന്റെ അനുഭവം-കന്നടത്തിൽ നമ്മുടെ വൃത്തങ്ങളും താളങ്ങളുംപോലും നിലനിർത്താൻ കഴിയുമെന്ന് എച്ച്.എസ്. ശിവപ്രകാശ് നടത്തിയ എന്റെ 'നാവുമരം'പോലുള്ള കവിതകളുടെ പരിഭാഷകൾ തെളിയിക്കുന്നു. എന്റെ തമിഴ് വിവർത്തന സമാഹാരം വായിച്ച തമിഴ് വായനക്കാർ അവ ആ ഭാഷയിലെഴുതിയതായിത്തന്നെ അനുഭവപ്പെടുന്നു എന്നു സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ഉത്തരേന്ത്യൻ ഭാഷ

വിവർത്തനം പ്രശ്നജടിലമായ ഒരേർപ്പാടാണ്; 'വിവർത്തനത്തിൽ ചോർന്നു പോകുന്നതെന്തോ അതാണു കവിത' എന്ന ചൊല്ല് അല്പം അതിശയോക്തി കലർന്നതാണെങ്കിലും. വിവർത്തനത്തിൽ ഒന്നും ചോർന്നുപോകാത്ത കവിതയും, എല്ലാം ചോർന്നുപോകുന്ന കവിതയും നല്ല കവിതകളായിരിക്കില്ലെന്നാണ് എന്റെഅനുഭവം. വിവർത്തനത്തിന്റെ സാഫല്യം പല ഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു.



ബാബേൽ ഗോപുരത്തിന്റെ കഥയിൽ നിഷേധാത്മകമായ ഒരു ധ്വനി മാത്രമല്ല ഉള്ളത്; മനുഷ്യരാശിക്ക് ഒരിക്കൽ ഉണ്ടായിരുന്ന ഒരു പൊതുഭാഷയെക്കുറിച്ചുകൂടി അതു പറയുന്നുണ്ട്. വാൾടർ ബെൻയാമിൻ പറയുമ്പോലെ, പരിഭാഷകളെല്ലാംതന്നെ അത്തരമൊരു പൊതു മനുഷ്യഭാഷയുടെ സാദ്ധ്യതയിലേക്കാണ് നോട്ടമിടുന്നത്. ഭാഷകൾ തമ്മിൽ ചരിത്രപരമായ ബന്ധങ്ങളേറെയുണ്ട്. അവകൂടാതെതന്നെ, ആവിഷ്കരിക്കാനാഗ്രഹിക്കുന്ന വിചാരങ്ങളുടെയും ഭാവങ്ങളുടെയും അനുഭവങ്ങളുടെയും തലത്തിലും അവയ്ക്കു പൊതുവായി ഏറെയുണ്ട്.


കനക്റെലേ

കളിലാകുമ്പോൾ അതു കുറച്ചുകൂടി പ്രയാസമാകുന്നു. ഹിന്ദിയിലുള്ള എന്റെ സമാഹാരത്തിൽ- ഉടൻ പുറത്തുവരുന്ന രണ്ടാമത്തെ സമാഹാരത്തിലും- ഛന്ദോബദ്ധമോ താളബദ്ധമോ ആയ കവിതകൾ ഏതാണ്ടെല്ലാം ഒഴിവാക്കേണ്ടി വന്നു. 'കോഴിപ്പങ്ക്', 'പറയുന്ന കബീർ' എന്നിവ ചെയ്തതാകട്ടെ, അത്ര തൃപ്തികരവുമായില്ല. പ്രധാന പ്രശ്നം സമകാലീന ഹിന്ദി കവിത, വൃത്തത്തെ പൂർണ്ണമായും തിരസ്കരിച്ചിരിക്കുന്നതാണ്: ഒപ്പംതന്നെ ദ്രാവിഡവൃത്തങ്ങളുടെ താളരീതികൾ ഹിന്ദിയിലെ ഛന്ദസ്സുകളുടേതിൽനിന്നു വ്യത്യസ്തവുമായിരിക്കുന്നു. ഇംഗ്ളീഷിലോ മറ്റു വിദേശഭാഷകളിലോ ആകുമ്പോൾ നഷ്ടം കൂടുതലാകുന്നു. ആധുനികഭാവുകത്വവും, സാർവ്വജനീനമായ പ്രമേയ\ഭാവലോകവുമുള്ള രചനകളേ ഇംഗ്ളീഷ് പരിഭാഷയ്ക്ക് കുറെയെങ്കിലും വഴങ്ങൂ. സാമ്പ്രദായികമായ ഉപമകളും രൂപകങ്ങളും മറ്റും ഇംഗ്ളീഷിൽ പെട്ടെന്നുതന്നെ 'ക്ളീഷേ' (ചതഞ്ഞതും ജീർണ്ണിച്ചതുമായ പ്രയോഗങ്ങൾ) ആയി തിരിച്ചറിയപ്പെടും. നമ്മുടെ പല ജനപ്രിയ കവികളും ഇത്തരം 'ക്ളീഷേ'കൾകൊണ്ടു മാത്രം കവിതയെഴുതുന്നവരാണ്: ചിരപരിചിതത്വംകൊണ്ട് അലസമായ സഹൃദയത്വത്തെ ഇത്തരം രചനകൾ പെട്ടെന്നാകർഷിക്കും. പക്ഷേ, അവർ കവിതയെ ഒരംഗുലംപോലും മുന്നോട്ടു കൊണ്ടുപോകുന്നില്ല. സൃഷ്ടിയല്ല, പുനരുല്പാദനമാണ് അവർ നടത്തുന്നത്. പുതിയ ഭാഷ തങ്ങളുടെ ജനപ്രിയത നഷ്ടപ്പെടുത്തുമോ എന്നു ഭയപ്പെടുന്നവർ കവിതയുടെ ജീർണ്ണതയ്ക്ക് ആക്കം കൂട്ടുന്നു. അവർ തൽക്കാലം കൊണ്ടാടപ്പെടുകയും ചരിത്രത്തിൽനിന്ന് പെട്ടെന്നു മാഞ്ഞുപോവുകയും ചെയ്യും. എഴുത്തച്ഛനും ചെറുശ്ശേരിയും ആശാനും ഇടശ്ശേരിയും വൈലോപ്പിള്ളിയും അതിജീവിക്കുന്നത് ഭാവത്തിലെന്നപോലെ ഭാഷയിലും അവർ നടത്തിയ ധീരമായ വിപ്ളവങ്ങളുടെ ബലത്തിലാണ്.

മൂന്നാമത്തേത്, വിവർത്തകൻ മൂലകവിതയുമായി സ്ഥാപിക്കുന്ന ബന്ധംതന്നെ. വിവർത്തകന് മൂലകവിത 'മനസ്സിലായാൽ' മാത്രം പോരാ. അടുപ്പത്തിന്റെയും അകലത്തിന്റെയുമായ ഒരു സവിശേഷമായ ചേരുവയിൽ അയാളെത്തണം. എനിക്കു തോന്നിയിട്ടുള്ളത് കവികൾക്ക് ചില 'ഗോത്രങ്ങൾ' ഉണ്ടെന്നാണ്. ചില കവികളുമായി വാസനാപരമായ ഒരു ബന്ധമുള്ളതായി ഓരോ കവിക്കും തോന്നാറുണ്ട്. ഇത് അനുകരണത്തിന്റെ കാര്യമല്ല, മറിച്ച് സഹജമായ രചനാരീതിയിലും ഭാവമേഖലയിലും ജീവിതസമീപനത്തിലുമെല്ലാമുള്ള രക്തബന്ധത്തിന്റെ കാര്യമാണ്. ചില കവിതകൾ പരിഭാഷ ചെയ്യുമ്പോൾ അതു സ്വന്തം നിയോഗമാണെന്നു കവിക്കു തോന്നുന്നത് ഇതുകൊണ്ടാണ്.

നാം ആഗ്രഹിച്ചാലും ഇല്ലെങ്കിലും പരിഭാഷകൾ നമുക്കൊഴിവാക്കുക വയ്യ; അത് ഒരു സാംസ്കാരിക ദൗത്യമാണ്: ജനതകൾക്കു സാംസ്കാരികമായി അന്യോന്യം തിരിച്ചറിയാനുള്ള ഒരു പ്രധാന മാർഗ്ഗവും. പ്രയാസങ്ങൾക്കും പരിമിതികൾക്കുമിടയിലും, പരിഭാഷകൾ സാദ്ധ്യമാക്കുന്ന തരത്തിലുള്ള ഒരു പൊതുവായ അനുഭവമണ്ഡലവും പൊതുവായ ചോദനകളും വികാരങ്ങളും ഭാവനകളും മനുഷ്യരാശിക്കുണ്ടെന്നു വിശ്വസിക്കാനാണ് എനിക്കിഷ്ടം. ബാബേൽ ഗോപുരത്തിന്റെ കഥയിൽ നിഷേധാത്മകമായ ഒരു ധ്വനി മാത്രമല്ല ഉള്ളത്: മനുഷ്യരാശിക്ക് ഒരിക്കൽ ഉണ്ടായിരുന്ന ഒരു പൊതുഭാഷയെക്കുറിച്ചുകൂടി അതു പറയുന്നുണ്ട്. വാൾടർ ബെൻയാമിൻ പറയുമ്പോലെ, പരിഭാഷകളെല്ലാംതന്നെ അത്തരമൊരു പൊതു മനുഷ്യഭാഷയുടെ സാദ്ധ്യതയിലേക്കാണ് നോട്ടമിടുന്നത്. ഭാഷകൾ തമ്മിൽ ചരിത്രപരമായ ബന്ധങ്ങളേറെയുണ്ട്. അവ കൂടാതെതന്നെ, ആവിഷ്കരിക്കാനാഗ്രഹിക്കുന്ന വിചാരങ്ങളുടെയും ഭാവങ്ങളുടെയും അനുഭവങ്ങളുടെയും തലത്തിലും അവയ്ക്കു പൊതുവായി ഏറെയുണ്ട്.

'ബ്ളാക്ക് മ്യൂസി'ന്റെ വേദിയിൽനിന്നും, സ്വന്തം കവിതകൾ പരിഭാഷകളിലൂടെ അവതരിപ്പിക്കേണ്ടി വന്ന ദേശീയവും അന്തർദ്ദേശീയവുമായ വേദികളിൽനിന്നും എനിക്കു ലഭിച്ച പ്രതികരണങ്ങൾ ഇത്തരത്തിൽ മനുഷ്യരുടെ ആദിമമായ ഒരുമയിൽ വിശ്വസിക്കാൻ എന്നെ പ്രേരിപ്പിച്ചിട്ടുണ്ട്. മനുഷ്യരുടെ പൊതുവായ മാതൃഭാഷ കവിതയാണെന്നുവരെ അതെന്നെ ബോദ്ധ്യപ്പെടുത്തിയിട്ടുണ്ട്. 'വാല്മീകി കാവ്യോത്സവ'ത്തിൽ വച്ച് "അതെ, താങ്കൾ വായിച്ചത് യഥാർത്ഥ കവിതതന്നെയാണ്" എന്ന് അഭിനന്ദിച്ച യൂഗോസ്ലാവ് കവി അലക്സാണ്ടർ പെട്രോവ്, സരായെവോയിൽ കവിത വായിച്ചിറങ്ങിയപ്പോൾ ആഞ്ഞു പുണർന്നുകൊണ്ട് "താങ്കൾ ടാഗൂറിന്റെ നാട്ടിൽനിന്നുതന്നെ" എന്നു മന്ത്രിച്ച പേരറിയാത്ത വൃദ്ധൻ, പ്രസ്സ് ക്ളബിലെ പാരായണം കഴിഞ്ഞിറങ്ങുമ്പോൾ "നോക്കൂ, ഞാൻ വിങ്ങിപ്പൊട്ടുകയാണ്" എന്ന് തീവ്രമായി പ്രതികരിച്ച ദില്ലിയിലെ പെൺകുട്ടി: ഇവരൊന്നും എന്നെയല്ല ആദരിച്ചത്, മനുഷ്യരുടെ അടിത്തട്ടിലെ പൊതുവായ ഭാവനകളെയും വേദനകളെയുമാണ്. രചനാമുഹൂർത്തത്തിലെ അനുഭവതീവ്രതയും പൊള്ളിക്കുന്ന സത്യസന്ധതയും എത്ര ഭാഷ മാറിയാലും കുറെയൊക്കെ അതിജീവിക്കുകതന്നെ ചെയ്യും. പ്രശ്നം ലോർക്കു പറഞ്ഞ 'ഡ്യൂവെൻഡേ'യുടേതാണ്. വെറും യാന്ത്രികമായ വൈദഗ്ദ്ധ്യത്തിൽനിന്ന് കലയെ ഉയർത്തുന്ന പ്രചോദനത്തിന്റെ ഒരു സ്വർഗ്ഗീയസ്പർശമുണ്ട്; ആ മൗലികതയുടെ അനുഗ്രഹം ലഭിക്കാത്ത രചനകൾ എത്ര ആശയസമ്പുഷ്ടവും വിദഗ്ദ്ധവുമായാലും ജഡതുല്യമായിരിക്കും.

●

കവിത പാടാൻ മാത്രമല്ല, ആടാനുമുള്ളതാണെന്നു കരുതുന്നവരുണ്ട്. തുള്ളലിന്റെയും കഥകളിയുടെയും മോഹിനിയാട്ടത്തിന്റെയും കുറത്തിയാട്ടത്തിന്റെയും പടയണിയുടെയും പൂരക്കളിയുടെയും ഒപ്പനയുടെയും വില്ലുപാട്ടിന്റെയും നാട്ടിൽ പിറന്നവർക്ക് ഇക്കാര്യത്തിൽ സംശയിക്കാൻ അവകാശമില്ല. ആധുനികകാലത്തും, നൃത്തഗീതികകളും കാവ്യനാടകങ്ങളും ഉണ്ടാകുന്നുമുണ്ടല്ലോ. അഭിനയിക്കാനായി എഴുതപ്പെടുന്ന കവിതയുണ്ട്-ആട്ടക്കഥകൾപോലെ: ആട്ടക്കഥയിൽത്തന്നെ ഉണ്ണായിവാരിയരിൽ കാവ്യാംശമാണ് ഏറിനില്ക്കുന്നതെന്നും കോട്ടയം തമ്പുരാന്റെ കൃതികളിലാണ് നാടകാംശം അധികമെന്നും വിവേചിക്കുന്നവരുമുണ്ട്. ഏതായാലും ചേഷ്ടകളിലും മുദ്രകളിലും ചലനങ്ങളിലുംകൂടി മൂർത്തമാക്കാവുന്ന നാടകീയാംശം കൂടിയ കവിതകളാണ് അഭിനയോന്മുഖ കാവ്യങ്ങൾ. മറിച്ച് അരങ്ങിനെ മുന്നിൽക്കാണാതെ എഴുതപ്പെട്ട കവിതകളും നൃത്തവല്ക്കരിക്കപ്പെടാറുണ്ട്: ഇടശ്ശേരിയുടെ 'പൂതപ്പാട്ടും' വൈലോപ്പിള്ളിയുടെ 'മാമ്പഴ'വും മറ്റും എത്രയോ വിദ്യാലയസദസ്സുകളിൽ അവതരിപ്പിച്ചു കണ്ടിട്ടുണ്ട്. 'കേരള കവിത'യുടെ പ്രമുക്തിയോടനുബന്ധിച്ചു നടക്കാറുള്ള കാവ്യാവതരണങ്ങൾ പലപ്പോഴും ഒരു 'പോയട്രി തിയേറ്റ'റിന്റെതന്നെ സ്വഭാവം കൈവരിച്ചിട്ടുണ്ട്. കൊല്ലത്തും ആലപ്പുഴയിലും തിരുവനന്തപുരത്തും തൃശൂരിലും



തലശ്ശേരിയിലുമെല്ലാം ചമയവും മുഖാവരണവും പ്രകാശവിന്യാസവും ശബ്ദനിയന്ത്രണവും എല്ലാം ഉപയോഗിച്ചുള്ള ഇത്തരം അവതരണങ്ങൾ നടന്നിട്ടുണ്ട്. ജി. അരവിന്ദനും നരേന്ദ്രപ്രസാദും മറ്റും കവിതകൾ സംവിധാനം ചെയ്ത സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. കഴിഞ്ഞ വർഷം ഡെൽഹിയിലെ ലോക പുസ്തകമേളയിൽ ഡെന്നിസ് ബ്രൂട്ടസ് കവിത വായിച്ചതോടൊപ്പം ബ്രൂട്ടസ്സിന്റെ ചില കവിതകൾ സോണാൽ മാൻസിംഗ് തികഞ്ഞ ഊർജ്ജസ്വലതയോടെ, ഉൾപ്പെടലോടെ അഭിനയിച്ചു കാണിക്കയുണ്ടായി. 'മധുരാഷ്ടകം' മനോഹരമായി അവതരിപ്പിക്കാറുള്ള ആ ശരീരം, അടിമയുടെ തടവും വെളിവും കുതിപ്പും കുതറലുംകൊണ്ടു നിറയുന്നത് വിചിത്രമെങ്കിലും വ്യത്യസ്തമായ ഒരു കാഴ്ചയായിരുന്നു.

ഇതെല്ലാം ഓർത്തുപോയത് ഈയിടെ ഡെൽഹിയിൽ നടന്ന 'കൊറിയോഫെസ്റ്റി'ന്റെ പ്രാരംഭം കുറിച്ചുകൊണ്ട് കനക്റെലേയുടെ 'നളന്ദാ നൃത്തഗവേഷണ കേന്ദ്രം' അവതരിപ്പിച്ച പരിപാടി കണ്ടപ്പോഴാണ്. നൃത്തരംഗത്ത് ഇന്നു പരീക്ഷണങ്ങൾ നടക്കുന്നുണ്ട്. മല്ലികാസാരാഭായിയുടെ 'സ്ത്രീ'യും സോണാൽ മാൻസിംഗിന്റെ 'ദ്രൗപദി'യും ചന്ദ്രലേഖയുടെ 'യന്ത്ര'യും ഇവിടെ വന്നശേഷമാണ് കാണാനിടവന്നത്. ഇതിൽ 'യന്ത്ര' ഒരു മെയ്യഭ്യാസത്തിലേറെ ഒന്നുമായിത്തോന്നിയില്ലെങ്കിലും, മറ്റു രണ്ട് അവതരണങ്ങളും സ്ത്രീശക്തിയുടെ നവോത്ഥാനത്തിനു നൃത്തഭാഷയിൽ സന്ധിചെയ്യാതെതന്നെ രംഗവ്യാഖ്യാനം നല്കാനുള്ള സഫലപ്രയത്നങ്ങളായിത്തോന്നിയിരുന്നു. കനക്റെലേയുടെ അവതരണങ്ങളിൽ രണ്ടെണ്ണം ഇതേ ലക്ഷ്യംവച്ചുള്ളവയായിരുന്നു: 'കല്യാണി'യും 'ചിലപ്പതികാര'വും. മറ്റൊന്ന് നാമദേവൻ, ഏകനാഥൻ, തുക്കാറാം എന്നീ മറാത്തി ഭക്തകവികളുടെ " അഭംഗ" എന്നറിയപ്പെടുന്ന പദങ്ങൾ ചേർത്ത് കൃഷ്ണകഥയിലൂടെ ജ്ഞാന-കർമ്മ-ഭക്തി മാർഗ്ഗങ്ങളെയും മോക്ഷപ്രാപ്തിയെയും കുറിച്ചുള്ള ഒരു വിസ്താരവും. 'കല്യാണി' രബീന്ദ്രനാഥ് ടാഗൂറിന്റെ 'ചണ്ഡാലിക'യുടെ ഒരു പുനവതരണമാണ്. ആശാന്റെ 'ചണ്ഡാലഭിക്ഷുകി'യിൽനിന്നു ചില വ്യത്യാസങ്ങൾ 'ചണ്ഡാലിക'യ്ക്കുണ്ട്. ചണ്ഡാലികയുടെ മാതാവ് മായ ഇവിടെ ഒരു പ്രധാന കഥാപാത്രമാണ്. എല്ലാ മനുഷ്യരും തുല്യരാണെന്ന ബോധം ആനന്ദനിൽനിന്നു ലഭിക്കുന്ന ചണ്ഡാലികയുടെ ആത്മീയാഭിനിവേശം മായയെ ഭയപ്പെടുത്തുന്നുണ്ട്. തന്നിൽനിന്നു വെള്ളം വാങ്ങിക്കുടിച്ച ആനന്ദനെ തിരിച്ചു കൊണ്ടുവരാൻ അവനിൽ വശീകരണമന്ത്രം പ്രയോഗിക്കാൻ ചണ്ഡാലിക മന്ത്രവാദിനിയായ അമ്മയെ നിർബന്ധിക്കുന്നു. ആനന്ദൻ അതിലേ വരുന്നുവെങ്കിലും ചണ്ഡാലികയെ തിരിച്ചറിയുന്നില്ല. മായ മന്ത്രപ്രയോഗത്തിലൂടെ ആനന്ദനെ വശീകരിക്കാൻതന്നെ തീരുമാനിക്കുന്നു. സന്ന്യാസവും ലൗകികതയും ആനന്ദനിൽ ഏറ്റുമുട്ടുന്നു. ആനന്ദന്റെ അസ്വസ്ഥാവസ്ഥ സഹിക്കാനാകാതെ മന്ത്രശക്തി തിരിച്ചെടുക്കാൻ ചണ്ഡാലിക മായയോടാവശ്യപ്പെടുന്നു. മായ അതു തന്നെ അപകടപ്പെടുത്തുമെന്നറിഞ്ഞുകൊണ്ടുതന്നെ ശക്തി തിരിച്ചെടുക്കുന്നു. ആനന്ദൻ മുക്തനാവുന്നു, സന്ന്യാസാവസ്ഥയിലും ആനന്ദന്റെ കരുണ എല്ലാവരേയും ആശ്ലേഷിക്കുന്നു. ചണ്ഡാലികയോട് ഒരിക്കൽക്കൂടി ആനന്ദൻ ജലം ആവശ്യപ്പെടുന്നു. അത് അവളെ മോക്ഷപഥം കാണിച്ചുകൊടുക്കുന്നു. അവളുടെ വംശം മുഴുവൻ ബുദ്ധമതം സ്വീകരിക്കുന്നു. 'ചണ്ഡാലിക' എന്ന വാക്ക് തനിക്കുപയോഗിക്കാ


കാവ്യസദസിന്റെ മറ്റൊരു ദൃശ്യം : ആനന്ദ്. ശശികുമാർ. നൈനാൻകോശി, വി.കെ. ശശിധരൻ

നാവില്ലെന്നും അതുകൊണ്ടാണ് അവളെ 'കല്യാണി'യെന്നു പുനർനാമകരണം ചെയ്തതെന്നും കനക്റെലേ ഒരഭിമുഖത്തിൽ പറഞ്ഞു. ഈ അവതരണത്തിൽ നൃത്താംശം തീരെ കുറവാണെന്നും നാടകാംശമാണ് ഏറെയുള്ളതെന്നുമാണ് പ്രധാന വിമർശനം. 'ശിലപ്പതികാരം' ഇളങ്കോ അടികളുടെ മഹാകാവ്യത്തിന്റെ ഒരു പുനരാവിഷ്കാരമാണ്. ഒരു നർത്തക സംഘമാണ് രംഗങ്ങളെ കൂട്ടിയിണക്കി ആഖ്യാനം സുഗമമാക്കുന്നത്. ഭരതനാട്യത്തിന്റെ ചമയങ്ങളും മുദ്രകളും ചിലയിടങ്ങളിൽ കഥകളിയുടെ വാദ്യവും (ഒരു രംഗത്തിൽ കേരളത്തിലെ മുടിയേറ്റും) അവതരണത്തിലുപയോഗിച്ചിരിക്കുന്നു. ഹിന്ദിയിലുള്ള കവിതയും ഭരതനാട്യശൈലിയിലുള്ള നൃത്തവും ആദ്യംമുതലേ ഇടഞ്ഞുനില്ക്കുന്നതായിത്തോന്നി. ആഖ്യാനം വലിച്ചുനീട്ടിയതുകൊണ്ട് ഇഴഞ്ഞു നീങ്ങുകയായിരുന്നു. വൈഭവ് ആരേക്കറുടെ കോവലനും സുനന്ദാനായരുടെ കണ്ണകിയും നന്നായി അഭിനയിച്ചിട്ടുപോലും നൃത്തനാടകത്തെ അവർക്കു രക്ഷിക്കാനായില്ല. ഇടരംഗങ്ങളിലെ നൃത്തങ്ങൾ ഏകതാനമായിരുന്നു. കോവലനും കണ്ണകിയും മധുരയിലേക്കു പോകുംവഴി അവരുടെകൂടെക്കൂടുന്ന കാവുണ്ടി എന്ന ജൈന സന്ന്യാസിനിക്ക്, ക്ളാസ്സിക്കൽ നാടകാചാരമനുസരിച്ച് നായികയുടെ സഖിയെന്ന കഥാപാത്രമാകാൻ കഴിഞ്ഞതല്ലാതെ, നാടകഘടനയിൽ ഒരു പങ്കും കണ്ടില്ല. സ്ത്രീമുക്തിയുടെ കാഴ്ചപ്പാടിൽനിന്നു നോക്കിയാലും കോവലനും കണ്ണകിയും സ്വർഗ്ഗാരോഹണം ചെയ്യുന്ന അന്ത്യരംഗം അത്തരമൊരു കാഴ്ചപ്പാടിനെത്തന്നെ അസാധുവാക്കുന്നതായി. മല്ലികാസാരാഭായിയോ സോനാൽമാൻസിംഗോ ചെയ്യുമ്പോലെ ഒരു പുതിയ വ്യാഖ്യാനം 'ചണ്ഡാലിക'യ്ക്കോ 'ചിലപ്പതികാര'ത്തിനോ നല്കാൻ കനക്റെലേയ്ക്കു കഴിഞ്ഞിട്ടില്ലെന്നുതന്നെയല്ല, അസുഖകരമായ ശൈലീമിശ്രണവും വലിഞ്ഞുനീളുന്ന ആഖ്യാനവും നൃത്താംശത്തെയും നാടകാംശത്തെയും ഒരുപോലെ പ്രതികൂലമായി ബാധിക്കുകയും ചെയ്തു. കനക്റെലേയുടെ മോഹിനിയാട്ടം സഹിക്കാവുന്നവർക്കു മാത്രമേ ഇവയും സഹിക്കാനാകൂ. ലീലാ സാംസന്റെയും അലമേർവള്ളിയുടെയും, സോനാൽ മാൻസിംഗിന്റെയും, മൃണാളിനീസാരാഭായിയുടെയും നൃത്തങ്ങളുടെ ശുദ്ധമായ ആനന്ദമനുഭവിച്ച കണ്ണുകൾക്ക് ഈ കാവ്യഹത്യ സഹിക്കുക വയ്യ. കവിത ചിലപ്പോൾ പാടി മരിക്കുന്നു, ചിലപ്പോൾ ആടിയും മരിക്കുന്നു.

കനക്റെലേയുടെ മോഹിനിയാട്ടം സഹിക്കാവുന്നവർക്കു മാത്രമേ ഇവയും സഹിക്കാനാകൂ. ലീലാ സാംസന്റെയും അലമേർവള്ളിയുടെയും സോനാൽ മാൻസിംഗിന്റെയും മൃണാളിനീസാരാഭായിയുടെയും നൃത്തങ്ങളുടെ ശുദ്ധമായ ആനന്ദമനുഭവിച്ച കണ്ണുകൾക്ക് ഈ കാവ്യഹത്യ സഹിക്കുക വയ്യ. കവിത ചിലപ്പോൾ പാടി മരിക്കുന്നു, ചിലപ്പോൾ ആടിയും മരിക്കുന്നു.


മൃണാളിനി സാരാഭായി



## അംബികാസുതൻ മാങ്ങാട്

# കൂടൽക്കാഴ്ചകൾ



തീവണ്ടിയുടെ വേഗത കുറഞ്ഞപ്പോൾ ചെറുപ്പക്കാരൻ പറഞ്ഞു. ഇവിടെ ഇറങ്ങുന്നതാണ് നിങ്ങൾക്ക് സൗകര്യം. ഭേദപ്പെട്ട ലോഡ്ജുകൾ ഇവിടെ ധാരാളമുണ്ട്. കുളിച്ചു ഫ്രഷായിട്ട് കോട്ടയിലേക്ക് പുറപ്പെടാമല്ലോ. മാത്രമല്ല, അവിടെ സ്റ്റാർ ഹോട്ടലുകളേയുള്ളൂ. സ്വദേശികൾക്ക് മുറി കിട്ടാനും പാടാണ്.

അയാൾ തലകുലുക്കി.

ബർത്തിൽ കിടന്നുറങ്ങുന്ന ഭാര്യയെ അയാൾ കുലുക്കിവിളിച്ചു. നയനാ എണീക്ക്, നമുക്കിറങ്ങാറായി.

രാത്രി പരിചയപ്പെട്ടതാണ് ചെറുപ്പക്കാരനെ. രണ്ട് രാപ്പകലുകൾ നീണ്ട യാത്രയുടെ ഒടുവിൽ വീണുകിട്ടിയ സൗഹൃദം. അവൻ മംഗലാപുരത്ത് ഹൗസ് സർജൻസി ചെയ്യുന്നു. പട്ടാമ്പിയിലാണ് സ്വന്തം വീട്. പേര് ഓർമ്മിക്കുന്നില്ല. രാവിലെ വീണ്ടും ചോദിക്കാൻ മനസ്സ് വിസമ്മതിച്ചു.

കോട്ടയിലേക്കാണെന്നു കേട്ടപ്പോൾ ഉടൻ ചെറുപ്പക്കാരൻ ചോദിച്ചിരുന്നു.

ടൂറിസ്റ്റാണല്ലേ?

അയാൾ തലയാട്ടി. അപ്പോൾ ഉള്ളിൽ ഒരു ചിരിയുടെ ഫണം വിടർന്നു. ടൂറിസ്റ്റ്! ഇരുപത്തിയൊന്നു വർഷത്തിനുശേഷം സ്വന്തം നാട്ടിലേക്ക് ഒരന്യനെപ്പോലെ തിരിച്ചുവരികയാണ്.

കോട്ടയുടെ അന്താരാഷ്ട്ര പ്രസിദ്ധിയെക്കുറിച്ചും ടൂറിസ്റ്റുകൾക്ക് ലഭ്യമാക്കിയിട്ടുള്ള ആധുനിക സൗകര്യങ്ങളെക്കുറിച്ചും അവൻ വാചാലനായി. സൗത്തിൻഡ്യയിലെ ഏറ്റവും വലിയ വിമാനത്താവളമാണ് കോട്ടയുടെ സമീപം നിർമ്മിച്ചുവരുന്നതെന്ന് അഭിമാനത്തോടെ അവൻ പറഞ്ഞു. നയനയും ചെവി കൂർപ്പിക്കുന്നുണ്ട്. കോട്ടയുടെ ചരിത്രമാഹാത്മ്യവും കൗതുകത്തോടെ കേൾക്കുന്നു എന്നമട്ടിൽ അയാൾ ഇരുന്നു. കോട്ടയുടെ പരിസരങ്ങളിലാണ് താൻ ജനിച്ചുവളർന്നതെന്ന്, ഹൃദയം തുറന്നു സംസാരിക്കുന്ന അവനോട് പറഞ്ഞില്ല.

രാത്രി വൈകിയിട്ടും ഉത്സാഹം കെടാതെ അവൻ ഓരോ കാര്യങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. ഒരു വിഷയത്തിൽ നിന്ന് മറ്റൊന്നിലേക്കു ചാടുന്നതിലുള്ള അനായാസതയും അകൃത്രിമത്വവും അയാൾക്ക് നന്നേ ബോധിച്ചു. ഇടയ്ക്ക് അവൻ ചോദിച്ചു.

"മക്കളെ ഓരോ വഴിക്കാക്കീട്ട് രണ്ടുപേരും കൂടി ഉല്ലാസ യാത്രയ്ക്കിറങ്ങിയതാണല്ലേ?"

പെട്ടെന്ന് അയാളുടെ മുഖം ഇരുണ്ടു. പന്തികേടു തോന്നിയിട്ടാവണം ശബ്ദം താഴ്ത്തി അവൻ വീണ്ടും ചോദിച്ചു.

കുട്ടികൾ എന്തു ചെയ്യുന്നു?

എവിടെനിന്നാണ് ആരംഭിക്കേണ്ടതെന്ന് പരിഭ്രമിച്ചിരിക്കുമ്പോൾ നയന ഇടപെട്ടു.

ഞങ്ങൾക്ക്കുട്ടികളില്ല, ഞാൻ പ്രസവിച്ചിട്ടില്ല.

അയാൾ നയനയുടെ കൈപിടിച്ചു.

നീ മിണ്ടാതിരിക്ക്, ഞാൻ പറയാം.

നിങ്ങൾ എന്തു പറയാൻ? നയന ദേഷ്യത്തോടെ പറഞ്ഞു. ഞാൻ പ്രസവിച്ചിട്ടില്ല. അത്രതന്നെ.

പെട്ടെന്ന് ചെറുപ്പക്കാരൻ വിഷയം മാറി. നയനയുടെ സംസാരത്തിലെ ഹിന്ദിയുടെ കലർപ്പ് അവൻ നേരത്തേ ശ്രദ്ധിച്ചുവെന്ന് തോന്നി.

കേരളത്തിലേക്ക് ആദ്യമായി വരികയാണോ?

അതേ. നയന പറഞ്ഞു.

വണ്ടി നിന്നപ്പോൾ വാതിൽക്കലോളം വന്ന് ചെറുപ്പക്കാരൻ ഒരു കാര്യം ശ്രദ്ധയിൽപ്പെടുത്തി. ഇവിടെനിന്ന് കോട്ടയിലേക്ക് ടൂറിസം ഡിപ്പാർട്ട്മെന്റ് വക. എ.സി.കോച്ചുകളുണ്ട്. ഓർഡിനറി ബസ്സിൽ കേറിയാൽ വലിയ ബുദ്ധിമുട്ടാകും, യാത്ര.

ചെറുപ്പക്കാരൻ നിർദ്ദേശിച്ച ഹോട്ടലിൽത്തന്നെ മുറികിട്ടി. നാലാം നിലയിലെ സിറ്റൗട്ടിൽ ഒരു കസേര വലിച്ചിട്ട് അയാൾ ഇരുന്നു. മുന്നിൽ നഗരത്തിന്റെ നഗ്ന വിശാലത. നഗരം എത്ര മാറിപ്പോയി! പുതിയ തെരുവുകൾ എത്ര, എത്ര കെട്ടിടങ്ങൾ! പണ്ട് താൻ സഞ്ചരിച്ചിരുന്ന വഴികളൊന്നും തിരിച്ചറിയാൻ അയാൾക്ക് കഴിഞ്ഞില്ല.

സിറ്റൗട്ടിലേക്കു വന്ന് നയന വിസ്മയിച്ചു.

ഒരു ചെറിയ ടൗൺഷിപ്പ് എന്നല്ലെ പറഞ്ഞത്. ഇത് നമ്മുടെ ബനാറസ് സിറ്റിയുടെ അത്രയുണ്ടല്ലോ.

മനസ്സിൽ ഉത്തരമൊന്നും കാണാത്തതിനാൽ അയാൾ വെറുതെ ചിരിച്ചു.

അയാളിരുന്ന കസേരയുടെ പിടിയിൽ ചാരിയിരുന്ന് നയന ചോദിച്ചു.

"നാം എപ്പോഴാണ് ഫോർട്ടിലേക്കു പോകുന്നത്?"

"തിരക്കില്ല. നിനക്ക് നല്ല യാത്രാക്ഷീണമുണ്ട്. കുറേനേരം വിശ്രമിക്കൂ. നമുക്ക് ഉച്ച കഴിഞ്ഞ് കോട്ടയിലേക്കു പോകാം. ചെറിയ ദൂരമേയുള്ളൂ. എബൗട്ട് റ്റെന്റി കിലോമീറ്റേഴ്സ്."

നയനയുടെ കൈത്തലം അയാൾ കൈയിലെടുത്തു.

"നാളത്തന്നെ നമുക്ക് തിരിച്ചുപോകണോ? നല്ല മനസ്സമാധാനം തോന്നുന്നു. ഒരു നാലുദിവസം നമുക്കിവിടെ കൂടിയാലോ.?"

എതിർപ്പു വരും എന്നുറപ്പിച്ചാണ് അയാൾ ചോദിച്ചത്. ഒരു മിനിട്ട് മിണ്ടാതിരുന്നശേഷം നയന പറഞ്ഞു.

"ഇഷ്ടംപോലെയായിക്കോളൂ. എനിക്ക് വിരോധമില്ല."

"കോട്ടവരെ നമുക്ക് ടിക്കറ്റുണ്ട്. പക്ഷെ ഇവിടെ ഇറങ്ങിയത് വളരെ സൗകര്യമായി. ആ ചെറുപ്പക്കാരൻ എന്ത് സ്മാർട്ടാണ് അല്ലേ?"

ഒരു വരണ്ട ചിരി അവളുടെ ചുണ്ടുകൾക്കിടയിൽ തലനീട്ടി.

"നയനയെന്തിനാ അങ്ങനെയൊക്കെ അവനോട് പറയാൻ പോയത്?"

കസേരപ്പിടിയിൽനിന്നും പിടഞ്ഞെഴുന്നേറ്റ് അകത്തേക്കു കുതിക്കുമ്പോൾ അവൾ പറഞ്ഞു.

"അവൾ എന്റെ വയറ്റിൽ പിറന്നിട്ടില്ല. അതുതന്നെ കാര്യം. പത്തുമാസം ചുമന്ന എനിക്കില്ലാത്ത സ്നേഹം അവളോട് നിങ്ങൾക്കെന്തിന്?"

സ്നേഹം പകുത്തുപോകുമോ എന്നു ഭയന്നിട്ടാണ് രണ്ടാമത് പ്രെഗ്നന്റായപ്പോൾ നയനയുടെ തന്നെ നിർബന്ധത്തിനു വഴങ്ങി അബോർട്ട് ചെയ്തത്. "നമുക്ക് മായമാത്രം മതി." അവൾ പറഞ്ഞു. അയാളുടെ ഉള്ളിലും അതുതന്നെയായിരുന്നു.

ജനൽവിടവിലൂടെ അയാൾ അകത്തേക്കു നോക്കി. നയന കിടക്കയിൽ കമിഴ്ന്നുകിടക്കുകയാണ്. കരയില്ല എന്ന വാശി അവൾ തെറ്റിച്ചിട്ടില്ല. രാവിലേതന്നെ മായയുടെ പ്രശ്നം എടുത്തിടേണ്ടിയിരുന്നില്ലെന്നു തോന്നി. വെയിറ്റർ വാതിൽ തുറന്ന് അകത്തുവന്നു. ചായപ്പാത്രവും രണ്ട് കപ്പുകളും മേശപ്പുറത്തു വച്ചു.

ആറുമാസംകൊണ്ട് നയന തിരിച്ചറിയാൻ വയ്യാത്തവിധം മാറിപ്പോയി. നിലവിളിയോടെയല്ല, ഒരുതരം പകയോടെയാണ് അവൾ മായയുടെ തിരോധാനത്തെ നേരിട്ടത്. ഒരു സൂചനപോലും തരാതെയാണ് മായ പൊയ്ക്കളഞ്ഞത്. മേശപ്പുറത്ത് ഒരു കുറിപ്പുമാത്രം. 'ഞാൻ പോകുന്നു. ദയവായി പപ്പയും മമ്മയും എന്നെ അന്വേഷിക്കരുത്.'

പേഴ്സണൽ കമ്പ്യൂട്ടറും ഏതാനും ഉടുപ്പുകളും മാത്രമേ കൂടെ അപ്രത്യക്ഷമായുള്ളൂ. ലോക്കറിൽ അവളുടെ പേരിൽ വാങ്ങിവച്ചിരുന്ന ആഭരണങ്ങളിലൊന്നും അവൾ തൊട്ടില്ല. കഴുത്തിലിട്ടിരുന്ന ചെയിൻപോലും മേശപ്പുറത്ത് ഊരിവച്ചു.



അതാണ് നയനയുടെ മനസ്സിൽ ഇപ്പോഴും ദഹിക്കാതെ കിടക്കുന്നത്. കുറിപ്പ് വീണ്ടും വീണ്ടും വായിച്ച് 'ദയവായി' എന്ന വാക്കിന്റെ അർത്ഥമെന്ത് എന്ന് നയന ഉറക്കെ ചോദിച്ചുകൊണ്ടിരുന്നു. രണ്ടുദിവസം കഴിഞ്ഞെങ്കിലും നയന കരഞ്ഞുതുടങ്ങുമെന്ന് അയാൾ പ്രതീക്ഷിച്ചു. പക്ഷെ അതുണ്ടായില്ല. വാതിലടച്ച് ഒരേ കിടപ്പ്.

അന്വേഷിച്ചു പുറപ്പെടാൻ ഒരുങ്ങിയപ്പോഴും നയന തന്നെയാണ് വിലക്കിയത്. ആ വാക്കിന്റെ അർത്ഥം എനിക്കു പറഞ്ഞുതന്നിട്ട് നിങ്ങൾ പൊയ്ക്കോളൂ. പൊലീസിൽ പരാതി കൊടുക്കാനും സമ്മതിച്ചില്ല. അങ്ങനെയൊരു മകൾ നമുക്ക് ജനിച്ചിട്ടില്ലെന്ന് കരുതിക്കോളൂ. അപസ്മാരം ബാധിച്ച ഒച്ചയിൽ നയന പറഞ്ഞു. എങ്ങോട്ട്, ആരൊപ്പം പോകുന്നു എന്ന ഒരു സൂചനയെങ്കിലും തരാമായിരുന്നില്ലേ. നമ്മൾ എന്തു തെറ്റാണ് അവളോടു ചെയ്തത്? അളവിൽക്കൂടുതൽ സ്നേഹിച്ചുപോയോ?

അതിന്റെ ഉത്തരം എത്ര ദിവസം ആലോചിച്ചിരുന്നിട്ടും അയാൾക്ക് ലഭിച്ചില്ല. തന്റെ മകൾക്ക് ഓർക്കാപ്പുറത്ത് എന്താണു സംഭവിച്ചത്? ഒരു സുഹൃത്തിന്റെ സ്വാതന്ത്ര്യമാണല്ലോ അവൾക്ക് നൽകിയിരുന്നത്. ഓരോ സന്ദർഭത്തിലും അവളുടെ വ്യക്തിത്വത്തെ അംഗീകരിക്കാൻ മനഃപൂർവ്വം ശ്രമിച്ചു. പതിനെട്ടു വയസ്സായിട്ടും ചിലപ്പോഴൊക്കെ രാത്രിയിൽ അരികിൽ വന്നുപറയും. ഇന്നു ഞാൻ പപ്പയുടെ കൂടെയാണ് ഉറങ്ങുന്നത്. മമ്മ ഷീറ്റുവിരിച്ച് താഴത്ത് കിടന്നോ. രണ്ടരവയസ്സുള്ള കുട്ടിയെപ്പോലെ അവൾ അയാൾക്കരികിൽ ചുരുണ്ടുകിടക്കും.



നയന അറിയാതെ അയാൾ കുറേദിവസം ബനാറസിന്റെ മുക്കിലും മൂലയിലും സഞ്ചരിച്ചു. കാശിയുടെ ഇടുങ്ങിയ ഗലികളിലും, ഘാട്ടുകളിലും ഗംഗയുടെ കരകളിലും അലഞ്ഞുനടന്നു. കൂട്ടുകാരുടെ വീടുകളിലൊക്കെ കയറിയിറങ്ങി. പൊലീസ് സ്റ്റേഷനിലും വിവരമറിയിച്ചു. പക്ഷെ ഒരു സൂചനപോലും ആർക്കും തരാനായില്ല.

കാമ്പസിലെ ക്വാർട്ടേഴ്സ് ഒഴിഞ്ഞ് മാഞ്ചി റൂട്ടിൽ ഒരു പഴയ വീട് വാങ്ങി. എങ്കിലും നയനയുടെ നിലയിൽ വലിയ മാറ്റമൊന്നും കണ്ടില്ല. ഒരു സുഹൃത്താണ് ഉപദേശിച്ചത്. ധാരാളം യാത്ര ചെയ്യൂ, നമ്മുടെ പുണ്യസ്ഥലങ്ങളിലൊക്കെ യാത്ര ചെയ്യൂ. അവളുടെ മനസ്സിൽ കാറ്റും വെളിച്ചവും കയറട്ടെ.

ഓരോ യാത്ര ചെയ്യുമ്പോഴും നിഗൂഢമായ ഒരു പ്രതീക്ഷ അയാളെ നയിച്ചു. ആൾക്കൂട്ടത്തിലെത്തിച്ചേരുമ്പോഴൊക്കെ കണ്ണുകൾ ഉഴറിനടന്നു. ദൂരെനിന്ന് ഒന്നു കണ്ടാൽ മാത്രം മതിയായിരുന്നു. ജീവിച്ചിരിക്കുന്നു എന്നറിയാനെങ്കിലും.

സിറ്റൗട്ടിൽനിന്നും എഴുന്നേറ്റ് അയാൾ അകത്തേക്കു നടന്നു. തളർന്നുറങ്ങുന്ന നയനയുടെ അരികിൽ ഇരുന്നു. ശോഷിച്ച കൈത്തണ്ടകളിലൂടെ വിരലോടിച്ചു. ഇവൾ എത്ര ക്ഷീണിച്ചുപോയി! ചിരിക്കാൻ ശ്രമിക്കുമ്പോഴേക്കും തെളിഞ്ഞുവരുന്നത് കവിളെല്ലുകളാണ്. വർഷങ്ങൾക്കു മുൻപ് ഗവേഷണത്തിനു ചേരാൻ ഡിപ്പാർട്ട്മെന്റിലേക്ക് കയറിവന്ന വെളുത്ത് സുന്ദരിയായ പെൺകുട്ടിയെ അയാൾ ഓർമ്മിച്ചു.

ഉച്ചകഴിഞ്ഞു കോട്ടയിലേക്ക് പുറപ്പെടുമ്പോൾ ഓരോ കാൽമണിക്കൂറിലും ടൂറിസം വകുപ്പിന്റെ സ്പെഷ്യൽ സർവ്വീസുണ്ട്. തിരക്കുകുറഞ്ഞ ഒരു കോച്ചിൽ കയറി. വിദേശിമാരാണധികവും. ഓസ്ട്രേലിയക്കാരാണെന്ന് സ്വയം പരിചയപ്പെടുത്തിയ ഒരു യുവാവും യുവതിയും അയാളുടെ അടുത്ത സീറ്റിൽ വന്നിരുന്ന് കോട്ടയെക്കുറിച്ചുള്ള കളർ ബ്രോഷറുകളുടെ പേജുകൾ കൗതുകത്തോടെ മറിച്ചു.

റോഡിന്റെ വീതിയും വെടിപ്പും കണ്ട് അയാൾ അതിശയിച്ചു. ഒരേസമയം നാലുവരി വാഹനങ്ങൾക്ക് സഞ്ചരിക്കാം. റോഡിൽ സാമാന്യം തിരക്കുണ്ട്. അന്ന് ഈ റോഡ് കുണ്ടും കുഴിയും നിറഞ്ഞ ഇടുങ്ങിയ ഒന്നായിരുന്നു. മൂന്ന് പാട്ടബസ്സുകൾ മാത്രമാണ് കോട്ടവഴി സർവ്വീസ് നടത്തിയിരുന്നത്.

റോഡിനിരുവശത്തുമുള്ള കൂറ്റൻ വീടുകൾ നോക്കിക്കൊണ്ട് നയന അദ്ഭുതപ്പെട്ടു.

ഇത്രയും സമ്പന്നമാണോ നിങ്ങളുടെ നാട്?

ഗൾഫ് മണി ഇന്ത്യയിൽ ഏറ്റവും കൂടുതൽ വരുന്നത് ഇവിടെയാണ്. ഇപ്പോൾ വേൾഡിലെ നമ്പർ വൺ ടൂറിസ്റ്റ് കേന്ദ്രവുമായില്ലേ. നാടിന്റെ വികസനത്തിന് പിന്നെന്തു വേണം.

പെട്ടെന്ന് നയന ചോദിച്ചു.

നിങ്ങളുടെ റിലേറ്റീവ്സ് ആരെങ്കിലും ഇപ്പോഴവിടെയുണ്ടോ?

ഏതു നിമിഷവും അയാൾ പ്രതീക്ഷിച്ച ചോദ്യമാണ്. ഒരു മറുപടി പറയാൻ സമയം വേണ്ടിവന്നു.

ആർക്കറിയാം. പൊന്നും വില കിട്ടിയപ്പോൾ എല്ലാവരും കിടപ്പാടം വിറ്റ് കിഴക്കോട്ട് കുടിയേറി എന്നാണ് അറിയാൻ കഴിഞ്ഞത്.

അതിൽക്കൂടുതൽ അറിയാൻ താൻ ശ്രമിച്ചിട്ടുമില്ലല്ലോ. കുറ്റബോധത്തോടെ അയാൾ വിചാരിച്ചു. അമ്മ മരിച്ച വിവരത്തിന് വന്ന കത്ത് ചുറ്റിക്കറങ്ങി കൈയിലെത്തുമ്പോൾ ഒരുപാട് വൈകിയിരുന്നു. ശ്രാദ്ധ ദിവസമെങ്കിലും എത്തണമെന്ന് നിശ്ചയിച്ചതാണ്. അതിൽപ്പിന്നീട് നാട്ടിൽ നിന്നുള്ള വിവരങ്ങളൊന്നുമില്ല. ടൂറിസ്റ്റ് കേന്ദ്രം സജ്ജമാക്കുന്നതിന്റെ റിപ്പോർട്ടുകൾ ഇംഗ്ലീഷ് പത്രങ്ങളിൽ കാണുമ്പോൾ കൗതുകത്തോടെ ശ്രദ്ധിച്ചിരുന്നു.

ഗവേഷണത്തിനൊപ്പം മലയാളഭാഷയും പഠിക്കണമെന്ന ആവശ്യത്തോടെ നയന അയാളുടെ ക്വാർട്ടേഴ്സിലും വരാൻതുടങ്ങി. താമസിയാതെ മനസ്സിലായി ലാംഗ്വേജിലോ, ലിറ്ററേച്ചറിലോ അല്ല അവളുടെ താത്പര്യം. അയാൾ തുറന്നുപറഞ്ഞു. വീട്ടുകാർ എനിക്കുവേണ്ടി ഉഴിഞ്ഞിട്ട ഒരു പെണ്ണ് നാട്ടിലുണ്ട്. ദയവായി എന്നെ ശല്യപ്പെടുത്താതിരിക്കൂ.

ഒഴിഞ്ഞുപോകാൻ അവൾക്കായില്ല. ക്വാർട്ടേഴ്സിന്റെ വാതിൽ തുറക്കാതിരിക്കാനുള്ള മനസ്സാന്നിദ്ധ്യം അയാൾക്കും നഷ്ടപ്പെട്ടിരുന്നു.

നയനയുടെ കാര്യം വീട്ടിലേക്കെഴുതിയപ്പോൾ വലിയ ഭൂകമ്പമുണ്ടായെന്ന് പിന്നീടറിഞ്ഞു. വിശാലം ആത്മഹത്യ ചെയ്യാൻ ശ്രമിച്ചു. അമ്മ കിടപ്പിലായി. ജോലി രാജിവച്ച് ഉടൻ നാട്ടിലെത്താൻ മൂത്ത ജ്യേഷ്ഠന്റെ കല്പന വന്നു. ഒരു കുലുക്കവുമില്ലാതെ അയാൾ നയനയെ രജിസ്ട്രാഫീസി

ലേക്ക് കൊണ്ടുപോയി. ക്വാർട്ടേഴ്സിൽ കൂടെ പാർപ്പിച്ചു.

ബസ്സിന്റെ വേഗത കുറയുന്നു. കോട്ട സമീപിക്കുന്നതിന്റെ ലക്ഷണങ്ങൾ. പടിഞ്ഞാറുവശത്തെ കടൽക്കാഴ്ചകളെ മറച്ചുകൊണ്ട് ഉദ്യാനങ്ങളും നക്ഷത്രഹോട്ടലുകളും പ്രത്യക്ഷപ്പെടാൻ തുടങ്ങി. റോഡിന്റെ മറുവശത്ത് അനേകം ബുൾഡോസറുകൾ ഒഴിഞ്ഞ വീടുകൾ ഇടിച്ചു നിരത്തുന്നു. വലിയ മഞ്ഞബോർഡ്: സൈറ്റ് ഫോർ ഇന്റർനാഷണൽ എയർപോർട്ട്. അയാൾ വിചാരിച്ചു. എത്ര കുടുംബങ്ങൾ ഇവിടെ കുടിയൊഴിക്കപ്പെട്ടിരിക്കും.

തികച്ചും അപരിചിതമായ ഒരിടത്താണ് ബസ്സിറങ്ങുന്നതെന്ന് അയാൾക്കു തോന്നി. എല്ലാ കാഴ്ചകളേയും മറച്ചുകൊണ്ട് മുന്നിൽ വലിയ ഏഴുനിലക്കെട്ടിടം. കോട്ടയിലേക്കു കടക്കാനുള്ള രണ്ട് മഞ്ഞക്കാർഡുകൾ വാങ്ങി ഉള്ളിലേക്ക് നടന്നു.

വെട്ടുകല്ലുകൊണ്ട് നൂറ്റാണ്ടുകൾക്കു മുൻപ് പണിഞ്ഞുയർത്തിയ കോട്ടയുടെ ഭീമാകാരങ്ങളായ മതിലുകൾ അഹങ്കാരത്തോടെ അപ്പോഴും ആകാശത്തിലേക്ക് തെറിച്ചുനിന്നു. കാലപ്പഴക്കംകൊണ്ട് കല്ലുകൾക്ക് കരിയുടെ നിറമാണ്. കോട്ടയുടെ ഉള്ളിലെത്തിയപ്പോൾ ആശ്വാസം തോന്നി. ചരിത്രസ്മാരകമായ കോട്ട അതേപടിയുണ്ട്.

നൂറോളം ഏക്രെ നിലത്ത് അനേകം ചുറ്റുമതിലുകളോടും സുരക്ഷാ ഏർപ്പാടുകളോടും കെട്ടിപ്പൊക്കിയ കോട്ടയെ അദ്ഭുതത്തോടെയാണ് നയന സ്വീകരിച്ചത്. മൂന്നുവശവും അലറിമറിയുന്ന കടൽ. കടലിൽനിന്നും നെട്ടനെ കെട്ടിപ്പൊക്കിയതാണെന്നേ തോന്നൂ.

ടിപ്പുസുൽത്താനല്ല, ഇക്കേരി നായ്ക്കന്മാരാണ് ഈ കോട്ട നിർമ്മിച്ചത്. അയാൾ തന്റെ ഓർമ്മ വച്ച് സംസാരിച്ചു. പടയോട്ടക്കാലത്ത് നായ്ക്കന്മാരെ ഓടിച്ച് ടിപ്പു പിടിച്ചെടുത്തതാണ് കോട്ട.

വഴിമാറാതെ എതിരെവന്ന മൂന്നു ചെറുപ്പക്കാരെ കണ്ട് നയന പറഞ്ഞു. മദ്യപിച്ചിട്ടുണ്ട്. കാല് നിലത്തുറയ്ക്കുന്നില്ല.

വഴിമാറിക്കൊടുത്ത് അയാൾ പുഞ്ചിരിച്ചു. മദ്യം ആർക്കുവേണം നയനാ? വീര്യംകൂടിയ ഡ്രഗ്സ് ഇവിടെ ഇഷ്ടംപോലെ ലഭിക്കുമെന്ന് ഇന്നാൾ ഒരു ലേഖനത്തിൽ വായിച്ചു. ചെറുപ്പക്കാർക്ക് അതിലാണ് കമ്പം.

അവിടവിടെ വെയിലിലും നിഴലിലും കിറുങ്ങിക്കിടക്കുന്ന ചെറുപ്പക്കാരെ വേറെയും കണ്ടിരുന്നു.

അയാൾ പറഞ്ഞു. ശത്രുവിന് ഏതു ദിക്കിൽ നിന്നും ആക്രമിക്കുവാൻ കഴിയില്ല. അത്ര ശാസ്ത്രീയമാണ് ഈ കോട്ടയുടെ നിർമ്മിതി. അഥവാ ശത്രു അകത്തു കടന്നാൽത്തന്നെ നിഷ്പ്രയാസം രക്ഷപ്പെടാനുള്ള ഗുഹാമാർഗ്ഗങ്ങളും ഇതിനകത്തുണ്ട്.

ബോധം നശിച്ചുതുടങ്ങിയ ഒരു ചെറുപ്പക്കാരനെ ജീൻസ് ധരിച്ച പെൺകുട്ടി താങ്ങിപ്പിടിച്ചു കൊണ്ടുവന്ന് ഒരു പാറയുടെ നിഴലിൽ കിടത്തി.

ഓരോ പെൺകുട്ടിയെ കാണുമ്പോഴും അയാളുടെ കണ്ണുകൾ ആകാംക്ഷയോടെ വിടർന്നു. ഒന്നുകണ്ടാൽ മാത്രം മതിയായിരുന്നു. കുതിരപ്പന്തിയുടെ ഓർമ്മ മെതിച്ച കൽക്കെട്ടിന്റെ കാലപ്പഴക്കത്തിലൂടെ അവർ പിന്നേയും നടന്നു. സുരക്ഷാ ഗോപുരത്തിലേക്ക് പടികൾ കയറി. മുകളിലെത്തിയപ്പോഴാണ് വിനോദസഞ്ചാര കേന്ദ്രത്തിന്റെ ഗാംഭീര്യം ബോദ്ധ്യമായത്. ഇത്രത്തോളം അയാളും പ്രതീക്ഷിച്ചിരുന്നില്ല. ഒരു മഞ്ഞക്കെട്ടിടം ചൂണ്ടി അയാൾ പറഞ്ഞു.

ഏതാണ്ട് അവിടെയായിട്ടാണ് ഞങ്ങൾ താമസിച്ചിരുന്നത്.

നയന കുറേനേരം അവിടെത്തന്നെ നോക്കിനിന്നു. താത്പര്യത്തോടെ പറഞ്ഞു.

നമുക്ക് അവിടെയൊക്കെ ഒന്നുനടന്നിട്ട് വരാം.

അതുതന്നെയായിരുന്നു അയാളുടെ മനസ്സിലും.

മണ്ഡപക്കെട്ടുകളിലൂടെ താഴോട്ടു നടന്നു. ഇടിഞ്ഞുവീണ മന്ത്രാലയത്തിനരികിൽ രണ്ട് പെൺകുട്ടികൾ നിൽക്കുന്നു. അയാളുടെ ഉള്ള് പെട്ടെന്ന് തുടിച്ചു. അരികിൽ ഒരാൺകുട്ടിയുമുണ്ട്. അവൻ ഒരു പെൺകുട്ടിയെ വലിച്ചടുപ്പിച്ച് നിസ്സങ്കോചം ചുംബിച്ചു. രണ്ടാമത്തെ പെൺകുട്ടി അത് നോക്കിരസിക്കുന്നു. അവൾക്ക് മായയുടെ നേരിയ ഛായയുണ്ടോ? ആളുകൾ ശ്രദ്ധിക്കുമെന്ന വേവലാതിയൊന്നും അവൾക്ക് കണ്ടില്ല.

ഇരുട്ടുനിറഞ്ഞ ഭൂഗർഭ ഗുഹയിലൂടെ താഴത്തിറങ്ങുമ്പോൾ അകാരണമായ ഭയം അയാളെ പിന്തുടർന്നു. കോട്ടയുടെ കിഴക്കേ തുറസ്സിലെത്തി. അവർ കടൽത്തീരത്തേക്ക് നടന്നു. കടൽ അടുത്തു കണ്ടപ്പോൾ അയാൾ എല്ലാം മറന്ന് അതിനു നേർക്ക് ഓടുന്നതുപോലെ നടക്കുവാൻ തുടങ്ങി.

ഒരു കടൽത്തിര പാഞ്ഞുവന്ന് അയാളുടെ പാദങ്ങളെ നനച്ചിട്ടുപോയി. പൗരാണികമായ ഒരു തരിപ്പ് അന്നേരം അയാളെ ആസകലം ബാധിച്ചു. വീണ്ടും ശക്തിയുള്ള ഒരു തിരവന്ന് മുട്ടോളം കുളിപ്പിച്ച് തിരികെ പോയപ്പോൾ, വെള്ളത്തിൽ മുങ്ങിപ്പോകുന്ന തന്നെ ആരോ മുടിയിൽ പിടിച്ച് കരകയറ്റുന്നതുപോലെയുള്ള ഒരനുഭവം കൊണ്ട് അയാൾ വിറച്ചു. കടലിലേക്ക് നാലടി കൂടെ അയാൾ ഇറങ്ങിച്ചെന്നു.

പച്ചക്കടലിന്റെ അനന്ത വിശാലതയിലേക്ക് ദീർഘനേരം അയാൾ നോക്കിനിന്നു. കാലിന്നടിയിലെ പൂഴി വാർന്നുപോകുമ്പോൾ, തണുപ്പത്ത് തന്റെ പുതപ്പിനുള്ളിലേക്ക് ചുരുണ്ടുകയറുന്ന മകൾ അയാളുടെ മനസ്സിനെ ആർദ്രമാക്കി. അയാളുടെ കൺപീലികളിൽ നനവിന്റെ വലകെട്ടി. എനിക്ക് ദൈവം തന്ന ശിക്ഷയാണിത്. നെഞ്ചിൽ മെല്ലെ ഇടിച്ചുകൊണ്ട് അയാൾ കടലിന്റെ നേർക്ക് പറഞ്ഞു. എനിക്കിതുവേണം. ഉറ്റവരേയും ഉടയവരേയും മുഴുവൻ മറന്നുകളഞ്ഞതിന്.

തീരത്തുനിന്ന് നയന അമ്പരന്നു.

വരൂ, കയറിവരൂ.

അയാൾ പിന്നേയും കടലിലേക്ക് ഇറങ്ങിപ്പോകുന്നതുകണ്ട് ഒരാക്രന്ദനത്തോടെ നയന തിരകളിലേക്ക് ഓടിയിറങ്ങി.

കരയിലേക്ക് കൂട്ടിക്കൊണ്ടുവന്നു. കിതച്ചുകൊണ്ട് അവൾ പറഞ്ഞു. ഞാൻ പേടിച്ചുപോയിട്ടോ.

അയാളുടെ കണ്ണുകൾ നിറഞ്ഞതുകണ്ട് ഒരു ചെറിയ ചിരിയോടെ നയന ചോദിച്ചു.

ഓ, സാറ് സെന്റിമെന്റലായല്ലോ.

അയാൾ ചിരിക്കാൻ ശ്രമിച്ചു. സ്നേഹക്കൂടുതലുണ്ടാകുമ്പോൾ അവൾ ആ പഴയ 'സാർ' വിളി പുറത്തെടുക്കും. എത്ര ഉപയോഗിച്ചിട്ടും തുരുമ്പെടുക്കാത്ത വിളി.

നയന പറഞ്ഞു.

നിങ്ങൾ എന്താണ് ഓർമ്മിക്കുന്നതെന്ന് എനിക്കറിയാം. ഞാനാണ് തെറ്റുകാരി. ഞാൻ നിങ്ങളെ ട്രാപ്പ് ചെയ്തുവീഴ്ത്തിയതാണ്. നിങ്ങളുടെ ജീവിതം ഞാൻ തുലച്ചുകളഞ്ഞു. ഒഴിഞ്ഞുപോകാൻ പറഞ്ഞിട്ടും ഞാൻ.... ഒടുവിലിപ്പോൾ നമ്മുടെ മോളും....

അയാൾ നയനയെ വലിച്ചടുപ്പിച്ചു.

നയനാ, അങ്ങനെ സംസാരിക്കരുതെന്ന് ഞാനെത്രവട്ടം പറഞ്ഞു?

അന്നേരം കുറേക്കൂടി വലിയ ഒരു തിരകയറി വന്ന് രണ്ടുപേരേയും കൂട്ടിപ്പിടിച്ചു കശക്കിയ ശേഷം കടലിലേക്ക് പിൻവാങ്ങി.

ടവ്വൽകൊണ്ട് വാപൊത്തിപ്പിടിച്ച് ആറുമാസത്തിനുശേഷം ആദ്യമായി നയന കരയുവാൻ തുടങ്ങി. സന്തോഷമാണ് അയാൾക്ക് ആദ്യം തോന്നിയത്. മനസ്സുതുറന്ന് ഉറക്കെക്കരയുവാൻ അവൾക്കു സാധിക്കട്ടെ. പക്ഷെ വളരെ വേഗം നയന കരച്ചിൽ അടക്കിക്കളഞ്ഞു.

പൂഴിത്തട്ടിലൂടെ അവർ നടന്നു. നയന ചോദിച്ചു. വിശാലം ഇന്ന് ജീവിച്ചിരിപ്പുണ്ടോ?

അയാൾ കൈമലർത്തി.

അവളെ ഒന്നു കാണുവാൻ സാധിച്ചെങ്കിൽ.

അദ്ഭുതത്തോടെ അയാൾ ചോദിച്ചു.

എന്തിന്?

ഒരു ദീർഘനിശ്വാസത്തോടെ നയന നടന്നു. ഉത്തരമൊന്നും പറഞ്ഞില്ല.

മുന്നോട്ടു പോകുന്തോറും വിദേശികളുടെ തിരക്ക് കൂടിക്കൂടിവന്നു. കടൽത്തീരത്ത് പേരിനു മാത്രം വസ്ത്രം ധരിച്ച് മലർന്നുകിടക്കുന്ന മാംസള ശരീരങ്ങൾക്കിടയിലൂടെ അവർ നടന്നു.

മഞ്ഞനിറമുള്ള ഒരു കൂറ്റൻ ബോർഡ് അവരുടെ വഴി തടഞ്ഞു. പ്രൊഹിബിറ്റഡ് ഏരിയ. പ്രവേശനം വിദേശികൾക്കു മാത്രം.

യൂണിഫോമിട്ട ഒരു സെക്യൂരിറ്റി ഉദ്യോഗസ്ഥൻ കൈനീട്ടി. റെഡ് കാർഡ് എവിടെ?

അയാൾ ചിരിച്ചു.

ഉദ്യോഗസ്ഥൻ ക്ഷുഭിതനായി.

ബോർഡ് കണ്ടില്ലേ? ഇതിലേ വിദേശികൾക്കേ പ്രവേശനമുള്ളു.

ചുണ്ടിലെ ചിരി മായ്ക്കാതെ, അയാൾ ശാന്തനായി പറഞ്ഞു.

ഞാനിവിടെയാണ് ജനിച്ചുവളർന്നത്. ഇവിടെ ഞങ്ങൾക്ക് പുകയിലപ്പാടങ്ങളുണ്ടായിരുന്നു. അച്ഛന്റെ ശവമടക്കിയത് ഇവിടെയടുത്താണ്.

അതിനൊന്നും ചെവികൊടുക്കാതെ ഉദ്യോഗസ്ഥൻ ഭീഷണിയുടെ സ്വരമെടുത്തു.

നിങ്ങൾ തിരിച്ചുപോകുന്നതാണു നല്ലത്.

സെക്യൂരിറ്റിയുടെ കണ്ണുവെട്ടിച്ച് മറ്റൊരു വഴിയിലൂടെ അയാൾ നയനയേയും കൂട്ടി അകത്തുകയറി. ഡോളർ എക്സേഞ്ചിനുള്ള സ്ഥാപനവും ഒരേ മാതൃകയിൽ നിർമ്മിച്ച രണ്ട് സ്റ്റാർ ഹോട്ടലുകളും പിന്നിട്ടു.

വിടർന്ന വർണ്ണക്കുടകൾക്കു കീഴെ വെയിൽ കായുന്ന ശരീരങ്ങൾക്കിടയിലൂടെ നടക്കുമ്പോൾ അയാൾ പറഞ്ഞു.

നയനാ, ദാ, ഇവിടെയായിരുന്നു ഞങ്ങളുടെ പുകയിലപ്പാടങ്ങൾ.

മരംകോച്ചുന്ന വിധം തണുത്ത പുലർച്ചകളിൽ അച്ഛന്റെ കൂടെ പുകയിലപ്പാടത്തിലേക്കുവന്ന ഓർമ്മ തിരപോലെ അയാളുടെ മനസ്സിൽ പൊങ്ങിവന്നു. ഒരു തോർത്ത് മാത്രമുടുത്ത് ചപ്പിൻകണ്ടത്തിന്റെ ചാലിൽനിന്നും നിറഞ്ഞ പാനിയുമായി നിവരുന്ന അച്ഛൻ. ആ ജലസേചനം ഉറ്റുനോക്കിക്കൊണ്ട് ചളിവരമ്പിൽ കുത്തിയിരിക്കുന്ന ഒരു കൊച്ചുകുട്ടി.

ഉദ്യാനത്തിലേക്കു കയറുമ്പോൾ അയാൾ പറഞ്ഞു. ഇവിടെ വലിയ ഒരാൽമരം ഉണ്ടായിരുന്നു: അതിനടുത്തായിട്ടാണ്, ദാ, ഇവിടെയാണ് എന്റെ അച്ഛന്റെ ശവമടക്കിയത്.

ഉരുണ്ടുമറിയുന്ന ഒരു ശബ്ദംകേട്ട് അയാൾ പെട്ടെന്ന് തിരിഞ്ഞുനോക്കി. ലോണിന്റെ ഒരു മൂലയിൽ രണ്ടു പുരുഷന്മാരും ഒരു സ്ത്രീയും. പകൽവെളിച്ചത്തിൽ-അയാൾക്ക് അറപ്പുതോന്നി.

ഉദ്യാനത്തിൽനിന്നും വേഗം പുറത്തിറങ്ങി. കടൽത്തീരത്തിലൂടെ അവർ വീണ്ടും മുന്നോട്ടു നടന്നു.

അമ്മയുടെ മനസ്സ് മാറിയാൽ, നയനയെ ചേർത്തുപിടിച്ച് അയാൾ ഖേദത്തോടെ പറഞ്ഞു, നിന്നേയും മകളേയും കൂട്ടിവന്ന് വീടും പുകയിലപ്പാടങ്ങളുമെല്ലാം



കാണിച്ചുതരണമെന്ന് ഞാൻ തീവ്രമായി ആഗ്രഹിച്ചിരുന്നു.

നയന നിശ്ശബ്ദം അയാളെ പിന്തുടർന്ന്

നൂൽബന്ധമില്ലാതെ ഒരു യുവാവും യുവതിയും അവർക്കെതിരെ നടന്നുവന്നു. ബസ്സിൽ സ്വയം പരിചയപ്പെടുത്തിയ ഓസ്ട്രേലിയക്കാരാണ്. പിന്നിൽ ഒരുകൂട്ടം നാടൻ പിള്ളേർ. വില്പനസാധനങ്ങൾ നിറച്ച കൂടകളുമായി വിടാതെ കൂടിയിരിക്കുകയാണ്.

നയന വീണ്ടും മുഖംകുനിച്ച് അയാളുടെ വിണ്ട കാലടികൾ മാത്രം നോക്കിക്കൊണ്ടു നടന്നു.

ഒരു പൊലീസുകാരൻ ഓടിവന്ന് അവരെ തടഞ്ഞു. എവിടെ റെഡ് കാർഡ്?

അയാൾ കൈമലർത്തി.

അദ്ഭുതത്തോടെ പൊലീസുകാരൻ ചോദിച്ചു.

നിങ്ങൾ എവിടെപ്പോവുകയാണ്?

അയാൾ ഒന്നും മിണ്ടിയില്ല.

പൊലീസുകാരൻ അവരെ ഗേറ്റിനരികിലേക്ക് കൊണ്ടുപോയി. സെക്യൂരിറ്റി ഓഫീസറോടു പറഞ്ഞു.

സാർ, റെസ്ട്രിക്റ്റഡ് ഏരിയയിൽ കുറേനേരമായി ഇവർ ചുറ്റിനടക്കുകയാണ്.

ഉദ്യോഗസ്ഥൻ അയാൾക്കു നേരെ കണ്ണുരുട്ടി. ഓ. താനാണോ? തന്നെയല്ലേ നേരത്തെ വാൺ ചെയ്തു വിട്ടത്. ഹാ! വീണ്ടും അകത്ത് കേറിയോ?

സാർ. എന്റെ അച്ഛൻ-

നിരായുധനാക്കുന്നവിധം ചിരിച്ചുകൊണ്ട് ഓഫീസർ പറഞ്ഞു. പ്രൊഹിബിറ്റഡ് ഏരിയായിൽ കയറിയതിനുള്ള പണിഷ്മെന്റ് എന്തെന്നറിയാമോ? ഇതാരാ കൂടെ?

എന്റെ ഭാര്യയാണ് സാർ.

ഭാര്യയോ? ഒരു പരിഹാസച്ചിരിയുടെ വില്ല് അയാളുടെ മേൽച്ചുണ്ടിൽ കുലച്ചു. തെളിവെന്തെങ്കിലുമുണ്ടോ?

തെളിവോ? നെഞ്ചിൽ ഒരു കൂരമ്പ് തറച്ച വേദനയോടെ അയാൾ നയനയുടെ മുഖത്തു നോക്കി. നയന മുഖം കുനിച്ചു. ഇടർച്ചയോടെ അയാൾ പറഞ്ഞു.

സാർ എന്റെ അച്ഛൻ-

മുന്നിൽ സഡൺ ബ്രേക്കിട്ടുനിന്ന ഒരു മിനിബസ്സിൽ നിന്നും കൗമാരപ്രായത്തിലുള്ള ഒരു സംഘം ടൂറിസ്റ്റുകൾ വാദ്യോപകരണങ്ങളോടെ പുറത്തുചാടി. അയാൾ ശ്രദ്ധിച്ചു. മായയുടെ പ്രായമുള്ള ആറേഴ് പെൺകുട്ടികളുമുണ്ട്.

ഉദ്യോഗസ്ഥൻ പൊലീസുകാരനോട് ആജ്ഞാപിച്ചു.

ഇവരെ രണ്ടുപേരേം സ്റ്റേഷനിലോട്ടു പിടിച്ചുകൊണ്ടുപോകൂ. ഇമ്മോറൽ ട്രാഫിക്കിന് കേസ്സെടുക്കാൻ എസ്.പിയോടു പറയണം. സെക്യൂരിറ്റി ഓഫീസർ പറഞ്ഞുവെന്ന് പ്രത്യേകം പറയൂ.

അദൃശ്യമായ ഒരു കടൽത്തിര വന്ന് കാല്പാദങ്ങളിൽ ഉപ്പു നനയ്ക്കുന്നതായി അയാൾക്കു തോന്നി. മിഴി വീണ്ടും തുറന്നപ്പോൾ, ഒരു കടൽക്കാഴ്ചപോലെ മായ മുന്നിൽ വന്നു നിൽക്കുന്നതായും അയാൾക്ക് ബോദ്ധ്യം വന്നു. ധൃതിയിൽ മകളുടെ കൈപിടിച്ച്, അച്ഛൻ നട്ടുവളർത്തിയ പുകയിലച്ചെടികൾക്കിടയിലൂടെ, ലെസ്സിയുടെ പാൽനിറം വീണ ബനാറസ്സിന്റെ കുങ്കുമത്തെരുവുകളിലൂടെ, സങ്കീർത്തനങ്ങളാൽ മുഖരിതമായ കാശിയുടെ കുളിപ്പടവുകളിലൂടെ അയാൾ അതിവേഗത്തിൽ സഞ്ചരിച്ചു.



ഒ.എൻ.വി. കുറുപ്പ്

# സ്വയംവരം

## ഇതിഹാസാസ്പദമായ ഒരു കാവ്യം



### അഞ്ച്: അയോദ്ധ്യാകാണ്ഡം

ഭാഗം: I

1. അരമനയിലരചനെക്കാണുവാനെത്തിപോൽ
ഒരു തരുണതാപസനുമൊപ്പമൊരു കന്യയും.
ആരാണവരെന്നതാരാഞ്ഞു പാഞ്ഞ പരി-
ചാരകരെന്തോ പതുക്കെപ്പറയുന്നു.
ആ യുവയോഗി വിശ്വാമിത്രശിഷ്യനാം
ഗാലവൻ-കൂടെയേതാശ്രമകന്യയോ?
പ്രാതഃസപര്യകൾക്കെല്ലാമൊരുക്കമായ്;
മാധവി വല്ക്കലധാരിണിയാകയാൽ
താപസകന്യയെന്നോർത്തിട്ടകത്തേക്ക്
സോപചാരം നയിച്ചീടുന്നു ദാസിമാർ.

2. വന്ദികളുദാരമായ് ഹര്യശ്വനെ സൂര്യ-
വംശമണിയെന്നു പുകഴ്ന്നു പാടീടവേ,
സാകേതനായകൻ തൻസഭാമണ്ഡപം
പൂകുന്നു സർവ്വസമ്രാട്പ്രഭാവത്തൊടും.
ചാമരധാരിണികൾ ചാരുതയൊടിരുപാർശ്വ-
സീമകളിൽനിന്നു കുളിർകാറ്റിനെ തോറ്റുന്നു.
പാടാനൊരുങ്ങുന്നിതാസ്ഥാനഗായകൻ;
പാണിചലനത്താൽ സചിവൻ വിലക്കുന്നു.
ആനീതനാകുന്നു ഗാലവൻ; മന്നവ-
ന്നാശിസ്സു നേർന്നുപചാരങ്ങളോതുന്നു.

3. ഉഗ്രതപസ്വിതൻ ശിഷ്യപ്രമുഖനെ-
യഗ്രപീഠം നല്കിയാദരിപ്പൂ നൃപൻ.
പിന്നെ കുശലോക്തികൾക്കപ്പുറം മുനി
സ്വന്തം കഥയുടെ കെട്ടഴിച്ചീടുന്നു.
ശ്വേതവർണ്ണത്തിലെണ്ണൂറു ഹയങ്ങളെ.



കാതൊന്നു മാത്രം കറുത്തവയെ,ത്തേടി
മുന്നം യയാതിയെക്കണ്ടതും, അത്രയു-
മെണ്ണമശ്വങ്ങളില്ലാഞ്ഞു തൽപുത്രിയെ,
അപ്സരസ്സെന്നു മതിച്ചുപോം മാധവിയെ
ഒപ്പമയച്ചതും വിസ്തരിച്ചോതുന്നു.

4. എങ്ങവൾ? യയാതിതൻ പൊന്മകളായ് ഭൂവിൽ
വന്നു ജന്മംപൂണ്ടൊരപ്സരസ്സെങ്ങവൾ?
അപ്പെൺകിടാവിനെ കാണുവാൻ ഹര്യശ്വ-
നക്ഷമനാകുന്നു,ഴറുന്നു കണ്ണുകൾ.
പിന്നെയുണ്ടായില്ല താമസം, മാധവിയെ-
യന്തഃപുരത്തിൽനിന്നാനയിച്ചീടുവാൻ;
വല്ക്കലം മാറ്റിയുടുത്ത വെറും വെള്ള-
വസ്ത്രത്തിലും ശരദഭ്രപ്രകാശമോ?
മുടി കോതിയിട്ടില്ല, കുറിയി,ല്ലുടുത്തതും
വടിവിനൊത്തല്ലെങ്കിലും ദേവകന്യപോൽ!

5. പൂവിട്ടൊരുർവ്വശീലതയെ പുരൂരവ-
സ്സാവിലനേത്രങ്ങളാലുഴിയുംപോലെ,
അവളെ വലംവച്ചുഴറി ഹര്യശ്വന്റെ
അഭിലാഷലോലമാം മിഴികളുമാത്മാവും.
താനിരുന്നേടത്തുനിന്നാ നിലാവിനെ
കോരിക്കുടിക്കാൻ കൊതിച്ചൂ മനസ്സിലെ
പാവം ചകോരം; മുനിയുടെയുള്ളിലോ



പായും കുതിരകൾ;-നമ്രശിരസ്കയായ്
മാധവിയാരെയും കാണാതെ,യുള്ളിലെ
യാധികൾ നിർമ്മമഭാവത്തിൽ മൂടുന്നു.

6. എത്രയുണ്ടശ്വങ്ങൾ മുനി ചൊന്ന ലക്ഷണ-
മൊത്തവ തൻ ശേഖരത്തിലെന്നാരായു-
മരചനൊടു സചിവനുമതാരാഞ്ഞുവന്നോതി:
"ഇരുനൂറു മാത്ര", മിനിയെന്തു ചെയ്തീടുവാൻ!
എന്തൊരു ദുർവിധി! ഹര്യശ്വനോർത്തു, താൻ
സന്തതിക്കായ് തപംചെയ്തതും നിഷ്ഫലം!
കണ്ടു, കൊതിച്ചു, കൈനീട്ടിനില്ക്കേ,യെങ്ങു
കൊണ്ടുപോകുന്നീയമൃതിൻ നിറകുടം?
"ഇല്ലില്ല, വിട്ടയയ്ക്കില്ലെ"ന്നു തൻ മന-
മല്ലൽപ്പെടുന്നതറിയുന്നുവോ മുനി?

7. ഗുരുദക്ഷിണയ്ക്കായിരന്നുപോമീ യാത്ര
വെറുതെയായെന്നോർത്തു വീർപ്പിട്ടു ഗാലവൻ.
വീണ്ടും പെരുവഴിദൂരങ്ങളെത്രയോ
താണ്ടിയിട്ടാവാമതു കൈവരുമെന്നു
ചൊല്ലുവാനാമോ? തപിക്കുമാ മാനസം
ഏതോ നിനവിന്റെ ലൂതാവലയത്തി-
ലേറെക്കുരുങ്ങിക്കിടന്നു പിടയവേ,
അരചൻ ക്ഷണിക്കുന്നു ഗാലവനെയാദരാൽ
അരികിലേക്കെന്തോ സ്വകാര്യമായോതുവാൻ!





8. "സംപൂജ്യനാം മുനേ! ഞാനൊന്നു ചൊല്ലുവ-
തൻപോടെ കേൾക്കുകിൽ ധന്യനാമിന്നു ഞാൻ!
ഇന്നു കന്യാശുല്ക്കമായി നല്കാമങ്ങു
ചൊന്നതുപോലാമിരുന്നൂറു വാജികൾ.
സദയമവയെ സ്വീകരിച്ചാലും!- ഇവളെയൊരു
സംവത്സരമിങ്ങു നിർത്താൻ കനിയുക!
അവളിലൊരു നന്ദനനെനിക്കുളവാമെങ്കിൽ
അതു സൂര്യവംശത്തെ നിലനിർത്തുമോർക്കുക!
വത്സരഭോഗ്യമാണീ ധനം; ഇതങ്ങയെ
ഭദ്രമായ് തിര്യെയേല്പിക്കു,മിതു സത്യമാം!"

9. തേടുന്നതൊക്കെയുമൊന്നിച്ചു കൈവന്നു-
കൂടുമെന്നാശിപ്പതെത്ര വിഡ്ഢിത്തമാം.
ഭാഗികമായതു കൈവന്നുവെങ്കിലോ
സ്വീകരിച്ചീടുകയല്ലേ വിവേകിത?
സന്തതിക്കായ് തപംചെയ്ത ഹര്യശ്വനീ
കന്യകയെ നല്കുകിലതും പുണ്യമായ് വരാം.
ഒന്നു കൺചിമ്മിത്തുറക്കുന്നതിന്നിടെ
മന്നിലൊരു വത്സരമാഹാ! കഴിഞ്ഞുപോം.
ഇവളെയിവിടേല്പിച്ചുപോയിത്തിരഞ്ഞിടാം
എവിടെയുണ്ടാമിനിയുമറുനൂറു വാജികൾ?

10. നിശ്ശബ്ദമങ്ങനെയളന്നും ചൊരിഞ്ഞുമാ
നിശ്ചയംതന്നെ കൈക്കൊള്ളുന്നു ഗാലവൻ.
ഹർഷാതിരേകമൊടു ഹര്യശ്വനതു കേൾക്കെ,
അശ്വങ്ങളെയേറ്റുവാങ്ങുകെന്നോതുന്നു.
എണ്ണം മുഴുവൻ [illegible] നാൾവരെയും

ഇങ്ങു നിന്നോട്ടെ!-മുനി വിടവാങ്ങുന്നു..
മാധവീയോടൊന്നുമോതുവാനാവാതെ
ആ യുവതാപസൻ നിന്നു മുഖം താഴ്ത്തി.
കണ്ഠമിടറീടുന്നു: "വത്സേ!..." യെന്നിങ്ങനെ
രണ്ടക്ഷരത്തിലപൂർണ്ണവിരാമമായ്!

11. അത്രയ്ക്കഗാധമാം ദുഃഖഹ്രദങ്ങളിൽ
ശബ്ദങ്ങളില്ലാ, കരച്ചിലും, തേങ്ങലും.....
നിസ്സഹായത്വം പൊതിയുമമർഷമോ
നിസ്സംഗതയുടെ മൗനം വരിക്കുന്നു.
കോപംജ്വലിച്ചില്ല, ശാപശകാരങ്ങൾ
കോരിച്ചൊരിഞ്ഞി,ല്ലൊരു മൂകജീവിപോൽ
വേടനെ നോക്കി, "യരുതേ നിഷാദ!" യെ-
ന്നോതും മിഴിയാർന്നൊരു പേടമാൻപോലെ,
കോണിലൊഴിഞ്ഞങ്ങു നില്ക്കുന്നു മാധവി;
വാനവ" ഭൂമിയുമെല്ലാമിരുണ്ടുവോ?



12. താരുണ്യമോഹങ്ങളുണ്ടായിരുന്നു, തൻ
താതന്റെ കൈകൾ തനിക്കനുരൂപനാ-
മേതോ യുവാവിനുതന്നെ ദാനം ചെയ്തു
മേളത്തൊടങ്ങനെ മറ്റൊരരമന
പൂകുമെ;ന്നോതൊരു പെൺകിടാവും കണ്ടു-
പോകുന്ന സ്വപ്നങ്ങളല്ലീയതൊക്കെയും?
സമ്രാട്യയാതിതൻ പുത്രിയെയിന്നൊരു
സന്യാസി കന്യാവിപണനം ചെയ്യുന്നു.
മദ്ധ്യവയസ്കനാം ഹര്യശ്വമന്നവനു
വെപ്പാട്ടിയായ്!- അതും വത്സരമൊന്നിനായ്!

13. പുണ്യസരയൂനദിയായ് മാറിയ ഭൂമി-
നന്ദിനിമാരുടെ കണ്ണീരൊഴുക്കിലായ്
ഇന്നലെ മുങ്ങിക്കുളിച്ച സുകൃതമേ!
എന്നുമീ കന്യയെ കാത്തുകൊള്ളേണമേ!-
കണ്ണടച്ചങ്ങനെ പ്രാർത്ഥിച്ചിരുന്നവൾ;
വെൺശിലാപാളിയിലജ്ഞാതഭാഷയിൽ
സ്ത്രീയെന്ന ദുഃഖം കുറിച്ചിട്ടൊരർച്ചനാ-
ഗീതംകണക്കെയിരുന്നവൾ മാധവി.
സർവ്വദുഃഖപ്രവാഹങ്ങൾക്കുമക്കരെ
നിർവ്വേദപുഷ്പം വിരിഞ്ഞതു മാതിരി.

14. കാതിൽ പതിക്കുന്നിടനാഴിയിൽ ചിലർ
കാതോടുകാതോരമോതുന്ന ശബ്ദങ്ങൾ:
"സാക്ഷാൽ യയാതിതൻ പുത്രിയത്രേ!- എങ്കിൽ
രാജ്ഞിമാർ പെറ്റതല്ലാ, ദാസിപുത്രിയാം!
ഏതോ മുനിയുമായ്, കാൽനടയായ്, തുണ-
യേതുമില്ലാതെ യയാതിയയയ്ക്കുമോ?
ആ യുവബ്രാഹ്മണൻതൻ സഹായത്തോടെ
ആശ്രമത്തിൽനിന്നൊളിച്ചോടി വന്നതോ?
ആരാകിലെ,ന്തവൾ നാളെബ്ഭരിച്ചിടും
ഈ രാജമന്ദിര,മല്ല, യീ രാജ്യവും!......"

15. ഫുല്ലപ്രകാശമാണന്തഃപുരങ്ങളിൽ;
അല്ലിൻ പ്രഭാവമാണന്തരംഗങ്ങളിൽ.
ആരും പരിചിതരല്ലെങ്കിലും, കാണ്മു-
മോരോ മുഖവുമതൃപ്തചിത്തങ്ങൾതൻ
ഓരോ മുഖംമൂടികൾ; കുശലോക്തികൾ
പോലും ജഡമാമുപചാരവാക്കുകൾ.
വന്നണഞ്ഞീടുന്നു തൻ പരിചര്യകൾ-
ക്കന്തഃപുരത്തിലെ സൗന്ദര്യധാമങ്ങൾ.
തന്നെയടിമുടി നോക്കിയസൂയയാൽ
കൺമഷി ചാർത്തുവോർ; വിസ്മയം കൊള്ളുവോർ.

16. "മന്നവനു കണ്ണിന്നു കർപ്പൂരതാലമായ്
ഇന്നാമണിയറയിലെത്തേണ്ടതല്ലയോ
അരുതരുത്, യോഗിനീവേഷത്തിലങ്ങു ചെ-
ല്ലരുതേ-യതിൻ പഴിയാളിമാർക്കായിടും."
മിണ്ടിയില്ലൊന്നും പ്രതിഷേധമായവൾ;
പിന്നെ,യണിയിച്ചൊരുക്കുകയായവർ.



ഏതോ മൃതശരീരം പട്ടുചുറ്റി, വി-
ഭൂതികളഭങ്ങളും പൂശിട്ടു പൂമൂടി
അന്ത്യസംസ്കാരത്തിനായൊരുക്കുംപോലെ!-
മിണ്ടാതെയല്ലോ ജഡം വഴങ്ങീടുന്നു!

17. ആദ്യരാവിങ്ങനെയാമെന്നൊരു നാളു-
മോർത്തി,ല്ലശനിപാതംപോലെ താതന്റെ
കല്പന വന്നൊരാ മാത്രയിൽ തൻ പ്രിയ-
സ്വപ്നങ്ങളൊക്കെ ചിതയിലെരിഞ്ഞുപോയ്.
പാവകൻ സാക്ഷിയായ് പാണി ഗ്രഹിക്കാത്ത
പൂരുഷനോടൊത്തൊരേ ശയ്യ പങ്കിടും-
യാമമായ്! ആരുടെ പാപമി,താരുടെ
ശാപമിതു നിർഭാഗ്യയാമിവളേല്ക്കണം?
എല്ലാം സഹിക്കയല്ലാതെയീ ദുർവിധി-
ക്കില്ലാ പരിഹാരം, ഇല്ലൊരു മോക്ഷവും!

18. പട്ടമഹിഷീപദമലങ്കരിച്ചീടുമൊരു
പത്നിയീ മന്നനുണ്ടാവാതിരിക്കുമോ?
ഏകാന്തതയിലിരുന്നവരും തന്നെ-
യാവാം ശപിപ്പതെന്നോർത്തുപോയ് മാധവി.
അഗ്നിയെ സാക്ഷിയാക്കീടിന ബന്ധത്തി-
നല്പം പവിത്രത കല്പിച്ചിരുന്നെങ്കിൽ!
പൂരുഷസ്വാർത്ഥത്തിനെല്ലാം വെറും ബലി-
ച്ചോറായ് നിവേദിക്ക!-ധർമ്മാനുശാസനം!
ഉടലിന്നു മാത്രമീ ചമയമെല്ലാം! ഉള്ളി-
ലുരുകുന്ന നിനവുകളാരുണ്ടു കാണുവാൻ!

19. പിന്നെ ഹര്യശ്വന്റെ ശയ്യാഗൃഹത്തിലേ-
ക്കന്നേരമാനീതയായിതു മാധവി.
കത്തുന്ന ദീപങ്ങളിൽനിന്നുയരുന്നു
ഹൃദ്യമാം വാസനത്തൈലമെരിയും മണം.
മഞ്ചത്തിൽ വെൺപട്ടുവിരിയാർന്ന മെത്തമേൽ
മന്ദാരബകുളനവമല്ലികാപുഷ്പങ്ങൾ!
അപ്സരസ്സെന്നൊരുമാരും മതിച്ചുപോം
ആ പെൺകിടാവിന്റെ ദർശനമാത്രയിൽ
ഉൾപ്പുളകം പൂണ്ട ഹര്യശ്വനാ പാണി-
പദ്മം ഗ്രഹിച്ചു തൻ മാറോടണയ്ക്കുന്നു.

20. കന്യയെത്തന്നോടടുപ്പിച്ചു മന്നവൻ
കർണ്ണാന്തികത്തിൽ ഭ്രമരമായ് മൂളുന്നു.
ഏതൊരു മന്ത്രവും സാന്ത്വനമാവാത്ത
വേദന നെഞ്ചിൽ കുരുങ്ങിക്കിടക്കവേ,
പെൺകിടാവിന്നെന്തു ശൃംഗാരരസലഹരി?
എന്നാൽ, നൃപന്നവൾ വെറും സോമരസബിന്ദു!
ശക്തിതന്നായസഹസ്തങ്ങളിൽ വീണ
ശുദ്ധശാലീനതയൊന്നു വിതുമ്പവേ,



കാതിലൊരു നൂറുരു കിതച്ചു വിളിക്കുന്നു,
"മാധവീ!" യെന്ന മധുരാക്ഷരം മന്നവൻ.

ഭാഗം II

1. ഇന്നു സൂര്യാന്വയം ധന്യമായ്! മാധവിയൊ-
രുണ്ണിയെപ്പെറ്റന്ന സന്തോഷവാർത്തയിൽ
സാകേതമുത്സവം കൊള്ളുന്നു; ചരിതാർത്ഥ-
നാകുന്നു മന്നവനുമാഹ്ളാദമഗ്നനായ്.
ഉമ്മവച്ചുണ്ണിയെ പാലൂട്ടിടുമ്പൊഴും
അമ്മയുടെ കണ്ണുകളിൽ നീരുറവ പൊട്ടുന്നു!
സൂര്യാന്വയത്തിനൊരു തുണാകുവാനരിയൊ-
രാൺതരിയെ നല്കിയ വെറും പാത്രമാണിവൾ!
സഫലമോ വിഫലമോ ജന്മമെന്നറിയാത്ത
സന്ദേഹമായിവളിരിപ്പു സന്തപ്തയായ്!

2. ഉണ്ണിയെത്താരാട്ടുവാനൊരുങ്ങീടവേ.
കണ്ണീരിനാൽ കണ്ഠമിടറുന്നു, നിർത്തുന്നു.
എന്നിനിക്കാണുവാനാവുമീയുണ്ണിയെ
എന്നൊരു നിശ്ചയമില്ലാതെ പെറ്റമ്മ
ഇനിയടുത്തൊരുനാളിലീയരമനപ്പടി-
യിറങ്ങിയെവിടേക്കോ നടന്നുപോയീടണം!
അമ്മിഞ്ഞയൂട്ടി മതിയാംമുമ്പ് കുഞ്ഞിനെയൊ-
രമ്മയിങ്ങെന്നേക്കുമായുപേക്ഷിക്കണം!
ഇതു മരണമാ,ണൊരു ജന്മത്തിലെത്രയാം
ഇതുപോലെ മരണങ്ങളെന്നോർക്കയാണവൾ!

3. വത്സരമൊന്നു തികയുന്ന ദിനമെത്തുന്നു
"വത്സേ!...." യെന്നൊരു വിളി മുഴുങ്ങുന്നതായ്ത്തോന്നി.
അല്ലല്ല, പിന്നിൽനിന്നാ ചുമലിൽത്തൊട്ടു
മെല്ലെ വിളിച്ചത് ഹര്യശ്വനല്ലയോ?
പെറ്റെഴുന്നേറ്റൊരു പെണ്ണിന്നഴകിൽ വ്യാ-
മുഗ്ദ്ധനായവളോടു ചേർന്നിരുന്നു നൃപൻ.
"വിട്ടയയ്ക്കില്ല ഞാൻ നിന്നെ"യെന്നോതുന്ന
മട്ടിലോ കെട്ടിപ്പുണർന്നു പൊടുന്നനെ.
എന്നാളുമൊഴിയാത്ത മധുപാത്രമാണിവൾ!
മന്നവനു ദുഃഖമിതു കൈവിട്ടുപോവതിൽ!

4. "മാധവീയെന്നെ മറക്കുമോ?" മന്നവൻ
ചോദിക്കെയേറെ വികാരവിവശനായ്;
ഓർക്കുകയാണവൾ, പൂരുഷവ്യഗ്രതകൾ
ആദ്യമായ് കണ്ടതീജ്ജന്മം മറക്കുമോ?
"എന്നു നീയാ മുനിയിൽനിന്നു വിമുക്തയാം,
അന്നു വരില്ലേ?- വരണമിവിടേക്കു നീ.
ഒന്നുമില്ലെങ്കിലും നിന്നുണ്ണിയുണ്ടിവിടെ-
യെന്നോർക്കണ"മെന്നു ഹര്യശ്വനോതവേ,
"എന്നെയെന്നുണ്ണി തിരിച്ചറിഞ്ഞീടുമോ?"
എന്നു ചോദിച്ചവൾ തേങ്ങിക്കരഞ്ഞുപോയ്.

5. നാളുകളെണ്ണിയിരു,ന്നൊരുനാൾ വന്നു
ഗാലവൻ; ഏറെയലഞ്ഞുതിരിഞ്ഞതിൻ
പാടുകളാ ബ്രഹ്മചാരിതൻ പ്രക്ഷീണ-
ഭാവത്തിലാർക്കുമേ വായിച്ചറിഞ്ഞിടാം.
സൽക്കാരനിരതനാം ഹര്യശ്വനും "മുനേ!
സ്വസ്തി!"യെന്നോതിയുപചാരങ്ങൾ ചെയ്യവേ,
ഉണ്ണിപ്പിറവിയിൽ സന്തുഷ്ടനാം മുനി



"ഉണ്ണി സമ്രാട്ടായ് വരികെ"ന്നനുഗ്രഹം
നല്കുന്നു: "കാശിയിലേക്കാണിനി യാത്ര;
നമ്മയെഴും ദിവോദാസനെക്കാണുവാൻ!"

6. മാധവി പോകാനൊരുങ്ങുന്നു; കുഞ്ഞിനെ
മാറോടണച്ചു നിറുകയിൽ ചുംബിച്ചു,
നില്ക്കാതെ വീണ്ടും ചുരത്തുന്ന വാത്സല്യ-
ദുഗ്ദ്ധമാക്കുഞ്ഞിനെയന്ത്യമായൂട്ടുന്നു;
കൈനീട്ടിയെത്തുമൊരു ദാസിയാക്കുഞ്ഞിനെ-
യാ നില്പിലേതന്നെ വാരിയെടുക്കുന്നു.
മാറിൽനിന്നാരുയിരെങ്ങോ പറന്നുപോം
മാതിരി മാധവി പൊട്ടിക്കരയുന്നു.
"ഭദ്രേ! കരയായ്ക! 'വസുമനസ്സാ'കുമീ
പ്പുത്രന്നു നീയാണു പെറ്റമ്മ!- നീ ധന്യ!"

7. മന്നിതിൽ നാളത്തെ സമ്രാട്ടിനമ്മയാ-
യെന്നതു ധന്യതയായിടാമെങ്കിലും,
അക്കുഞ്ഞിനെ തന്റെയമ്മിഞ്ഞയൂട്ടുവാൻ,
ഒക്കത്ത്, മാറത്തുമേറ്റി വളർത്തുവാൻ,
മന്ദമായ് താരാട്ടുപാടിയുറക്കുവാൻ,
കുഞ്ഞുറക്കത്തിലെപ്പുഞ്ചിരി കാണുവാൻ,
പിഞ്ചുചൊടിയിൽനി"ന്നമ്മേ!"യെന്നാദ്യമായ്
കൊഞ്ചുന്നതു കേട്ടു കോരിത്തരിക്കുവാൻ,
ഇല്ലില്ല ഭാഗ്യമാമാതാവിനെങ്കിലെ-
ന്തുള്ളു ഹാ! ധന്യത?-പാപിയല്ലേയിവൾ?

8. സരയുവിൻതീരത്തുനിന്നു ഗംഗാതട-
സ്ഥലിയിലാ കാശിയിലേക്കെത്ര പോകണം!
ആ വേർപിരിയലിന്നശ്രുക്കളാൽ സാക്ഷി-
യാവുന്നിതന്തഃപുരനിവാസീജനം.
മാധവിതൻ കൈയിലേല്പിക്കയായൊരുവൾ
പാഥേയമെന്തോ പൊതിഞ്ഞതു ഭദ്രമായ്!
തന്നുണ്ണിയെത്തിരയുമമ്മതന്നാർദ്രമാം
കണ്ണുകൾ പിന്നോട്ടറിയാതെ നീളുന്നു.
പിന്നെ, പടികളിറങ്ങി നടക്കവേ,
ഉണ്ണിതൻ രോദനം പിന്തുടർന്നെത്തുന്നു.

9. പിൻവിളിയെന്നപോലാക്കരച്ചിൽ കേട്ടു
പിൻതിരിഞ്ഞോടുവാൻ പാദം തരിക്കവേ,
ഉൾവിളി കേൾക്കുന്നു: പോവുക മുന്നോട്ട്!
നിൻവഴി നീളുന്നു; പാദം പതറായ്ക!
എത്രയളന്നു പിൻതള്ളണം ഭൂമിതൻ
അറ്റത്തിലെത്തുവാൻ?- അറ്റമെവിടെയോ?
അത് ഗംഗ തഴുകുന്ന കാശിയായീടുമോ?
അറിയില്ല,യതു വിദൂരത്തിൽ മറ്റൊരിടമോ?
ഏകലക്ഷ്യോന്മുഖനാം മുനിയെയും മറ-
ന്നേകാകിനിപോലവൾ നടന്നീടുന്നു!

(തുടരും)





കെ.എൽ. മോഹനവർമ്മ

# ക്രിക്കറ്റ്

(നാല്പത്തിയെട്ട്)



ഇന്ത്യൻ ക്രിക്കറ്റിന്റെ സുവർണ്ണകാലം ഉദയം ചെയ്യുകയാണ്. രണ്ട് ഉജ്ജ്വല പ്രതിഭകളുടെ കൂട്ടായ യത്നം ഇന്ത്യൻ ക്രിക്കറ്റിനെ, ദാ, അല്പം മുമ്പ് ലോകോത്തരമായി ഉയർത്തി. രണ്ടുപേരും കൗമാരം പൂർണ്ണമായും വിട്ടിട്ടില്ലാത്ത യുവാക്കൾ. അതിലൊരാൾ മേജർപോലുമായിട്ടില്ല. കന്നിക്കളിയും. ഇതിൽ ഏറ്റവും ശ്രദ്ധേയം, ഇരുവരും ബാറ്റ്സ്മാന്മാരായിട്ടാണ് ടീമിൽ പ്രവേശിച്ചിരുന്നത്. അറിയപ്പെടുന്നതും അങ്ങനെതന്നെയാണ്. പക്ഷെ, ഇവിടെ ഫീൽഡിൽ അവരുടെ പ്രകടനം ബൗളിംഗിലും ഫീൽഡിംഗിലും ആയി മാറിയിരിക്കുകയാണ്. അസ്മത്റാണായുടെ ഒരിക്കലും തകർക്കുകയില്ലെന്ന് വിചാരിച്ചിരുന്ന റെക്കാർഡ്, ആദ്യ പന്തിൽ ബൗണ്ടറി അടിച്ചപ്പോഴൊക്കെ സെഞ്ച്വറി അടിക്കുന്ന പതിവ്, ഇതാ, ആദ്യമായി ഈ ചെറുപ്പക്കാർ തകർത്തിരിക്കുന്നു.

ഹരീശ് പട്ടേലിന്റെ സ്വരത്തിൽ ആഹ്ളാദവും, ഉദ്വേഗവും നിറഞ്ഞിരുന്നു. ഒച്ചയുടെ ഏറ്റക്കുറച്ചിലും, വാക്കുകൾക്കിടയിലെ മൗനവും, പറയുമ്പോഴുള്ള ഈണവുമാണ്, എന്താണ് പറയുന്നത് എന്നതിനെക്കാൾ, കമന്ററിക്കു പ്രധാനം. റേഡിയോ കമന്ററിയിൽ ഉപഭോക്താവിന്റെ ചെവി മാത്രമാണ് ഗുണമേന്മ അളക്കുന്നത്. അതുകൊണ്ട്. ഫീൽഡിൽ നടക്കുന്ന സംഭവങ്ങളുടെ ദൃക്സാക്ഷി വിവരണത്തിൽ സംഭവങ്ങളുടെ യഥാതഥമായ വർണ്ണന അനിവാര്യമാണ്. പക്ഷെ, റേഡിയോ കമന്ററിയുടെ കാലം പെട്ടെന്ന് അസ്തമിച്ചുകൊണ്ടിരിക്കുകയാണ്. പുതിയ കമന്ററി, ടി.വിയുടേതാണ്. ഇവിടെ ദൃശ്യശ്രാവ്യ സമ്മിശ്രമാണ് ഉപഭോക്താവിനു ലഭിക്കുന്ന ഉത്പന്നം. കൺമുന്നിൽ, ക്ലോസപ്പിൽ, സ്റ്റേഡിയത്തിലെ ആൾക്കൂട്ടത്തിലിരുന്ന് കാണുന്നതിലും ഭംഗിയായി കളിയുടെ സുപ്രധാന ഭാഗം കണ്ടുകഴിഞ്ഞു. കണ്ടതിനെക്കുറിച്ച് വിവരണം അപ്രസക്തമാണ്. അതിന്റെ യാതൊരു ആവശ്യവുമില്ല. പക്ഷെ, കമന്റേറ്റർ ഉടൻതന്നെ നടന്ന സംഭവം മനസ്സിൽ സൃഷ്ടിച്ച വികാരങ്ങൾക്കു പൂരകമായി വാക്കുകൾ ചെവിയിലെത്തിക്കുന്നു. സംഭവത്തിന് പുതിയ മാനം, പരിവേഷം, സത്യത്തിൽ പിച്ചിൽ നടന്നതിനേക്കാൾ എത്രയോ ഗംഭീരമായ, ആകർഷകമായ ഒന്നാണ് സംഭവിച്ചതെന്ന് വിശ്വസിപ്പിക്കണം.

കാണികൾ ചാനൽ മാറ്റരുത്.

കളി, മൈതാനത്ത് ബോറായാലും, ടി.വി, പ്രേക്ഷകർക്ക് ബോറടിക്കരുത്.

അതിനായി, വെറും വാക്കുകൾ മാത്രം പോരാ. അത് പറയുന്ന രീതിയും, ഒച്ചയും, താളവും ആകർഷകമായിരിക്കണം. കളിയെക്കാൾ പ്രധാനമായിരിക്കണം, അത് പൊതിഞ്ഞുനൽകുന്ന പട്ടുകടലാസ്.,

ഹരീശ് പട്ടേലിന്റെ ശബ്ദം പക്ഷെ ഏറെ നിമിഷം നിന്നില്ല.

പരസ്യചിത്രങ്ങൾ പെട്ടെന്ന് സ്ക്രീനിൽ നിറഞ്ഞു.

രാഹുൽ തിന്നുന്ന ചോക്കലേറ്റ്.

രാഹുൽ പല്ലുതേയ്ക്കുന്ന ടൂത്ത്പേസ്റ്റ്.

പരസ്യങ്ങൾ തീർന്നപ്പോഴേക്കും, അടുത്ത ബാറ്റ്സ്മാൻ ക്രീസിലെത്തിക്കഴിഞ്ഞിരുന്നു.

പാകിസ്ഥാൻ ടീമിന്റെ മാനേജർ അബ്ദുൾ അലിഖാനും, ഇന്ത്യൻ ടീമിന്റെ മാനേജർ മക്ബൂൽ അഹമ്മദ് എന്ന നവാബ് സാഹിബും, പഴയ സുഹൃത്തുക്കളാണ്. പണ്ട് രണ്ടാംലോക മഹായുദ്ധകാലത്ത് ഡെഹ്റാഡൂണിലെ പ്രസിദ്ധമായ ഒരു പബ്ലിക് സ്ക്കൂളിൽ ഒന്നിച്ചുപഠിച്ചവരാണ്. ഇന്ത്യയുടെ വിഭജനത്തിനുശേഷം, നാലഞ്ചുവർഷം കഴിഞ്ഞാണ് അബ്ദുൾ അലിഖാൻ പാകിസ്ഥാനിലേക്ക് താമസം മാറ്റിയത്. അദ്ദേഹത്തിന്റെ മാതാപിതാക്കൾ നേരത്തെ ലാഹോറിലേക്ക് പോയിരുന്നു. അബ്ദുൾ അലിഖാനെയും, മക്ബൂൽ അഹമ്മദിനെയും സ്ക്കൂൾ വിദ്യാഭ്യാസകാലം മുതൽ ചങ്ങാതിമാരാക്കിയതും, ഇന്നും ആ ചങ്ങാത്തം യാതൊരു കുറവുമില്ലാതെ തുടരുന്നതും രണ്ടു കാരണങ്ങൾ കൊണ്ടായിരുന്നു. ഒന്ന് ക്രിക്കറ്റ് പ്രേമം. രണ്ട്, ബിയർ പ്രേമം. ഇന്ത്യൻ വൻകരയിൽ ശുദ്ധജലം പാനയോഗ്യമല്ല എന്നമട്ടിലാണ് ബിയർകുടി.

കളി രസകരമായ രീതിയിൽ മുന്നോട്ടു പോകുകയാണ്. ഇന്ത്യയ്ക്ക് ഇരുന്നൂറ്റിനാൽപ്പത്തെട്ട്. പാകിസ്ഥാൻ നൂറു തികച്ചു. കഷ്ടിച്ച് മുപ്പത് ഓവർ. രണ്ടു വിക്കറ്റേ പോയിട്ടുള്ളു. എന്തും സംഭവിക്കാം. എന്തു സംഭവിച്ചാലും അത് ക്രിക്കറ്റിന് ഗുണകരമായേ ഭവിക്കൂ. ഇന്ത്യ ഒരു ബാറ്റിംഗ് സെൻസേഷനെ, സുരേഷ് മേനോൻ, കണ്ടുപിടിച്ചിരിക്കുന്നു. ഗുഡ്, അവൻ ബൗളിംഗിലും മികവു കാട്ടി. വെരിഗുഡ്. ഇനി കളി പുരോഗമിക്കുമ്പോൾ ഇരുകൂട്ടരും ബുദ്ധിയുടെയും, പരിശ്രമത്തിന്റെയും, ടെക്നിക്കിന്റെയും അത്യുന്നതങ്ങളിലേക്ക് ഉയരും. വെരി വെരി ഗുഡ്.

വരൂ, മിയാ! നമുക്കല്പം ബിയർ കഴിക്കാം.

ബിയറിന് നല്ല തണുപ്പുണ്ടായിരുന്നു. ഐസ് കട്ടകളുടെ ശേഷിപ്പ് കുപ്പിയുടെ ലേബലിൽ പറ്റിപ്പിടിച്ചിരുന്നത് തുടച്ചുനീക്കുന്ന കൈപ്പത്തികൊണ്ട് നെറ്റിയിൽ തടവി, അബ്ദുൾ അലിഖാൻ പറഞ്ഞു.

മിയാ, നിങ്ങൾ ഭാഗ്യവാന്മാരാണ്.

എന്തേ?

ഇന്ത്യൻ ടീം മാനേജർ മക്ബൂൽ അഹമ്മദ് തിരക്കി.

അത്, ഇടയ്ക്കിടയ്ക്ക് എല്ലാ രാജ്യത്തും ഓരോ ക്രിക്കറ്റ് താരങ്ങൾ പ്രത്യക്ഷപ്പെടും. ശരാശരി പത്തു വർഷത്തിൽ ഒന്ന്. വെസ്റ്റിൻഡീസിൽ സോബേഴ്സ്. പിന്നെ റിച്ചാർഡ്സ്. ന്യൂസിലൻഡിൽ ഒരു ഹാഡ്ലി, ഞങ്ങൾക്ക് സാൽമൻ, പിന്നെ നിസ്സാറും. പക്ഷെ ഒരിക്കലും, അവരുടെ കഴിവുകളുടെ ഏറ്റവും ഉയരത്തിലുള്ള കാലത്ത് രണ്ടു കളിക്കാർ ഒരേസമയം ഒരു ടീമിനും ഉണ്ടായിട്ടില്ല. പക്ഷെ, ഇതാ, ഇപ്പോൾ ഇന്ത്യയ്ക്ക് അത് സംഭവിച്ചിരിക്കുന്നു.

നവാബ് സാഹിബ് ചിരിച്ചു.

യൂ മീൻ, രാഹുലും, സുരേഷും?

അതെ.

പക്ഷെ മിയാ, സുരേഷ്, ഇത് കന്നിക്കളിയല്ലേ! സ്വന്തം നാട്, ആൾക്കാർ, ആവേശം, ഒരു ഫ്ളാഷ് ഇൻ ദി പാൻ. അയാൾ ഇനിയും പിച്ചിൽ പലതും തെളിയിക്കാനുണ്ട്.

പെട്ടെന്ന് അബ്ദുൾ അലിഖാൻ പറഞ്ഞു.

ദാ, നോക്കൂ.

അബ്ദുൾ അലിഖാൻ അറിയാതെ കൈ കൊട്ടിപ്പോയി.

അസ്മത് റാണായെ ഔട്ടാക്കിയ കാച്ച് സുരേഷ് പിടിക്കുകയായിരുന്നു.

അഞ്ചു നിമിഷം.

അബ്ദുൾ അലിഖാനും, മക്ബൂൽ അഹമ്മദും, പ്രകടമായ ശത്രുതയിൽ കഴിയുന്ന രണ്ടു രാഷ്ട്രങ്ങളുടെ കളിക്കളത്തിലെ യുദ്ധത്തിന് നേതൃത്വം നൽകുന്നവർ, ഒന്നിച്ചു കൈയടിച്ചു.

രാഹുലിന്റെ ബൗളിംഗിനും, സുരേഷ് മേനോന്റെ ഫീൽഡിംഗിനും. അസ്മത് റാണായുടെ ബാറ്റിംഗിനുമുള്ള അഭിനന്ദനമായിരുന്നു അത്.

അടുത്ത ബാറ്റ്സ്മാൻ, ബാറ്റിംഗ് ഓർഡർ, രാവിലെ തീർച്ചപ്പെടുത്തിയതനുസരിച്ച് ഷഫ്ക്കത്ത് അലിയാണ്. പക്ഷെ ഗ്രൗണ്ടിലേക്ക് ഇറങ്ങുന്നത് നിസ്സാർ അഹമ്മദ് ആണ്.

മക്ബൂൽ അഹമ്മദ് ചോദിച്ചു.

മിയാ, ബാറ്റിംഗ് ഓർഡർ മാറ്റിയോ?

നവാബ് സാഹിബ്, എനിക്കറിഞ്ഞുകൂടാ. രാവിലെ എഴുതിവച്ചത് ഷഫ്ക്കത്ത് എന്നാണ്. പക്ഷെ... നവാബ് സാഹിബിന് അറിഞ്ഞുകൂടേ?

പത്രങ്ങൾ പലപ്പോഴും ഗോപ്യമായി സൂചന നൽകാറുള്ള, പരസ്യമായ രഹസ്യമാണ്, പാകിസ്ഥാൻ ടീമിലെ മാനേജരും, ക്യാപ്റ്റനുമായുള്ള സൗന്ദര്യപ്പിണക്കം. സാധാരണയായി ഏതു ദേശീയ ടീമിന്റെയും മാനേജരായി നിയമിക്കപ്പെടുന്നത്, ക്രിക്കറ്റ് കളിയിൽ പാണ്ഡിത്യവും, അതേസമയം ടീമിന്റെ ക്രിക്കറ്റിതര പ്രവർത്തികൾ സംഘടിപ്പിക്കുന്നതിൽ പാടവവും, ഉള്ള ഒരു പ്രശസ്ത വ്യക്തിയെയായിരിക്കും. ഡിന്നറുകൾക്കു മുമ്പുള്ള പ്രസംഗത്തിനുള്ള കഴിവ്, ടി.വി.യിൽ കാണിക്കാൻ പറ്റിയ മുഖം, രാജ്യതന്ത്രജ്ഞതയോടെ പത്രക്കാർക്ക് ആവശ്യമുള്ള വാർത്ത മാത്രം നൽകാനുള്ള ശക്തി ഇവയെല്ലാം മാനേജരുടെ സെലക്ഷനിൽ ബാധിക്കും. പക്ഷെ എല്ലായ്പോഴും മാനേജരുടെ വിജയം, അദ്ദേഹവും ടീം ക്യാപ്റ്റനുമായുള്ള ധാരണയും, സമവാക്യവും അനുസരിച്ചായിരിക്കും. രണ്ടുപേരും നായകന്മാരാണ്. ഇരുവരുടേയും മേഖലകൾക്ക് കൃത്യമായ അതിർവരമ്പുകളില്ല. എന്നാൽ അവ പൂരകങ്ങളാണുതാനും. അപ്പോൾ, തങ്ങളുടെ ദൗത്യം വിജയിക്കണമെങ്കിൽ ഇരുവരും തമ്മിൽ കൂട്ടായി എപ്പോഴും പ്രവർത്തിക്കാനുള്ള കഴിവും, മാനസിക നിലയും ഉണ്ടായിരിക്കണം. ഒരു വലിയ ശതമാനം കേസുകളിലും ഇതുണ്ടാകാറില്ല.

മാനേജർ ക്രിക്കറ്റ് രംഗത്തെ അതിശക്തിമാനാണെങ്കിൽ, ക്യാപ്റ്റൻ പുതിയ സ്റ്റോപ്പ് ഗ്യാപ്പ് മട്ടിലുള്ള നിയമനമാണെങ്കിൽ, മാനേജർ പറയുന്ന രീതിയിൽ കാര്യങ്ങൾ നടക്കും. ക്രിക്കറ്റ് കളിയിലെ സമരതന്ത്രത്തിൽ പോലും മാനേജർ പറയുന്നത് ക്യാപ്റ്റൻ അനുസരിക്കും. ബാറ്റിംഗിന് പോകേണ്ട ഓർഡറുകൾ, ബൗളിംഗിൽ എന്തു രീതിയിൽ മാറ്റങ്ങൾ വരുത്തണം, ഫീൽഡിംഗ് പൊസിഷനുകൾ, ഇവയിൽപ്പോലും മാനേജരുടെ അഭിപ്രായങ്ങൾക്കായിരിക്കും പ്രാധാന്യം. മാനേജർ, പഴയകാലത്തെ പ്രശസ്തനായ കളിക്കാരനോ, ക്യാപ്റ്റനോ ആണെങ്കിൽപ്പിന്നെ പറയുകയും വേണ്ട.

നേരെമറിച്ച്, ക്യാപ്റ്റൻ ലോകപ്രശസ്തനും കാണികളുടെയും ക്രിക്കറ്റ് കൺട്രോൾ ബോർഡിന്റെയും ഹരവുമാണെങ്കിൽ, മാനേജർ വെറും കെയർടേക്കറായി മാറും. ക്യാപ്റ്റന്റെ വ്യക്തിത്വ പ്രഭാപൂരത്തിൽ മാനേജരെ ആരും ശ്രദ്ധിക്കുകയില്ല. സ്വീകരണങ്ങളിലും പത്രസമ്മേളനങ്ങളിലും ക്യാപ്റ്റനായിരിക്കും താരം. മാനേജരുടെ ചുമതല ടീമംഗങ്ങൾക്ക് താമസസൗകര്യം ശരിയാക്കുന്നതിലും, കൃത്യമായ ഭക്ഷണം ഏർപ്പാടു ചെയ്യുന്നതിലും ഒതുങ്ങുന്നു.

മക്ബൂൽ അഹമ്മദിന് ഇക്കാര്യത്തിൽ ഭാഗ്യം ലഭിച്ചിരുന്നു. ഇന്ത്യയുടെ മുൻ ക്യാപ്റ്റൻ കമൽനാഥും ഇപ്പോഴത്തെ താൽക്കാലിക ക്യാപ്റ്റൻ ശ്രീനിവാസും മക്ബൂൽ അഹമ്മദിന് മാന്യത നൽകിയിരുന്നുവെന്നു മാത്രമല്ല, ഏതു കാര്യത്തിലും,









ഉപദേശം തേടുകയും ചെയ്തിരുന്നു. പാകിസ്ഥാന്റെ കഥ മറിച്ചായിരുന്നു. അവിടെ ക്യാപ്റ്റൻ സൂപ്പർതാരമായി ഉയർന്നനിസ്സാർ അഹമ്മദ്. ലോകക്രിക്കറ്റിലെ തന്നെ ഒരുകാലത്തെ സൂപ്പർതാരമായിരുന്ന പഴയ ക്യാപ്റ്റൻ, ഇന്ന് ടി.വിയിൽ ക്രിക്കറ്റ് വിദഗ്ദ്ധനായി പ്രത്യക്ഷപ്പെടുന്ന സാൽമൻഖാൻ പോലും മാനേജരോട് ഇവ്വിധം പെരുമാറിയിട്ടില്ലെന്നാണ് കറാച്ചിപ്പത്രങ്ങൾ നുറുങ്ങുകഥകൾ എഴുതി പ്രചരിപ്പിച്ചിരുന്നത്. ഔപചാരികമായി എല്ലാ മാച്ചുകൾക്കും മുൻപു നടത്താറുള്ള ടീം സെലക്ഷൻ കമ്മിറ്റി മീറ്റിംഗുപോലും. മാച്ചുകൾക്കു മുൻപ് ക്യാപ്റ്റനും, മാനേജരും, വൈസ് ക്യാപ്റ്റനും കൂടിയിരുന്ന് ആലോചിച്ചാണ് ടീമിലെ ആരെയെല്ലാം ഒഴിവാക്കാൻ പറ്റും എന്ന് തീർച്ചപ്പെടുത്താറ്, നടത്താറില്ല.

അബ്ദുൾ അലിഖാൻ പരാതികൾ മനസ്സിൽ ഒതുക്കിവച്ചിരുന്നു.

പറഞ്ഞു.

നിസ്സാറിന് വ്യക്തമായ കാരണങ്ങൾ കാണും, ബാറ്റിംഗ് ഓർഡർ മാറ്റിയതിൽ. അവന്റെ ക്രിക്കറ്റിംഗ് ബ്രെയിൻ ഇന്നും പൂർണ്ണമായി പ്രവർത്തിക്കുന്നുണ്ട്. അതുകൊണ്ടല്ലേ, ഞാൻ ഇടപെടാത്തത്.

ഇടപെട്ടാൽ, നിസ്സാർ അത് വകവയ്ക്കുകില്ല, എന്ന് പ്രത്യേകം പറയേണ്ടിയിരുന്നില്ല.

നിസ്സാർ അഹമ്മദ് പിച്ചിന്റെ മദ്ധ്യത്തിൽ ഷമി ഉള്ളായുമായി അല്പമെന്തോ ചർച്ച് ചെയ്തു. ക്ളോസപ്പിൽ അവരുടെ മുഖങ്ങൾ ക്യാമറ പകർത്തിയെങ്കിലും അവർ പറഞ്ഞത് ആരും കേട്ടില്ല.

നിസ്സാർ അഹമ്മദ് തീർച്ചപ്പെടുത്തിയിരുന്നു.

ക്രിക്കറ്റിൽ അപകടങ്ങൾക്കുപോലും ചില കീഴ്‌വഴക്കങ്ങളുണ്ട്. രണ്ടു ബാറ്റ്സ്മാന്മാർ, അടുത്തടുത്ത് ബാറ്റിംഗിനിറങ്ങുന്നു. ടീം തകർന്നിരുന്ന സമയം. അവർ മെല്ലെമെല്ലെ വളരെ സൂക്ഷിച്ച് ബൗളിംഗിനെ നേരിട്ട് തങ്ങളുടെ നില ഭദ്രമാക്കുന്നു. ബൗളറന്മാരുടെ മനോവീര്യം തകർക്കുന്ന രീതിയിൽ പ്രതിരോധം. അല്പം കഴിഞ്ഞ് ഒറ്റ റണ്ണുകൾ, ഇരട്ടകൾ. ഇടയ്ക്ക് വളരെ അപൂർവ്വമായി ഒരു ലൂസ് ബാളിൽ ബൗണ്ടറി. അരമണിക്കൂർ, ഒരു മണിക്കൂർ. അവരിരുവരും കൂടി മുപ്പതു റൺസ്, മുപ്പത്തഞ്ചു റൺസ് എടുക്കുന്നു. പെട്ടെന്ന് ഇരുവരും സടകുടഞ്ഞെഴുന്നേൽക്കുന്നു. പ്രതിരോധം കൈവെടിഞ്ഞ് ഉപരോധം. ധൈര്യമായി മുന്നോട്ടു ചാടി പന്തുകൾ അടിച്ചുതുരത്തുന്നു. ഗ്രൗണ്ടിന്റെ നാലുഭാഗത്തേക്കും. അര മണിക്കൂർ, ഒരു മണിക്കൂർ. സെഞ്ചുറി പാർട്ട്ണർ ഷിപ്പ്. ബൗളറും ക്യാപ്റ്റനും നിസ്സഹായരായി പഠിച്ച എല്ലാ വിദ്യകളും പ്രയോഗിക്കുന്നു. രണ്ടു ബാറ്റ്സ്മാന്മാരും ബൗളിംഗിന്റെ മേൽ ആധിപത്യം നേടിക്കഴിഞ്ഞു. അപ്പോഴാണ് പെട്ടെന്ന്, ഒരു നല്ല പന്ത്. ഒരു ഉഗ്രൻ കാച്ച്. ഒരു ഏറ്. അപ്രതീക്ഷിതമായി വിക്കറ്റ് വീഴുന്നു. ബൗളിംഗിന്റെ മെച്ചമായിരിക്കുകയില്ല. ഏറിന്റെ പ്രത്യേകതയുമായിരിക്കുകയില്ല. അമിതമായ ആത്മവിശ്വാസം ഒരു നിമിഷത്തേക്ക് ബാറ്റ്സ്മാന്റെ ഏകാഗ്രതയെ ഭഞ്ജിച്ചു. ഔട്ട്. അടുത്ത ബാറ്റ്സ്മാൻ വരുന്നു. ഇവിടെയാണ് അടുത്ത അപകടം. യാതൊരു സംശയവുമില്ലാതെ പറയാം. പത്തിൽ ഒൻപതു കേസുകളിലും അടുത്ത ഒന്നോ രണ്ടോ ഓവറുകളിൽ, ഇതുവരെ ഗംഭീരമായി ബാറ്റ് ചെയ്ത് ഔട്ടാകാതെ നിൽക്കുന്ന ബാറ്റ്സ്മാനും ഔട്ടാകും. അശ്രദ്ധ തന്നെയായിരിക്കണമെന്നില്ല.

അപകടങ്ങളുടെ ഒരു കീഴ്‌വഴക്കം.

അതിൽനിന്ന് രക്ഷപ്പെടാനായിരുന്നു, നിസ്സാർ അഹമ്മദ്, ഷമി ഉള്ളായോടു പറഞ്ഞത്.

മിയാ, ഇനിനാലഞ്ച് ഓവർ പ്രതിരോധം മതി. ക്വിക്ക് സിംഗിൾസും തൽക്കാലം വേണ്ട. ഞാൻ രാഹുലിനെ ഒന്നു കാര്യമായി നേരിടട്ടെ.

നിസ്സാറിന് തന്റെ ടീമിന്റെ ഈ കളിയിലെ വിജയം മാത്രമല്ലായിരുന്നു ലക്ഷ്യം. ഇവ്വിധം ഷമി ഉള്ളായ്ക്ക് നിർദ്ദേശം കൊടുക്കാൻ.

രാഹുൽ ബാറ്റിംഗിൽ ഇന്നു തകർന്നു. ഫീൽഡിംഗിലും ഇതുവരെ അദ്ഭുതമൊന്നും കാട്ടിയില്ല.

അതുകൊണ്ട്, ഇന്നു കൂടാനിരിക്കുന്ന ഇന്ത്യൻ ടീം സെലക്ഷൻ കമ്മിറ്റി അടുത്ത പഞ്ചദിവസീയ ടെസ്റ്റ് പരമ്പരയ്ക്ക് രാഹുലിന്, ഇന്ന് ഒരു അദ്ഭുത പ്രകടനം നടത്തിയിരുന്നെങ്കിൽ, ക്യാപ്റ്റൻ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കാൻ നൽകുമായിരുന്ന മുൻതൂക്കം നൽകുകയില്ല. സ്വാഭാവികമായും ശ്രീനിവാസിനെ ക്യാപ്റ്റനാക്കും. ശ്രീനിവാസ് അഞ്ചു പഞ്ചദിവസീയ ടെസ്റ്റുകളിലും പിടിച്ചുനിൽക്കും. അതിനിടയ്ക്ക്, ചിലപ്പോൾ, ഈ സുരേഷ് മേനോൻ ബാറ്റിംഗിലും ബൗളിംഗിലും ഫീൽഡിംഗിലും അതിപ്രാഭവം പ്രകടിപ്പിച്ചാൽ, ഇന്ത്യൻ സെലക്ഷൻ കമ്മിറ്റി ചിന്താക്കുഴപ്പത്തിലാകും. ഭാവിയിലെ ഇന്ത്യൻ ക്യാപ്റ്റനായി ആരെ വളർത്തണം? രാഹുലാണ് ഇന്നുവരെ ഏക സ്ഥാനാർത്ഥി. ഇപ്പോഴിതാ, ഒരു യുവാവു കൂടി. ചിന്താക്കുഴപ്പത്തിൽ അവർ ഏറ്റവും സേഫായ പരിപാടി നോക്കും. തീരുമാനം അടുത്ത ടൂറിന്, അല്ലെങ്കിൽ അടുത്ത പരമ്പരയിലേക്ക് മാറ്റിവയ്ക്കാം. മതി. രാഹുൽ നിരാശനാകും. അവന്റെ കളിയിലെ പാടവം അംഗീകാരം ലഭിക്കാത്തതുകൊണ്ട് നശിക്കാൻ തുടങ്ങും. ഇന്ത്യൻ ക്രിക്കറ്റിന് ലഭിക്കാമായിരുന്ന ഏറ്റവും വിശേഷപ്പെട്ട നേതൃത്വം വെറും കാനൽജലമാകും. ഏറെക്കാലം കഴിഞ്ഞ് ഇരുപത്താറോ, ഇരുപത്തെട്ടോ വയസ്സായിക്കഴിഞ്ഞ് രാഹുലിന് ഇന്ത്യൻ ടീമിന്റെ നേതൃത്വം ലഭിച്ചാലും, ഇന്ന് അവന് നേതൃത്വം ലഭിച്ചാൽ അവൻ ഫീൽഡിൽ പ്രകടമാക്കിയേക്കാവുന്ന ക്രിക്കറ്റ് മായാജാലം, അവന് സൃഷ്ടിക്കാനാകുകില്ല.

അതുകൊണ്ട് നിസ്സാർ അഹമ്മദ് തീർച്ചപ്പെടുത്തി.

എന്തുവന്നാലും ഇനി രാഹുലിന് ബൗളിംഗിൽ പ്രാഗല്ഭ്യം കാട്ടാൻ അവസരം നൽകരുത്.

ശ്രീനിവാസും അതുതന്നെ പ്രാർത്ഥിക്കുകയായിരുന്നു.

ഒരു വല്ലാത്ത പുലിവാലാണ് പിടിച്ചത്.

രാഹുൽ, ആദ്യത്തെ ഓവറിൽത്തന്നെ അസ്മത് റാണായെപ്പോലുള്ള ഒന്നാംകിട ബാറ്റ്സ്മാനെ, ഔട്ടാക്കും എന്നു പ്രതീക്ഷിക്കാമായിരുന്നില്ല.



## എ. അയ്യപ്പൻ

# മുളേതെറത്ത കണ്ണ്



വിശപ്പുള്ളവൻ ചെരിപ്പു തിന്നുന്നതു കണ്ട്
ചിരിച്ചവനാണു ഞാൻ.
അന്നത്തെ കോമാളിത്തമോർത്ത്
ഇന്നു ഞാൻ കരയുന്നു.

കൊടും ശൈത്യത്തിൽ
അന്ധകാരത്തിനെ പുതപ്പാക്കിയവനെക്കാണാതെ
ചൂടുള്ള മുറിയിൽ പ്രകാശത്തിലുറങ്ങിയവൻ.

ഇന്ന്
മഞ്ഞുകാലത്ത്
അവനെയോർത്ത്
ഞാൻ പുതപ്പില്ലാതെ പൊള്ളുന്നു.

കടലിനോടു പൊരുതിയ
കിഴവന്റെ മീൻ തിന്നത് ഞാനാണ്.

ഇന്ന്
സിംഹതുല്യമായ അവന്റെ സ്വപ്നങ്ങൾ
എന്നെ വേട്ടയാടുന്നു.

മകന് വേശ്യയെ സമ്മാനിച്ച
അച്ഛന്റെ കാരുണ്യം കണ്ടവൻ

ഇന്ന്
നിന്ദിതനായ എന്നെ
അവന്റെ സ്വാർത്ഥത
സദാപി പീഡിപ്പിക്കുന്നു.

അപ്പത്തിനു കൈനീട്ടിയവന്റെ
മുഖം പൊള്ളിച്ചവൻ.

ഇന്ന്
തീപിടിച്ച ആ വെള്ളം
എന്റെ കൂരയെ ചാരമാക്കുന്നു.

ഇനിയുമുണ്ട്
ഭയചകിതരായ ജനതയ്ക്ക്
നേത്രഭാഗ്യം തരാൻ
എന്റെ തീർത്ഥയാനങ്ങൾ.

സുതാര്യതയിൽ സുപ്രഭാതം കാണുമ്പോൾ
അപ്പൂപ്പൻ പറഞ്ഞു:
ആ കല്ലുടയ്ക്കരുത്
അതിൽ ശില്പമുണ്ട്.

ഞാനതിനെ ഭൂമിയെ വീതിക്കുന്ന
സർവ്വേയുടെ കല്ലാക്കി.
ഇന്ന്
കല്ലിൽ കാലുതട്ടി
മണ്ണിൽ ഞാൻ പതിക്കുന്നു.

---

പക്ഷേ, സംഭവിച്ചു. ഇനി, ഇയാളെ നാലഞ്ച് ഓവർ കഴിഞ്ഞേ മാറ്റാൻ പറ്റൂ. ഇല്ലെങ്കിൽ, കഷ്ടകാലത്തിന് ഇന്ത്യ തോറ്റാൽ, രാഹുലിനെ ഈ നിർണ്ണായക സമയത്ത് ബൗളിംഗിൽനിന്നും പിന്തിരിച്ചതായിരുന്നു, ഇന്ത്യയുടെ പരാജയത്തിനു കാരണമെന്ന് ബോംബെ പത്രങ്ങൾ വലിയ അക്ഷരങ്ങളിൽ അടിച്ചുവിടും. അതിനുമുൻപുതന്നെ സെലക്ഷൻ കമ്മിറ്റി ചിലപ്പോൾ രാഹുലിനെ, അടുത്ത സീരിസ്സിൽ ക്യാപ്റ്റനായി നിർദ്ദേശിക്കാനും മതി.

അതുകൊണ്ട് രാഹുൽ ബൗൾ ചെയ്യണം. ഇന്ത്യ പരാജയപ്പെടുകയാണെങ്കിൽ അതിന് ഒരു പ്രധാന കാരണം രാഹുലിന്റെ ബൗളിംഗ് ആണെന്നു വരുത്തണം. ഇന്ത്യ വിജയിച്ചാലും രാഹുലിന്റെ ബൗളിംഗ് കണക്കുകൾ ഏറ്റവും മോശമായിരിക്കണം.

ബൗൾ ചെയ്യിച്ചാലും കുഴപ്പം, ചെയ്യിച്ചില്ലെങ്കിലും കുഴപ്പം.

ശ്രീനിവാസ് കണ്ണടച്ചു പ്രാർത്ഥിച്ചു.

ദൈവമേ! നിസ്സാർ അഹമ്മദ് രാഹുലിനെ ശരിക്കു പെരുമാറണേ!

ശ്രീനിവാസിന്റെ പ്രാർത്ഥന കേട്ടമാതിരി നിസ്സാർ അഹമ്മദ്, രാഹുലിന്റെ അടുത്ത പന്ത് എക്സ്ട്രാ ഓവറിലേക്കടിച്ച് രണ്ടു റൺസെടുത്തു. ഓവറിന്റെ അവസാനത്തെ പന്തിൽ ഒരു റണ്ണെടുത്ത് ക്രോസ് ചെയ്തു.

ഓവറുകളുടെ ഇടവേള, തുടങ്ങുന്നതിനല്പം മുൻപ്, രാഹുലിന്റെ ഓവറിലെ അവസാനത്തെ പന്തെറിയാൻ തുടങ്ങിയ നിമിഷത്തിലാണ്, ഒരു ടി.വി. ക്യാമറാമാൻ, രാഹുലിന്റെ ഒപ്പം പരസ്യചിത്രങ്ങളിൽ പ്രത്യക്ഷപ്പെടാറുള്ള മോഡലും രാഹുലിന്റെ ഗേൾഫ്രണ്ടുമായ പെൺകുട്ടി വി.ഐ.പി. എൻക്ലോഷറിലേക്ക് കയറുന്നതുകണ്ടത്. പെട്ടെന്ന് ക്യാമറാക്കണ്ണ് അവളുടെ നേരെ തിരിച്ചു. ക്ലോസപ്പിൽ അവളുടെ ച്യൂയിംഗ്ഗം ചവയ്ക്കുന്ന ആക്ഷൻ ലഭിച്ചു. ഓവർ തീർന്നു. ജനത്തിന് ഹരം പിടിപ്പിക്കാൻ പറ്റിയ ഈ ദൃശ്യം കൺസോളിലെത്തി. പക്ഷേ, അതാരും കണ്ടില്ല.

ഇടവേളയുടെ ഒരു മിനിട്ടിൽ മുഴുവൻ നീണ്ടുനിന്ന ഒരു പരസ്യം, കാണികൾക്കു വിളമ്പപ്പെട്ടു.

രാഹുലിന്റെ കാമുകി എത്തിയത് ഹരീശ് പട്ടേൽ ശ്രദ്ധിച്ചിരുന്നു. ഇനി ഇവരെ ചേർത്തുള്ള കഥകളിൽ ഏതെങ്കിലും രണ്ടെണ്ണം കമന്ററിക്കിടയ്ക്ക് നൽകാം. രണ്ടെണ്ണം മതി. ഒരു മണിക്കൂർ ഗ്യാപ്പിൽ. ഒരു ലോക്കൽ ടച്ച് കൊടുക്കണം.

ഏതാണ് ഈ കേരളായിലുള്ള ആകർഷക ടൂറിസ്റ്റ് കേന്ദ്രം? പേരു മറന്നുപോയി. അത് ഓർമ്മയിൽ നിന്നെടുക്കണം. ആ പേരും കൂടി ചേർക്കാം.

ഹരീശ് പട്ടേലിന്റെ വൈഷമ്യം മനസ്സിലാക്കാതെ, ശ്രീനിവാസ് മിത്തലിനു തന്നെ അടുത്ത ഓവർ ബൗളിംഗ് നൽകി.

(തുടരും)





## വിജു വി. നായർ

# വിക്ടോറിയ ടെർമിനസിൽ നിന്നും തുടങ്ങി...

(കഴിഞ്ഞലക്കത്തിൽനിന്നും തുടർച്ച)

### നഗരതാളം

നഗരത്തിന്റെ ചിരിക്ക് മൊണാലിസയുടെ പടുതിയാണ്. പടരുന്ന ചിരിക്കു പിന്നിൽ നോവിന്റെ ആളലാവും. ആളുന്ന നോവിനു പിന്നിൽ പടരാനിരിക്കുന്ന ചിരിയുടെ തിരതള്ളലും. അലങ്കരിച്ച കുതിരപ്പുറത്ത് മുല്ലപ്പൂത്തട്ടമിട്ടു മുഖംമൂടിയ നവവരന്റെ എഴുന്നള്ളിപ്പു സംഘത്തിന് ചുവടേകാൻ ധമക് താധിം.... ധമക് താധിം.... ധമ്മര് തക്ക... ധമക് താധിം.... വിവാഹാഘോഷയാത്രയുടെ അമരക്കാർ വഴി നീളെ വാരിയെറിയുന്ന വെള്ളിനാണയങ്ങൾ പെറുക്കാൻ തത്തുകൂട്ടുന്ന തെരുവുമക്കളുടെ ചുവടില്ലായ്മ നഗരത്തുടിപ്പിന്റെ ഏടെടുപ്പിൽ അപഃശകുനമായിക്കൂടി ആരും കണക്കാക്കാതെ വിടുമ്പോൾ ഘോഷയാത്രയുടെ മറുപുറം വരുന്നുണ്ടാവും.

പൂവിട്ട തോൾമഞ്ചത്തിൽ നാലാൾ താങ്ങിയും താങ്ങു നഷ്ടപ്പെട്ടോർ തേങ്ങിയും ആത്മവിദ്യാലയം ലക്ഷ്യമാക്കി നീങ്ങുന്ന അന്ത്യയാത്ര. പൂജാരിയുടെ അപമന്ത്രങ്ങൾക്കും രക്തബന്ധത്തിന്റെ തേങ്ങലുകൾക്കും ചുവടേകാൻ വീണ്ടും ധമക് താധീം... ധമക് താധീം.... ധമ്മര് തക്ക.... ധമക് താധീം....

ജനിമരണങ്ങളുടെ താളവട്ടംപോലെ ഈ ബാൻഡുതാളം. ആഘോഷങ്ങളുടെ ഈ ഏകതാളം കല്ലുവച്ച ചിരിയാകുന്നു. നഗരം മൊണാലിസയാകുന്നു.

### മൊണാലിസയുടെ ചിരി

കാലത്തിനും ഇഴപിരിക്കാനാവാത്ത സന്ദിഗ്ദ്ധതയുടെ ചിരിയുതിർക്കുന്നവൾ കടുപ്പക്കാരി തന്നെ. മൊണാലിസയായാലും ബോംബെയായാലും. ഈ കടുപ്പക്കാരി കാട്ടുന്നൊരു തമാശ പറയട്ടെ.

കഴിഞ്ഞ മുപ്പതു വർഷമായി ഇവിടത്തെ മാധ്യമങ്ങളും നഗരപിതാക്കളും ഒരു പുലിക്കഥ മുരളുന്നു: "ഫാഷൻ ബൂം വരുന്നേ... " 35 വർഷം മുമ്പ് രണ്ടു പാഴ്സിപ്പെൺകുട്ടികൾ 'സൗന്ദര്യറാണികളായി' കിരീടധാരണം ചെയ്തതോടെയാണീ പ്രചാരണത്തിന്റെ പിറവി. അതുകഴിഞ്ഞ് ലക്സ് കമ്പനി 'ഫിലിം സ്റ്റാർ കോംപ്ളക്ഷൻ' നൽകുന്ന സോപ്പു വിൽക്കാൻ ശ്രമിച്ചു. ഈവ്സ് വീക്ലിയും ഫെമിനയും വർഷാവർഷം സംഘടിപ്പിക്കുന്ന ഫാഷൻ ഷോയിലൂടെ ആരേ മിൽക് കോളനിയിലെ കന്നാലികൾക്കും സൗന്ദര്യറാണികൾക്കുമിടയിലെ താരതമ്യങ്ങൾക്കു തിരികൊളുത്തി. ബാത്ടവലിൽ പൊതിഞ്ഞുവന്ന പഴയ മേനകാഗാന്ധി താൻ കടന്നുചെല്ലാൻ പോകുന്ന കുടുംബത്തിന്റെ പ്രോട്ടോക്കോളിന്റെ പ്രതീകമായി. ഇതൊക്കെ കണ്ട് ഹാലിളകിയ ഫാഷൻ മാഫിയ തങ്ങളുടെ പിസ്സാകളും ബോധിക്കുകളുമായി നഗരത്തെ വീർപ്പുമുട്ടിച്ചു.

**ജീവിതത്തിന്റെ അമൂല്യത ബോധ്യപ്പെടുത്താൻ മരണം വേണ്ടി വരുന്ന ഗതികേട്. അതൊരുപുതിയ ഗതിയായി വളരുകയാണ്. നഗരത്തിന്റെ വീണ്ടുവിചാരത്തിനുള്ള വിചിത്രഗതി. മൂന്നിലൊന്നു വീട്ടമ്മമാർക്ക് എച്ച് ഐ വി പോസിറ്റീവ് സാധ്യത അഞ്ചു വർഷത്തിനപ്പുറം മാത്രം നിൽക്കുന്നെന്ന ബോധ്യം നഗരത്തിന്റെ ധമനികളിൽ ഒരു ഡയാലിസിസ് നടത്തുമോ? പ്രയാസമാണ്. വളരെ. മയക്കങ്ങളുടെ മേലങ്കി ബോധപൂർവ്വം എടുത്തണിയുന്നവരുടെ ഈ ഗ്രഹണരാവിൽ, നഗരം അനസ്തേഷ്യയാകുന്നു.**

അവരുടെയൊരു കൂട്ടാളി സ്വന്തം ഫിലിം മാഗസിൻ തുടങ്ങി. സിനിമാനടികൾ അണിഞ്ഞതും അണിയാത്തതുമായി കവർചിത്രങ്ങളിറക്കി. നേർത്ത പുരികത്തിന്റെ സൗന്ദര്യശാസ്ത്രലേഖനങ്ങൾ തൊട്ട് നടികളുടെ ഷേവിംഗിനെപ്പറ്റി വരെ വിഭവങ്ങൾ വരുന്നു. ഒരു പുതിയ വർഗ്ഗത്തിന്റെ രീതിശീലങ്ങൾ ജനസാമാന്യത്തിന്റെ ശീലങ്ങളായി അടിച്ചേൽപ്പിക്കപ്പെട്ടു. ഒബ്റോയിയും ടാജും അവരുടെ ഫ്ളോറുകൾ ഈ കോക്ടെയിൽ ജനാധിപത്യത്തിനായി തുറന്നുകൊടുത്തു. ഡിസ്കോതെക്കും ഫാഷൻ ഷോയുമായി എഴുപതുകൾ പിന്നിട്ടപ്പോൾ സാബി തുറന്നു, സ്റ്റുഡിയോ-29. എൺപതുകളുടെ ഉദ്ഘാടനം. ഗ്ളാഡ്റാഗ്സിന്റെ മുംബയ് വൈകൃതങ്ങൾ ഇറക്കുമതി ചെയ്യപ്പെട്ടപ്പോൾ 'വോഗ്' വിൽക്കാനും ഒരു ബുക്സ്റ്റാളുണ്ടായി-നളന്ദ. വൻ കമ്പനികൾ പരസ്യത്തിനായി മോഡലുകളെ വേട്ടയാടാൻ തുടങ്ങിയതോടെ ഫെമിനയുടെ എഡിറ്റർ വിമലാ പാട്ടീൽ മുഖചിത്രത്തിലെ പെൺപിള്ളേരുടെ ജൗളി കുറച്ചു. YSL സൺഗ്ളാസ്സും ഇറുക്കമുള്ള മുറിജീൻസും പ്രചരിപ്പിക്കാൻ സൊസൈറ്റി എന്നൊരു മാസിക തന്നെ പിറന്നു. ഇതൊക്കെ വായിച്ച ഉപരിവർഗ്ഗത്തിന്റെ മുഖ്യ വ്യായാമമായി ഷോപ്പിംഗ്. ബോധിക്കുകൾ നഗരത്തിന്റെ ഉമ്മറങ്ങളായി. പഴയ ബൊമ്മകൾക്കു പകരം ഷോവിൻഡോകളിൽ ദിവസക്കൂലിക്കു നിൽക്കാൻ ജീവനുള്ള ബൊമ്മകളെത്തി.

തൊണ്ണൂറുകൾ വന്നത് പുതിയൊരു കൂട്ടരുടെ വരവോടെയാണ്-ഡിസൈനേഴ്സ്. ഋതുഭേദമനുസരിച്ച് ബോംബെക്കാരെ വേഷം കെട്ടിക്കാൻ പോന്ന കൂട്ടർ. ഒന്നിന് 18000 ഉറുപ്പിക വിലയില്ലെങ്കിൽ ബോധിക്കിന്റെ പിൻവാതിലിലേക്കു തള്ളപ്പെടുന്ന ബ്ളൗസുകൾ അവരിറക്കി. ഒന്നരച്ചാൺ തുണികൊണ്ടുള്ള ഈ കസർത്തിന്റെ കലയെപ്പറ്റി കോളമിസ്റ്റുകൾ അപഗ്രഥനങ്ങളെഴുതി. രാജ്യത്തെ ഏറ്റവും വലിയ ദിനപത്രമായ ടൈംസ് ഒഫ് ഇന്ത്യ മോഡലുകളുടെ ചിത്രങ്ങൾ മുൻപേജിൽ വിന്യസിച്ചുതുടങ്ങി-ചിത്രത്തിൽ എത്രമാത്രം തുണിയുണ്ടെന്നതല്ല, തുണി എത്ര കുറവുണ്ടെന്ന ന്യൂസ്-ഡിസ്ക്രീഷനിൽ. അതോടെ ഫാഷൻ മത്സരങ്ങളുടെ ഉദയമായി. സാവി വുമൺ കണ്ടസ്റ്റും ഫെമിനയുടെ മിസ് ഇന്ത്യാ കണ്ടസ്റ്റും തൊട്ട് ഫെലുക് ഒഫ് ദി ഇയർ, ഹെയർ ഒഫ് ദി ഇയർ, ഫെയ്സ് ഒഫ് ദി ഇയർ.... ആ നിര നീണ്ടുവന്നിപ്പോൾ അന്നനട (ക്യാറ്റ്വാക്) ഒഫ് ദി ഇയർ വരെ എത്തിനിൽക്കുന്നു. ഈ മത്സരങ്ങൾക്കു വിധി പറയാനെത്തുന്നത് സച്ചിൻ ടെൻഡുൽക്കർ തൊട്ട് 'പാവങ്ങളുടെ പടത്തലവി'യായ ശബ്നാ അസ്മി വരെ. ഫാഷൻവൽക്കരണത്തിന്റെ രതിമൂർച്ഛയെന്നോണം പൊടുന്നനെ വന്നു, ലോകസുന്ദരിപ്പട്ടങ്ങൾ. ഒന്നല്ല, രണ്ട്. സുഷ്മിതയും ഐശ്വര്യയും ചിരിച്ചപ്പോൾ സൂപ്പർ മോഡൽ യുഗത്തിനു മണിമുഴങ്ങി. ഇത്രയുംകൊണ്ട് ശരിയായില്ലെങ്കിൽ ഒരല്പം ടഫായിക്കളയാം. അതാ വരുന്നു മധു സാപ്രെയും മിലിൻഡ് സോമനും. ഉടുതുണിയുടെ നേരിയ ടഫ്നെസ് പോലുമില്ലാതെ ടെക്സ്റ്റൈൽ ടെക്നോളജിയെ വെല്ലുവിളിച്ചുകൊണ്ട് പുതിയ ടഫ്ഷൂവിൽ.

എല്ലാം കണ്ട് ഒരാൾ ചിരിതുടരുന്നു-നഗരം. അവൾ ഇന്നും പഴയ മട്ടിൽത്തന്നെ. ചുറ്റിലും നോക്കൂ. എത്രപേരുണ്ട്. ബോധിക്ക് വേഷത്തിൽ?

ഡിസൈനറെവെച്ച് ഉടുമുണ്ടു നിശ്ചയിക്കുന്നവരെത്രയുണ്ട്? ശരാശരി നഗരജീവിയുടെ വേഷം പണ്ടത്തെ പാന്റും ഷർട്ടും തന്നെ. സ്ത്രീകൾ ചുരിദാറും സാരിയുമിടുന്നു. മോഡലുകളും പരസ്യ ഏജൻസികളും പളുങ്കുമാധ്യമങ്ങളും ഡിസൈനർ ജീനിയസുകളും ഇത്തിരി കാശിനായി തട്ടിക്കൂട്ടുന്ന ഈ അലുക്കുവേലകൾ നോക്കി നഗരം ചിരിക്കുന്നു. സ്വന്തം 'സ്റ്റൈലും' വ്യക്തിത്വവും നിലനിർത്തുന്നതാണ് യഥാർത്ഥ ഫാഷനെന്ന മറുപടി പ്രവൃത്തിയിലൂടെ കൊടുത്തുകൊണ്ട്. നഗരത്തിന്റെ മനസ്സറിയാതെ ഫെമിനയും സാവിയും ബോഥിക്കുകളും മോഡലുകളും അവരുടെ ത്രിശങ്കു സ്വർഗ്ഗങ്ങളിൽ പൂസായി കഴിയുന്നു. മൊണാലിസ ചിരി തുടരുന്നു.

## ജമിനിഗണേശന്റെ മകൾ

**രേ**ഖയുടെ ചിരിക്ക് കൊല്ലുന്ന വശ്യതയാണ്. കാമദേവന്റെ മെഴുക്കുതുടച്ച് മിഴിമുന കൂർപ്പിച്ച... പക്ഷെ ആ ചിരിയിൽ നഗരത്തിന്റെ ജീവരേഖ കാണാം. ഒടുങ്ങാത്ത അമർഷത്തിൽ ഉന്മാദം നുകരുന്നൊരു മനസ്സും അതിനു പിന്നിൽ നീറിയുരുകുന്ന ഒറ്റപ്പാടിന്റെ നെരിപ്പോടും.

ജമിനിഗണേശന്റെ മകൾക്ക് അംഗീകരിക്കപ്പെടാത്ത പിതൃത്വം ദൗർബല്യമല്ല നൽകിയത്. മറിച്ച് കരുത്താണെന്നും കരുതരുത്. ദ്വന്ദ്വങ്ങളുടെ ക്ലീഷേകൾ രേഖയെന്ന സ്ത്രീക്കു മുമ്പിൽ അടിയറവു പറയുന്നു; അവർ നേരിട്ട പുരുഷന്മാരെപ്പോലെ. ദൗർബല്യത്തിനും കരുത്തിനുമിടയിലെ ധൂസരതയിലെവിടെയോ വച്ച് രേഖ ഉണർന്നു. അമ്മയുമൊത്ത് മദിരാശി വിട്ട ബൊലനടിക്കു മുമ്പിൽ നഗരം വിരിച്ചത് ചുവന്ന പരവതാനി. കുങ്കുമം വീണ് ചുവപ്പു മൂർച്ഛരിച്ച എണ്ണമറ്റ രാത്രികളിൽ പുകഞ്ഞതൊക്കെ രതിയുടെ നുറും നെയ്യുമാണെന്ന് കരുതിയവർ പിന്നീട് മഞ്ഞളിച്ചു. എരിഞ്ഞതത്രയും പകയുടെ ഉമിത്തീയായിരുന്നു. ബാസുഭട്ടാചാര്യയുടെ പുതിയ ചിത്രത്തിന്റെ സെറ്റിൽ 'മാനസി' യായിരുന്നുകൊണ്ടവർ പറഞ്ഞു:

"....ഈ കഥാപാത്രത്തെ അറിയൂ. മാനസി നല്ലൊരു വീട്ടമ്മ. ഭർത്താവിനെ സ്നേഹിക്കുന്നവൾ. എല്ലാ സൗഭാഗ്യങ്ങളും അവൾക്കുണ്ട്. പക്ഷെ സുഖാസക്തി തൃപ്തിപ്പെടുന്നില്ല. അവൾ ഭർത്താവറിയാതെ പുരുഷന്മാരെ തേടിക്കൊണ്ടിരിക്കുന്നു. പാതിവ്രത്യത്തിന്റെ എതിർപദമല്ല വ്യഭിചാരം. ഇതൊരു മാനസികാവശ്യത്തിന്റെ സാഫല്യമാണ്. ഞാനിവളെ ഇഷ്ടപ്പെടുന്നു. മാനസിയെ."

ജീവിതാനുഭവങ്ങളുടെ ഏദൻ കയറിയിറങ്ങിയൊരു 40–കാരിയുടെ ഈ ഇഷ്ടത്തിൽ ഒരു താദാത്മ്യത്തിന്റെ ധ്വനിയില്ലേ? "....അടുപ്പം തോന്നുക ഐഡന്റിഫിക്കേഷനിൽ നിന്നാണ്. സന്ദർഭങ്ങളും ജീവിതഘടനയും വ്യത്യസ്തമായിരിക്കാം. പക്ഷെ മനസ്സിന്റെ അവസ്ഥകൾ.... അതാണ് അടുപ്പമുണ്ടാക്കുന്നത്. സ്ത്രീപുരുഷ ബന്ധത്തിന്റെ അവസ്ഥകൾ വിചിത്രമാണ്. ജീവിതം ഒരു സ്റ്റീരിയോ ടൈപ്പിലും ഒതുങ്ങുന്നതല്ല. പക്ഷെ മനുഷ്യനത് അംഗീകരിക്കാൻ തയാറല്ല. ഒന്നുകിൽ ഇത്. അല്ലെങ്കിൽ ഇതിന്റെ വിപരീതം. ഈ ലളിതവൽക്കരണത്തിലൂടെ സ്വയം ആശ്വസിക്കാനുള്ള ശ്രമമാണ് എവിടെയും. വിപരീതങ്ങൾക്കിടയിൽ ഒരു സമുദ്രം തന്നെയുണ്ട്. അത് കണ്ണടച്ചില്ലാതാക്കാൻ പറ്റില്ല..."

രേഖ പറഞ്ഞുകൊണ്ടേയിരുന്നു. ആ സമുദ്രത്തിന്റെ വീചി രഹസ്യങ്ങൾ. മാനസിയുടെ മനസ്സുപോലെ ആ രാവണൻകോട്ട. ബോളിവുഡ്ഡിന്റെ പളുങ്കുമേനി ഉരുകിവീഴുകയായിരുന്നു. വിവസ്ത്രയാക്കപ്പെടുമ്പോൾ നഗരം വേദനയാണ്. ബോളിവുഡ് ഒരു മേലങ്കിമാത്രം. നഗരത്തിനതു വേണം. നാണം മറയ്ക്കാൻ. നോവും.

## അനസ്തേഷ്യ

**ഒ**രു മേലങ്കിക്കും മറയ്ക്കാനാവാത്ത നോവുകൾ ഗർഭം വിട്ടുണരുകയാണിവിടെ. നഗരശീലങ്ങളിലേക്ക് ഇറക്കുമതി ചെയ്യപ്പെട്ട ദാരുണവിധിയുടെ രോഗാണുക്കൾ. എയ്ഡ്സ്.

ജെ.ജെ.ഹോസ്പിറ്റലിന്റെ കോൺഫിഡൻഷ്യൽ ഫയലുകൊണ്ടതു മറയ്ക്കാൻ ശ്രമിച്ചവർ ഇളിഭ്യരായത് ഡോംബിവ്‌ലിയിലെ ആറു സ്ക്കൂൾ കുട്ടികളെ മരണം കവർന്നപ്പോഴാണ്. വൈക്ളബ്യം നടുക്കമായി വളർന്നത്, എയ്ഡ്സ് വാർഡുള്ള ഏക ആശുപത്രിയിലെ ബ്ളഡ് ബാങ്കിൽ എച്ച് ഐ വി പോസിറ്റീവ് രക്തം ആരുമറിയാതെ വന്നുപോയ കഥയറിഞ്ഞപ്പോഴാണ്. ഏറെ വൈകിയിരുന്ന വൈദ്യശാസ്ത്രത്തിന്റെ വിലക്കുകൾക്കപ്പുറത്തേക്ക് നീണ്ടിരുന്നു, മനുഷ്യന്റെ അരുതായ്മകൾ. എയ്ഡ്സിനും തടുക്കാനാവാത്ത വിചിത്ര ദാമ്പത്യത്തിന്റെ 'കഥ' കേട്ടുവന്ന യുവപത്രപ്രവർത്തകൻ ജയിംസ്പോൾ, ജേർണലിസത്തിന്റെ പാസ്സിവിറ്റി തോറ്റുപോയ ഈറൻ കണ്ണോടെ പറഞ്ഞു. "എനിക്കിതെഴുതാൻ വയ്യ. നിമിഷംതോറും മരിക്കുകയാണു നമ്മളൊക്കെ. പക്ഷെ അറിഞ്ഞുകൊണ്ടു മരിച്ചുകൊണ്ടിരിക്കുക ആരും കാണാൻ ചെല്ലാതിരിക്കുക. അപൂർവ്വമായെത്തുന്നവരോട് ജീവിതത്തിന്റെ വലിയ വിലയെപ്പറ്റി പറഞ്ഞുകൊടുക്കുക. പിരിയാൻനേരം എന്തു വാക്കു പറയണമെന്നറിയാതെ ഞാൻ കുഴഞ്ഞു. എന്തുപറയാൻ? ഒരു വാക്കിനു മുട്ടിനിൽക്കെ, അയാൾ പറഞ്ഞു, ഒരുപക്ഷെ വീണ്ടും കാണാം."

ജീവിതത്തിന്റെ അമൂല്യത ബോധ്യപ്പെടുത്താൻ മരണം വേണ്ടിവരുന്ന ഗതികേട്. അതൊരുപുതിയ ഗതിയായി വളരുകയാണ്. നഗരത്തിന്റെ വീണ്ടുവിചാരത്തിനുള്ള വിചിത്രഗതി. മൂന്നിലൊന്നു വീട്ടമ്മമാർക്ക് എച്ച് ഐ വി പോസിറ്റീവ് സാധ്യത അഞ്ചു വർഷത്തിനപ്പുറം മാത്രം നിൽക്കുന്നെന്ന ബോധ്യം നഗരത്തിന്റെ ധമനികളിൽ ഒരു ഡയാലിസിസ് നടത്തുമോ? പ്രയാസമാണ്, വളരെ. മയക്കങ്ങളുടെ മേലങ്കി ബോധപൂർവ്വം എടുത്തണിയുന്നവരുടെ ഈ ഗ്രഹണരാവിൽ, നഗരം അനസ്തേഷ്യയാകുന്നു.

## ഹിറ്റ് വിക്കറ്റ്

**സെ**ക്സും സിനിമയും സ്റ്റോക് എക്സ്ചേഞ്ചും കഴിഞ്ഞാൽ നഗരത്തിന്റെ പ്രിയപ്പെട്ട അനസ്തേഷ്യ വറൊന്നുണ്ട്-ക്രിക്കറ്റ്. ശിവജി പാർക്കിലെ ലീഗ് മാച്ച് തൊട്ട് വാങ്കഡെ സ്റ്റേഡിയത്തിലെ ടെസ്റ്റ്മാച്ച് വരെയല്ല ഈ ചരസ്സിന്റെ വീര്യം പടരുന്നത്. സച്ചിൻ ടെൻഡുൽക്കറുടെ വിവാഹം





ദേശോത്സവമാക്കിയ ബോംബെയിൽ വ്യവസായങ്ങൾ കൂടി നിലയ്ക്കും, വൺഡേ മാച്ചിന്റെ പകലുകളിൽ. ടീമുകളില്ലാത്ത കമ്പനികളില്ല. സ്പോൺസർമാരില്ലാത്ത മത്സരങ്ങളില്ല. വില്ലോയുടെ വീശുമിടുക്കുകൊണ്ടുമാത്രം ആമരണം ജീവിതം സ്പോൺസർ ചെയ്തുകിട്ടുന്ന ഭാഗ്യവാന്മാർ വരെയുണ്ട്.

"ഓരോ രാജ്യത്തിനും ചില കളികൾ അല്ലെങ്കിൽ കലകൾ ദേശീയ പ്രചോദനമായി കടന്നുവരാറുണ്ട്. മുമ്പ് നമുക്കതു ഹോക്കിയായിരുന്നു. എന്നാൽ ക്രിക്കറ്റ് ആ സ്ഥാനം പിടിച്ചെടുത്തത്,പ്രതിഭയുള്ള കളിക്കാർ പലരും അർപ്പണബുദ്ധിയോടെ ജീവിതമുഴിഞ്ഞുവച്ചതുകൊണ്ടാണ്. ക്രിക്കറ്റിനെ എതിർക്കുന്നവർ സ്വയം ചോദിക്കേണ്ടത്, എന്തുകൊണ്ടീ വിദേശി ഗെയിം ശരാശരി ഇന്ത്യാക്കാരന്റെ മനസ്സിൽ സ്ഥാനം പിടിച്ചു എന്നാണ്. ഹോക്കിയുടെ പ്രതാപം അസ്തമിക്കുകയും, പൊടുന്നനെ ഒരു ശൂന്യത കായികപ്രേമികളുടെ മനസ്സിലുണ്ടാവുകയും ചെയ്തു. കായികശൂന്യത ഉണ്ടാവുന്ന മനസ് തളരും. സ്വാമി വിവേകാനന്ദൻ പറഞ്ഞില്ലേ ഇന്ത്യയുടെ ദേശീയ ശക്തി ഉണരാൻ അടിയന്തിരമായി വേണ്ടത് നല്ല ഫുട്ബോൾ കളിക്കാരെയാണെന്ന്. കായികമായ ഉത്തേജനവും അതു മനസ്സിനു പകരുന്ന പ്രചോദനവുമാണ് മുഖ്യം. ക്രിക്കറ്റ് വെറുമൊരു ഫലിതമല്ല. നിശ്ചയദാർഢ്യവും ലക്ഷ്യബോധവും ദിശാബോധവും നൽകുന്ന കളിയാണ്. പിന്നെ, ഒരു ടീം ഗെയിമും. സംഘടിതമായ ശ്രമത്തിനും വ്യക്തിഗതമായ പ്രതിഭയ്ക്കും ഇതിൽ സ്ഥാനമുണ്ട്. ശരീരവും മനസ്സും മാത്രമല്ല ബുദ്ധിയും നിരീക്ഷണശേഷിയും കൂടി വളർത്തുന്ന ഗെയിമാണിത്."

ചർച്ച് ഗേറ്റിലെ ബി.സി.സി.ഐ ആസ്ഥാനത്തിലിരുന്ന് ഇതുപറയുമ്പോൾ ഇന്ത്യയുടെ ഗ്രേറ്റ് ലിറ്റിൽ മാസ്റ്റർ സുനിൽ ഗാവസ്കർ, റെക്കാർഡുകളുടെ ഇന്ത്യൻ ബ്രാഡ്മാൻ മാത്രമായിരുന്നില്ല. പ്രൊഫഷനൽ മാനേജ്മെന്റ് ഗ്രൂപ്പ് എന്ന വലിയ കമ്പനിയുടെ ഉടമ കൂടിയായിക്കഴിഞ്ഞിരുന്നു. കമ്പനിയുടെ ഉല്പന്നം സ്പോർട്സ് ലിറ്ററേച്ചർ. 'സണ്ണിടോണി' പിടിച്ചു തഴമ്പിച്ച കൈകളിൽ യുക്തിഭംഗിയുള്ളൊരു പേന കൂടി വഴങ്ങിയതുകൊണ്ട് ഗാവസ്കർക്ക് ഇന്ന് ക്രിക്കറ്റ് പഴയതിലും വലിയ 'കരിയാറ'യിരിക്കുന്നു. കളി ബിസിനസ്സാക്കിയെടുക്കുന്നതിലും സണ്ണി മാസ്റ്റർതന്നെ. "എന്നല്ല, എനിക്ക് നന്നായറിയാവുന്ന ഒരു മേഖലയിൽ ചിലതു ചെയ്യുന്നെന്നു മാത്രം."

എങ്കിലും ഈ കളി, കളിക്കുപരിയായി പോകുന്നില്ലേ രാജ്യത്ത്?

"കുറെ ശരിതന്നെ. പക്ഷെ ഞാൻ മുമ്പു പറഞ്ഞ മാനസികമായ ശൂന്യത നികത്താൻ ഒരു പരിധിവരെയെങ്കിലും ഇതിനു കഴിയുന്നില്ലേ? ബോംബെയിൽ ക്രിക്കറ്റ് വിദേശികളുടെ കളിയല്ല. ഓരോ ഗല്ലിയിലും ഫിൽഡിലും അവരവരുടെ ക്രിക്കറ്റാണ് ഓരോരുത്തരും കളിക്കുന്നത്. അജ്ഞണ്ട ആംതൊട്ട് പലവിധമുണ്ടിവിടെ ക്രിക്കറ്റ്. ഒരിന്ത്യൻ ഗെയിമായി ഇതു മാറിക്കഴിഞ്ഞിരിക്കുന്നു. കാലത്ത് വ്യായാമം ചെയ്യുമ്പോലെ, വൈകിട്ട് നടക്കുമ്പോലെ ഇതു നഗര ജീവിതത്തിന്റെ ഭാഗമായിപ്പോയി."

രേഖ

ഈ ഭാഗധേയത്തിന്റെ ഫലമായി സുനിൽഗാവസ്കർ ബോംബെയുടെ ഷെരീഫായി. ക്രിക്കറ്റ്, ഈ നഗരത്തിന്റെ മിഡിൽ സ്റ്റമ്പും. ഹിറ്റ് വിക്കറ്റാകാതെ കഴിയുന്നവർ നഗരത്തിന്റെ സ്കോർബാർഡിൽ വെറും ഡക്കൗട്ടുകൾ.

## മെൽറ്റിംഗ് പോയിന്റ്

**ന**ഗരത്തിന്റെ ഇന്നിംഗ്സിൽ തെന്നിന്ത്യൻ, മദ്രാസിയാണ്. മദ്രാസ്, തമിഴ്നാട്ടിലാണെന്നും കേരളവും കർണ്ണാടകവും ആന്ധ്രയുമൊക്കെ തെന്നിന്ത്യയിലുണ്ടെന്നും പറഞ്ഞാൽ ഇവിടെ ചെലവാകില്ല. എല്ലാവരും താക്കറെമാരാണെന്നല്ല. പറഞ്ഞും സമ്മതിച്ചും പതിഞ്ഞുപോയ പേരുകളാണിതൊക്കെ. ഗുജറാത്തികളു ഗുജ്ജു, യു.പിക്കാരനു ഭയ്യാ... വകതിരിച്ചുണ്ട് പേര്. എങ്കിലും ഈയിടെ മലയാളിക്കും കിട്ടി മുംബായ്ദേവിയുടെ വിതം–'മല്ലു'. മദ്രാസിയിൽ നിന്ന് മല്ലുവിലേക്കുള്ള പ്രമോഷനു പിന്നിൽ പ്രകൃതസംബന്ധിയായ കാരണങ്ങളുണ്ട്.അക്കഥ പറഞ്ഞത് ഗോവയുടെ രക്തത്തിൽ ബോംബെയിൽ പിറന്ന് 50 വർഷം നഗരത്തെ അടുത്തുകണ്ട പത്രപ്രവർത്തകൻ എർവിൽ മെനെസെസ്.

"Armstrong went to the moon, supposing he is the first to land upon there. He got landed, sure. Ecstasy followed. He decided to dumb a flag there to stamp his historic feat. Just when he finished the pole, a voice from behind asks, "Wanna cup of original Detroit tea?"

To his perpetual bewilderment, Armstrong finds a lunky-clad Mallu with that broad smile."

കഥയാണ്. പക്ഷെ കാര്യം അത്ര അകലത്തല്ല. മഹാരാഷ്ട്രയിലെ ഏതു ഹൈവേയിലൂടെ സഞ്ചരിച്ചാലും കാണാം ടയർ റീട്രേഡിംഗും ബേക്കറിയും. ഒക്കെ മലയാളികളുടെ വക. നഗരമെന്നോ നാട്ടിടയെന്നോ ഇല്ല മലയാളിക്ക്. ജോലി തേടി, ജോലി സൃഷ്ടിച്ച് അവൻ നാടു വിടുകയാണ്. വിവാദമായ എൻറോൺ പദ്ധതിക്കു തിരഞ്ഞെടുത്തപ്പോൾ പാടെ പിന്നോക്കം കിടക്കുന്ന ഒരുപറ്റം മറാട്ടികളല്ലാതെ ആരുമില്ലാത്ത കുഗ്രാമമാണ്. ബോംബെ–ഗോവ ഹൈവേയിലെ ചിപ്ളൂണിൽ നിന്ന് തീരദേശത്തുള്ള ധോബോളിലേക്കുള്ള റോഡുതന്നെ വനപ്പാതയ്ക്കു തുല്യം. ആളും പേരുമില്ലാത്ത ഈ വിജനതയിലും കണ്ടു ഒരു കേരളാ ടയർ വർക്സ്. കണ്ണൂർക്കാരൻ വേലപ്പന്റെ വക.

കണക്കുകൂട്ടി കണിശതയോടെ ജീവിതം പ്രായോഗികമാക്കുന്ന ഈ പ്രകൃതമാണ് മറുനാടൻ മലയാളിയുടെ ശക്തി. 'മല്ലു'വിനെ നഗരം ഉപയോഗിക്കുന്നതും അതിനുതന്നെ. ഗുജറാത്തിയുടെയും മാർവാഡിയുടെയും സായ്പിന്റെയും വരെ ബുദ്ധികേന്ദ്രങ്ങൾ ഇന്നു 'മല്ലു'ക്കളെന്ന ചരടുവലിക്കാരാണ്. തമിഴന്റെ വികാരതീവ്രതയോ കന്നഡിഗയുടെ സേവനമനസ്സോ ഭയ്യയുടെ മേല്പറഞ്ഞ പണിയെടുക്കലോ ഗുജ്ജുവിന്റെ ആർത്തിയോ ഗോവക്കാരന്റെ ആലസ്യമോ മറാട്ടിയുടെ മടിയോ ഇല്ലാതെ തന്ത്രപരമായ കരുനീക്കം നടത്തുന്ന 'മല്ലു' ഇവിടെ എത്തിപ്പെടാത്ത മേഖലകളില്ല. അണിയാത്ത മുഖങ്ങളില്ല. ഇറക്കാത്ത നമ്പരുകളില്ല. ഒരു സമൂഹം എന്ന നിലയിൽ ബോംബെ മലയാളി ഒരുമിക്കാത്തതിന്റെ പൊരുളും ഈ ജീവിത തന്ത്രത്തിലടങ്ങുന്നു. വേരു നഷ്ടപ്പെട്ടൊരു കൂട്ടർക്ക് ഇവിടെ വേരിറക്കം വേദനയാകുന്നു. ആന്തരികവും ബാഹ്യവുമായ ഉൾപ്പിരിവുകളുണ്ടീ നോവിന്. പകരം മല്ലു ഒരു വഴി കണ്ടെത്തുന്നു–ഏതു പാത്രത്തിലും ഒതുങ്ങുന്ന ദ്രാവകരൂപം. ഫ്ളോട്ടിംഗ് ജനതതിയുടെ ഗുണദോഷങ്ങൾ പേറി മല്ലു ഇന്നലെകളോട് നിരന്തരം യാത്ര പറയുന്നു. ഇവിടെ, നഗരം മെൽറ്റിംഗ് പോയിന്റുകൂടിയാണ്.

(തുടരും)



നിത്യചൈതന്യയതി

# നാരായണഗുരുവിനെക്കുറിച്ചുള്ള എന്റെ ചില സ്വകാര്യചിന്തകൾ

(കഴിഞ്ഞലക്കത്തിൽനിന്നും തുടർച്ച)

**ബ**ഹിർമുഖമായി ജീവിക്കുന്നവൻ വർണ്ണോജ്ജ്വലമായ നാനാത്വം വെളിയിൽ കാണുന്നു! ദൃഷ്ടിദോഷംകൊണ്ടുതന്നെ സൃഷ്ടിദോഷവുമുണ്ടാകുന്നു. ഇതിനെ ഉദാഹരിക്കാൻ അഭിനവഗുപ്തൻ കൊണ്ടുവന്ന അതേ കരുവിനെത്തന്നെ നാരായണഗുരു ആത്മോപദേശശതകം പറഞ്ഞുതുടങ്ങുമ്പോൾ നമ്മുടെ മുമ്പിൽ വയ്ക്കുന്നു. ബാഹ്യമായി കാണപ്പെട്ട വിരോധം ഏതൊരു ബാഹ്യത്തെ ആവരണം ചെയ്തിരിക്കുന്നുവോ ആ ആവരണം മാറ്റിക്കാണുന്നതിനുവേണ്ടി വെളിയിലേക്കല്ല നോക്കേണ്ടത്. അഞ്ചു കണ്ണുകളെയും ഉള്ളിലടക്കണം. പിന്നെ എവിടെനിന്നു വാക്കുകളും മനസ്സും നിവർത്തിച്ചു പോകുന്നുവോ അവിടേക്കു കടന്നുചെന്നാലേ ദൃഗ്ദൃശ്യങ്ങളെ ഏകമാക്കാൻ കഴിയുകയുള്ളൂ. അതാണ് നാരായണഗുരു കാണുന്ന യോഗവും.

അതുകൊണ്ട് ഗുരു പറയുന്നു:

സതതം യോജയതി യ-
ദ്യുനക്തി ച ചിദാത്മനി
മനോനിരോധരൂപോ/ യം
സ യോഗ ഇതി ശംസിതഃ.

ന ദ്രഷ്ടാ ദർശനം ദൃശ്യം
വിദ്യതേ യത്ര തത്ര ഹൃത്
യോജയേദ്വാസനാ യാവ-
ദ്യോഗോ/ യമിതി യോഗമിത്.

നാമരൂപമിദം സർവം
ബ്രഹ്മൈവേതി വിലീയതേ
യദ്ബ്രഹ്മണി മനോ നിത്യം
സയോഗ ഇതി നിശ്ചിതഃ

ചിത്തസ്യ തൈലധാരാവ-
ദ്വൃത്ത്യാ വിച്ഛിന്നയാത്മനി
നിരന്തരം രമ്യതേ യത്
സ യോഗോ യോഗിഭിഃ സ്മൃതഃ.

യതോ യതോ മനോയാതി
സദാത്മനി തതസ്തതഃ
നിയമ്യ യോജയേദേത-
ദ്യോഗോ/ യം യുജ്യതാമിഹ.

ഈ യോഗരഹസ്യത്തെ ആദ്യംതന്നെ ഉള്ളിൽ വച്ചുകൊണ്ടാണ് 'ഉരുവിലും ഒത്തു പുറത്തും ഉജ്ജ്വലിക്കും' എന്നു കരുവിനെ വിശേഷിപ്പിക്കുന്നത്. ഇതു നാമവിശേഷണങ്ങളെന്നു തോന്നുന്ന രണ്ടു ക്രിയാവിശേഷണങ്ങളാണ്. കണ്ണുകളഞ്ചും മനസ്സിലടങ്ങിയാൽ, മനസ്സ് വാക്കിലും വാക്ക് പ്രാണനിലും അടങ്ങും. ഇതു പറയുന്ന നാരായണഗുരുവിന്റെ ചിത്രം, വരയ്ക്കാൻ കഴിയുകയില്ല; ഒരു ശില്പമുണ്ടാക്കാനാവില്ല. അങ്ങനെയൊരു ഗുരു ഇല്ല. എന്നാൽ കാണുന്ന എല്ലാ രൂപങ്ങളിലും പറയപ്പെടുന്ന എല്ലാ നാമങ്ങളിലും, നാമരൂപാംഗിതമായ എല്ലാ വിക്ഷേപങ്ങൾക്കും അപ്പുറത്ത് അകവും പുറവും തിങ്ങിവിങ്ങി നില്ക്കുന്ന ഒരു പൊരുളായിട്ട് ഉണ്ടുതാനും.

കരു പുറത്തേക്ക് ഉജ്ജ്വലിക്കുവാൻ പരിണിതമായി വരുന്നത് എങ്ങനെയെന്നാൽ, ആദ്യം കരണമായി, പിന്നെ ഇന്ദ്രിയമായി, പിന്നെ കളേബരമായി, പിന്നെ ഓരോ ഇന്ദ്രിയംകൊണ്ടും തൊട്ടറിയാവുന്ന ജഗദ്വിലാസമായി. അത് ഉരുവിൽ എപ്രകാരമിരിക്കുന്നു എന്നു ചോദിച്ചാൽ, 'പരവെളി തന്നിലുയർന്ന ഭാനുമാന്റെ തിരുവുരു' എല്ലാറ്റിനെയും ദീപ്തമാക്കുകയും അതേസമയത്ത് ദീപ്തമായിരിക്കുകയും ചെയ്യുമ്പോൾ, ഭാനം ഭാസ്യമായിരിക്കുന്നതുപോലെയും ആഭാസമായിരിക്കുന്നതുപോലെയും എന്നുവേണം പറയുവാൻ. വാസ്തവത്തിൽ പുറത്താണോ എന്നു ചോദിച്ചാൽ, അല്ല; വെളിയിലിരുന്നു വിവർത്തമിങ്ങു കാണും. പിന്നെ വെളിമുതലായ വിഭൂതിയായി അങ്ങും കാണും. വെളിയിലിരിക്കുന്നു എന്നു തോന്നുമ്പോൾ ഭാനാശ്രയത്തെ അങ്ങോട്ടു മാറ്റും, ഭാസ്യമായി വരുമ്പോൾ ഇങ്ങു കാണും. വെളിയിലിരിക്കുന്നോ? ഇവിടെയിരിക്കുന്നോ? അതിനു മറുപടി,

അന്തർ ബഹിർവദാസീനം
സദാഭ്രമര ചഞ്ചലം

എന്നാണ്.

വെളിയിലുമാണ്, അകത്തുമാണ്, ഒപ്പമാണ്. വേറെവേറെയുമാണ്. എങ്ങനെയാണ് ഒപ്പം വെളിയായും ഇങ്ങുള്ളതായുമിരിക്കുന്നത്?

'വിഭൂതികൊണ്ട്.' എങ്ങനെയുള്ള വിഭൂതി? 'ജലനിധിതന്നിലുയർന്നിടും തരംഗാവലിപോലെ' എന്നുത്തരം. ജലവും തരംഗവും എപ്രകാരമാണിരിക്കുന്നത്? അഭേദമായി. ആ അറിവ് എങ്ങനെയുണ്ടാകും? നിർവികാരമായിരിക്കുന്ന കരുവിന്റെ സത്ത.

ആത്മൈവ മായയാ കർമ്മ
കരോതി ബഹുരൂപധൃക്
അസങ്ഗഃ സ്വപ്രകാശോ/ പി
നിദ്രായാമിവ തൈജസഃ

എന്നു പറയുന്നതുപോലെയാണ്. അപ്രകാരം സംഭവിച്ചാൽ

മന്യേ വദാമി ഗൃഹ്ണാമി
ശൃണോമീത്യാദി രൂപതഃ

യഥാതഥമായ ലോകത്തിൽ, സഹജാതനായ മനുഷ്യന് ഏത് അവസ്ഥയാണ് വന്നുകൂടിയിരിക്കുന്നത് എന്ന് ആദ്യമേ ശ്രദ്ധിക്കണം. അതുകൊണ്ടാണ് ദിനരാത്രങ്ങൾകൊണ്ട് ബാഹ്യപ്രപഞ്ചം വ്യത്യാസപ്പെടുമ്പോൾ, പകൽ ഉണർന്നിരിക്കണമെന്നും രാത്രിയിൽ ഉറങ്ങണമെന്നും ജോലിചെയ്തു ക്ഷീണിച്ചാൽ ഉണ്ണണമെന്നും ദാമ്പത്യം പുലർത്താൻ പുണരണമെന്നും സഹോദരമനുഷ്യനു തോന്നുന്നത്.



ക്രിയതേ കർമ്മ പരമാ-
ത്മനാ ചിത്തേന്ദ്രിയാത്മനാ.

പിന്നെ അതിന് എന്തുവേണമെങ്കിലും ആകാം.

ജ്വലതി ജ്വലനോ വായുർ-
വാതി വർഷതി വാരിദഃ
ധരാത്മാ സൻ ധരിതി ഖ-
ല്വേകോ വഹതി വാഹിനീ.

അതു വെളിയിൽ. അതുപോലെ,

ഊർദ്ധ്വം പ്രാണോ ഹ്യധോ/ പാനഃ
ഖല്വേകോ യാതി നിഷ്ക്രിയഃ
നാഡ്യന്തരാളേ ധമതി
ക്രന്ദതി സ്പന്ദതി സ്ഥിതഃ.

ഈ വിവർത്തത്തിൽ പരിണാമംകൂടി സംഭവിക്കുമോ?

അസ്തിജന്മർദ്ധി പരിണ-
ത്യപക്ഷയവിനാശനം
ഷഡ്ഭാവമിഹ യോ യാതി
സ നാന്യോ / വിക്രിയാത്മനഃ

എന്നുകൂടി മനസ്സിലാക്കണം.

അങ്ങനെ അറിയുമ്പോൾ, അറിവിലും അറിയുന്നവനിലും കർമ്മത്തിലും കർമ്മം ചെയ്യുന്നവനിലും എല്ലാ അനുഭവങ്ങളിലും ഭോക്താവിലും ഉള്ളത് അറിവു മാത്രം എന്നാണോ കരുതേണ്ടത്?

അത് ഗുരു വിശദമാക്കുന്നു:

അറിവുമറിഞ്ഞിടുമർത്ഥവും പുമാൻത-
ന്നറിവുമൊരാദിമഹസ്സു മാത്രമാകും;
വിരളത വിട്ടു വിളങ്ങുമമ്മഹത്താ-
മറിവിലമർന്നതു മാത്രമായിടേണം.

ഗുരു അറിവിലമർന്ന് അതു മാത്രമായി ആണല്ലോ പിള്ളത്തടത്തിൽനിന്ന് അരുവിപ്പുറത്ത് എത്തിയത്. ആ ഗുരുവിന് തന്റെ അനുഭൂതിയെ സഹജാതരുമായി പങ്കുവയ്ക്കുവാൻ കഴിഞ്ഞോ?

അത്ര എളുപ്പമുള്ള കാര്യമല്ല. ഗുരു എത്തിച്ചേർന്നത് നിർവിശേഷം, നിരുപാധികം എന്നെല്ലാം വിശേഷിപ്പിക്കാവുന്ന ശുദ്ധജ്ഞാനത്തിലാണ്. എന്നാൽ തന്റെ ചുറ്റുപാടും കണ്ടതാകട്ടെ, വളരെ വ്യത്യസ്തമായ കാഴ്ചകളാണ്.

ഗുരു പറയുന്നു:

ഉലകരുറങ്ങിയുണർന്നു ചിന്തചെയ്യും
പലതുമിതൊക്കെയുമുറ്റു പാർത്തു നില്ക്കും
വിലമതിയാത വിളക്കുദിക്കയും പിൻ-
പൊലികയുമില്ലിതു കണ്ടുപോയിടേണം.

ഗുരു പറയുന്നതായ ഈ വിലമതിയാത്ത വിളക്ക് എന്തുകൊണ്ടു മറ്റുള്ളവർ കാണുന്നില്ല? അതിനു ഗുരു മറുപടി പറയുന്നു:

ഉണരണമിന്നിയുറങ്ങണം ഭുജിച്ചീ-
ടണമശനം പുണരേണമെന്നിവണ്ണം
അണയുമനേകവികല്പമാകയാലാ-
രുണരുവതുള്ളൊരു നിർവികാരരൂപം?

നാമെല്ലാം ഒരറിവുതന്നെയല്ലേ? അറിവിലും അറിയപ്പെടുന്ന വസ്തുവിലും അറിയുന്നവനിലുമിരിക്കുന്നത് അറിവു മാത്രമായിരിക്കയാൽ പിന്നെ എന്തുകൊണ്ട് നാം വികല്പങ്ങൾക്ക് അടിമപ്പെട്ടുപോകുന്നു?

ഗുരു ജ്ഞാനദർശനത്തിൽ പറയുന്നു:

ജ്ഞാനമേകം ഹി നിരുപാ-
ധികം സോപാധികം ച തത്
അഹങ്കാരാദിഹീനം യജ്-
ജ്ഞാനം തന്നിരുപാധികം.

ഏകവും നിരുപാധികവുമായ ജ്ഞാനമിരിക്കുമ്പോഴും ശരീരത്തിൽ വർത്തിക്കുന്ന ജീവൻ ഉള്ളിലേക്കു നോക്കി, ഞാനെന്നും, വെളിയിലേക്കു നോക്കി അത്, ഇന്ന്, നീ, വെളുത്തത്, കറുത്തത്, നല്ലത്, ചീത്ത എന്നിങ്ങനെയും പറയുവാൻ ഇടയാകും. ഗുരു പറയുന്നു:


ശ്രീനാരായണഗുരു

അഹന്തയാന്തർബഹിര-
സ്തി യദേവമിദന്തയാ
ഭാനവൃത്ത്യാന്വിതം യത്തു
ജ്ഞാനം സോപാധികം മതം.

എങ്കിൽ ശരീരവൃത്തിയോടുകൂടിയ ഗുരു എങ്ങനെ ശുദ്ധജ്ഞാനത്തെ പ്രാപിച്ചു? അപ്പോൾ ഉണ്ടായിരുന്ന അറിവിന്റെ സ്ഥിതി എന്താണ്?

അനാത്മനാമഹങ്കാരാ-
ദീനാം യേനാനുഭൂയതേ
സാക്ഷീ തദാത്മജ്ഞാനം സ്യാ-
ദ്യേനൈവാമൃതമശ്യതേ.

എല്ലാം നോക്കിയിരിക്കുന്ന സാക്ഷിയെ അവിടുന്ന് ആത്മജ്ഞാനമായി, അപരോക്ഷാനുഭൂതിയാൽ അറിഞ്ഞു. എന്നാൽ മറ്റുള്ളവർക്കും ആ അറിവു ലഭിക്കേണ്ടതല്ലേ?

നിശ്ചയമായും. എന്നാൽ എപ്പോൾ ഒരുവൻ 'ഞാൻ' എന്ന അഭിമാനത്തിനു വിധേയനാകുന്നുവോ അപ്പോൾ,

അഹങ്കാരാദി കാര്യം യ-
ദനാത്മകമസംഖ്യകം
യേനാവഗമ്യതേ നാത്മ-
ജ്ഞാനം തദവധാര്യതേ.

ഗുരു ആത്മജ്ഞാനത്തിൽ പ്രതിഷ്ഠിതനായിരുന്നെങ്കിലും തന്റെ ചുറ്റും വന്നുകൂടിയ ജനങ്ങളുടെ അവസ്ഥയെ മനസ്സിലാക്കിയില്ലേ? അത് എപ്രകാരമുള്ള അറിവുകൊണ്ടായിരുന്നു?

ഗുരു പറയുന്നു:

യഥാവദ്വസ്തു വിജ്ഞാനം
രജ്ജുതത്ത്വാവബോധവത്
യത്തദ്യഥാർത്ഥ വിജ്ഞാന-
മയഥാർത്ഥമതോ ന്യഥാ

യഥാർത്ഥ വിജ്ഞാനം എന്നു പറയുന്നത് ആത്മജ്ഞാനമാണോ? അയഥാർത്ഥമാണെന്നു പറയുമ്പോൾ ശങ്കരൻ പറഞ്ഞ മിഥ്യയുടെ കാര്യം പറയുകയാണോ?

സോപാധികമായ അറിവിൽത്തന്നെയാണ് യഥാർത്ഥ ജ്ഞാനവും അയഥാർത്ഥ ജ്ഞാനവും വരുന്നത്. നിരുപാധികമെന്നും സോപാധികമെന്നും ആദ്യംതന്നെ ഗുരു ജ്ഞാനത്തെ രണ്ടായി പറഞ്ഞല്ലോ? സാക്ഷിയായിട്ട് അറിയുന്നതാണ് ആത്മജ്ഞാനം. ഗുരു ജനങ്ങളെ സഹജീവികളെന്നും ദുഃഖിതരെന്നും തിരിച്ചറിയുന്നത്, അയഥാർത്ഥമായിട്ടല്ല യഥാർത്ഥമായിട്ടാണ്.

എങ്കിൽപ്പിന്നെ അവരെ എങ്ങനെ രക്ഷിക്കാം?

യഥാതഥമായ ലോകത്തിൽ, സഹജാതനായ മനുഷ്യന് ഏത് അവസ്ഥയാണ് വന്നുകൂടിയിരിക്കുന്നത് എന്ന് ആദ്യമേ ശ്രദ്ധിക്കണം. അതുകൊണ്ടാണ് ദിനരാത്രങ്ങൾകൊണ്ട് ബാഹ്യപ്രപഞ്ചം വ്യത്യാസപ്പെടുമ്പോൾ, പകൽ ഉണർന്നിരിക്കണമെന്നും രാത്രിയിൽ ഉറങ്ങണമെന്നും ജോലിചെയ്തു ക്ഷീണിച്ചാൽ ഉണ്ണണമെന്നും ദാമ്പത്യം പുലർത്താൻ പുണരണമെന്നും സഹോദരമനുഷ്യനു തോന്നുന്നത്.

അവനോട് ഗുരുവിനു കാരുണ്യം തോന്നുന്നില്ലേ? അവന്റെ വികല്പത്തിൽനിന്ന് അവനെ എങ്ങനെ വീണ്ടെടുക്കാം?

ഗുരു പറയുന്നു: അതിന് ഒരു മാർഗ്ഗമുണ്ട്.

ഉണരരുതിന്നിയുറങ്ങിടാതിരുന്നീ-
ടണമറിവായിതിനിന്നയോഗ്യനെന്നാൽ
പ്രണവമുണർന്നു പിറപ്പൊഴിഞ്ഞു വാഴും
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം.

അതിനായി അവിടെ എന്താണു ചെയ്യേണ്ടുന്നത്? പിറപ്പൊഴിഞ്ഞു വാഴും മുനിജനസേവയിൽ മൂർത്തി നിർത്തിടേണം എന്നു പറഞ്ഞു. അത് അത്ര എളുപ്പമാണോ?

ആരാണു പിറപ്പൊഴിഞ്ഞു വാഴുന്ന മുനി?

ഗുരു പറയുന്നു: യഥാർത്ഥത്തിലുള്ള മുനി,

അയാചിതമലിപ്സയാ നിയതിദത്തമന്നം മുനി-
സ്തനോഃസ്ഥിതയ അമ്വദൻ പഥി ശ്യാനകോ വ്യാകുലഃ
സദാത്മദൃഗനശ്വരം സ്വപരമാത്മനോരൈക്യതഃ
സ്ഫുരൻ നിരുപമം പദം നിജമുപൈതി സച്ചിത് സുഖം.

അദ്ദേഹം എവിടെയാണു വസിക്കുന്നത്?

സ്വവേശ്മനി വനേ തഥാ പുളിനഭൂമിഷു പ്രാന്തരേ
വാ വസതു യോഗിനോ വസതി മാനസം ബ്രഹ്മണി
ഇദം മരുമരീചികാസദൃശമാത്മദൃഷ്ട്യാഖിലം
നിരീക്ഷ്യ രമതേ മുനിർ നിരുപമേ പരബ്രഹ്മണി.

ഗുരു ഇവിടെ പറഞ്ഞത് ആലങ്കാരികമായിട്ടല്ലേ? യഥാതഥമായിട്ട് ഒരു മുനിയെ ഗുരുവായി കണ്ടെത്തുവാൻകഴിയുന്നത് എവിടെയാണ്?

(തുടരും)

കുമരകം ശങ്കുണ്ണിമേനോൻ

# ബദൽ ശക്തിയുടെ പ്രസക്തി

1. ഇന്ത്യയിൽ വിശേഷിച്ച് കേരളത്തിൽ ഇടതുപക്ഷ പുരോഗമനശക്തികൾ വിശ്വാസത്തകർച്ച നേരിടുകയാണ്. സോഷ്യലിസത്തിൽനിന്നും അകലുകയും, മാർക്കറ്റ് ഇക്കോണമിയെ ഭരണകൂടം പുണരുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈ വിശ്വാസത്തകർച്ച കൂടുതൽ ആപൽക്കരമായിത്തീർന്നിട്ടുണ്ട്. ഈ പ്രതിസന്ധിയിൽനിന്നും കരകയറാൻ ഇടതുപക്ഷത്തിന്റെ മുമ്പിലുള്ള പോംവഴികളെന്തൊക്കെയാണ്?

ഇൻഡ്യയിലും പ്രത്യേകിച്ച് കേരളത്തിലും ഇടതുപക്ഷ പുരോഗമനശക്തികൾ വിശ്വാസത്തകർച്ചയെ നേരിടുന്നു എന്ന ആശങ്ക സാധാരണ ജനങ്ങളുടെയിടയിൽ കടന്നുകൂടിയിട്ടുണ്ടെന്നതു ശരിയാണ്. ഈ വിശ്വാസത്തകർച്ചയ്ക്കു കാരണമായ വസ്തുതകളെ രണ്ടു ഘട്ടങ്ങളായി കാണണമെന്നാണ് എനിക്കു തോന്നുന്നത്. ഒന്ന്- 1964-ൽ കമ്മ്യൂണിസ്റ്റ് പാർട്ടിയിലുണ്ടായ പിളർപ്പ്. രണ്ട്- 1991-ൽ മൻമോഹൻസിംഗിന്റെ ഒന്നാമത്തെ ബഡ്ജറ്റിനെത്തുടർന്ന് ഇൻഡ്യൻ സമ്പദ്ഘടനയിലുണ്ടായ ആഘാതങ്ങളെ നേരിടുന്നതിൽ ഇടതുപക്ഷ പ്രസ്ഥാനം കൈക്കൊണ്ട നടപടികൾ വേണ്ടത്ര ഫലപ്രദമാകാതെയിരുന്നതിനെ സംബന്ധിക്കുന്ന പ്രശ്നങ്ങൾ. ഇൻഡ്യാ ഗവൺമെന്റാകട്ടെ, ഇങ്ങനെയൊരു സാമ്പത്തികനയം സ്വീകരിക്കുന്നതിനു ധൈര്യപ്പെട്ടത് സോഷ്യലിസ്റ്റ് ലോകത്തിന്റെ പതനവും സാമ്രാജ്യത്വത്തിന് ഇവയെയെല്ലാം അവർക്കു വേണ്ടവണ്ണം ഉപയോഗിക്കുവാൻ കഴിഞ്ഞതുംമൂലമാണ്. ഇൻഡ്യയിലെ ഇടതുപക്ഷ പുരോഗമനശക്തികളെ സംബന്ധിച്ചിടത്തോളം മൻമോഹൻസിംഗിന്റെ ഒന്നാമത്തെ ബഡ്ജറ്റിനെ ആവശ്യമായ തീക്ഷ്ണതയോടെ എതിർക്കുന്ന കാര്യത്തിൽ വണ്ടി തെറ്റിപ്പോവുകയാണുണ്ടായതെന്നാണ് എന്റെ ഭയം. പല തട്ടുകളായി, അന്യോന്യം കുറ്റം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്ന ഇടതുപക്ഷ പാർട്ടികളും ഗ്രൂപ്പുകളും ഈ പ്രവണത വെടിഞ്ഞ്, ഒന്നിച്ചണിനിരക്കുകയും അവർ ഇൻഡ്യയിലെ ജനാധിപത്യമതേതരശക്തികളെ ഏകോപിപ്പിച്ചുകൊണ്ട് വ്യക്തമായ ഒരു പരിപാടിയുടെ അടിസ്ഥാനത്തിൽ ഒരു സമരനിര കെട്ടിപ്പടുക്കുകയും ചെയ്താൽ മാത്രമേ ഈ പ്രതിസന്ധിയെ വിജയപ്രദമായി നേരിടുവാൻ കഴിയൂ എന്നാണ് എന്റെ അഭിപ്രായം. അങ്ങനെയൊരു സന്ദർഭം അനതിവിദൂരമായ ഭാവിയിൽ ഉണ്ടാകുമെന്നുള്ള ശുഭപ്രതീക്ഷ എനിക്കുണ്ട്. എന്തെന്നാൽ അതു ചരിത്രത്തിന്റെ ആവശ്യമാണെന്നു ഞാൻ കാണുന്നു.

2. ബഹുജന സമരങ്ങൾ ഉൾപ്പെടെയുള്ള പ്രക്ഷോഭണങ്ങളെല്ലാം പാർട്ടി താത്പര്യം നിലനിർത്താനുള്ള ഉപകരണമായി തരംതാണിരിക്കുകയാണെന്ന് ജനങ്ങൾ വിശ്വസിക്കുന്നു. സാധാരണക്കാരനെ ശ്വാസംമുട്ടിക്കുന്ന വിലക്കയറ്റത്തിനെതിരായിപ്പോലും ജനങ്ങളെ അണിനിരത്താൻ കഴിയാതെ വന്നിരിക്കുന്നത് ഇതുകൊണ്ടല്ലേ?

ഇന്നു ജനങ്ങൾ നേരിടുന്ന നിത്യോപയോഗസാധനങ്ങളുടെ വിലക്കയറ്റം ഉൾപ്പെടെയുള്ള എല്ലാ ദുരിതങ്ങളെയും ഫലപ്രദമായി നേരിടുന്നതിനുതക്കവണ്ണം ജനങ്ങളെ അണിനിരത്തുവാൻ കഴിഞ്ഞിട്ടില്ല എന്നതു ശരിതന്നെയാണ്. അതിനു ഞാൻ മുമ്പു പ്രസ്താവിച്ച ഭിന്നിപ്പും ഒരു പരിധിവരെ കാരണമാണ്. താന്താങ്ങളുടെ സംഘടനയിലേക്ക് ആളുകളെ ആകർഷിക്കണമെന്നുള്ള താത്പര്യം ഭാഗികമായി ഈ സമരങ്ങളുടെ സ്വഭാവത്തെ ബാധിച്ചിട്ടുണ്ട്. സാധനവിലയുടെ കയറ്റത്തിനെതിരായി വേണ്ടത്ര ശക്തമായ ഒരു പോരാട്ടം നടത്തുന്നതിനു കഴിഞ്ഞിട്ടില്ല.

**കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണ് ബദൽശക്തി എന്നു പറഞ്ഞാൽ അതു ശരിയാകുകയില്ല. സാമ്രാജ്യത്വവിരുദ്ധവും ഫ്യൂഡൽ-കുത്തക വിരുദ്ധവുമായ എല്ലാ മതനിരപേക്ഷ-ജനാധിപത്യശക്തികളെയും ഒന്നിച്ചണിനിരത്തിക്കൊണ്ടുള്ള ഒരു മുന്നണിയാണ് ബദൽശക്തിയായി വരേണ്ടത്. ഇക്കാര്യത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കു വളരെ നിർണ്ണായകമായ ചുമതലയുണ്ട്.**

3. ട്രേഡ് യൂണിയനുകളും സർവീസ് സംഘടനകളും വ്യവസ്ഥാപനവൽക്കരിക്കപ്പെടുകയും അവയെല്ലാം, ചില നിക്ഷിപ്ത താത്പര്യങ്ങൾ നിലനിർത്താനുള്ള വേദികളായിത്തീരുകയും ചെയ്തിരിക്കുകയാണ്. സംഘടിത തൊഴിലാളി വർഗ്ഗത്തിന്റെയും കർഷക ജനസാമാന്യത്തിന്റെയും കൂട്ടായ വിലപേശൽപ്രഹസനമായി അധഃപതിച്ചത് ഇതുകൊണ്ടാണോ?

ട്രേഡ് യൂണിയനുകളും സർവീസ് സംഘടനകളും വ്യവസ്ഥാപനവൽക്കരിക്കപ്പെടുക എന്നുള്ളത് ബൂർഷ്വാ പാർലമെന്ററി വ്യവസ്ഥയുടെ ഒരു ഉപോല്പന്നമാണ്. എന്നാൽ അവയെല്ലാം പ്രഹസനമായിത്തീർന്നിരിക്കുന്നു എന്ന കാഴ്ചപ്പാടിനോടു ഞാൻ യോജിക്കുന്നില്ല. മറിച്ച് അവ തങ്ങളുടെ വേതന-സേവന വ്യവസ്ഥകളിൽ മാത്രം കണ്ണുനട്ടുകൊണ്ട് ഉല്പാദനക്ഷമതയെപ്പറ്റി വേണ്ടത്ര ശുഷ്കാന്തികൂടാതെ നയിക്കപ്പെടുന്നു എന്ന ഒരു ബലഹീനത അനുഭവത്തിലുണ്ട്. ഇത്തരം സമരങ്ങളിലൂടെ നേടിയെടുക്കുന്ന സാമ്പത്തിക പ്രയോജനങ്ങൾ വീണ്ടും നാണയപ്പെരുപ്പത്തിലേക്കും വിലവർദ്ധനവിലേക്കും കമ്പോളത്തെ നയിക്കുന്നു എന്നുള്ള കാര്യം നേതൃത്വം ഗൗരവമായി എടുക്കുന്നുമില്ല.

4. വിപ്ളവം എന്ന സങ്കല്പം അകന്നുമാറിയിരിക്കുന്നു. ചരിത്രപരമായ കാരണങ്ങൾ അതിനുണ്ട്. വിപ്ളവപ്പാർട്ടികൾ ജനാധിപത്യമാർഗ്ഗം സ്വീകരിച്ചതോടുകൂടി ആ പാർട്ടികളെ കീഴ്പ്പെടുത്തിയിരിക്കുന്ന അധികാരമോഹം പരിഹാരമില്ലാത്ത വിനയായിത്തീർന്നിരിക്കുകയല്ലേ? ഇതിൽനിന്നും ഇടതുപക്ഷപ്പാർട്ടികൾക്കു മോചനമില്ലേ?

നാലാം ചോദ്യത്തിൽ ഉൾക്കൊള്ളുന്ന വിപ്ളവം, ജനാധിപത്യം എന്നീ രണ്ടു വാക്കുകൾ കൂടുതൽ ആഴത്തിലുള്ള ചിന്തയ്ക്കും പഠനത്തിനും വിധേയമാക്കേണ്ടതാണ്. വിപ്ളവത്തെ സംബന്ധിച്ച നമ്മുടെ സങ്കല്പത്തിനു മാറ്റങ്ങൾ വരേണ്ടതുണ്ടോ? അതു പുനർനിർവ്വചനം ചെയ്യപ്പെടേണ്ടതാണോ? ഇന്നു നമ്മുടെ കൈവശം വന്നുചേർന്നിരിക്കുന്ന ജനാധിപത്യം ബ്രിട്ടീഷ് മോഡലിൽ പഠിച്ചുവച്ചതാണല്ലോ? ഇതിനെന്തെങ്കിലും മാറ്റം വരുത്തേണ്ടതുണ്ടോ? ഈ പ്രശ്നങ്ങളെല്ലാം ചോദ്യത്തിൽ സൂചിപ്പിച്ചിട്ടുള്ള ചരിത്രപരമായ കാരണങ്ങളിൽ ഉൾപ്പെടുന്നു. യഥാർത്ഥത്തിൽ, ജനാധിപത്യമാർഗ്ഗങ്ങൾ വിപ്ളവപ്പാർട്ടികൾക്ക് അന്യമല്ല. ജനാധിപത്യവും ബാലറ്റ് ജനാധിപത്യവും തരംതിരിച്ചു കാണുവാൻ കഴിയണം. അധികാരം കിട്ടിയാൽ അതു ജനോപകാരപ്രദമായ വിധത്തിൽ ഉപയോഗിക്കാമെന്നുള്ള മോഹം ഇടതുപക്ഷ ശക്തികൾക്കും പ്രേരകമായുണ്ട്. എന്നാൽ ഇന്ന് അധികാരത്തിനുവേണ്ടിയുള്ള ഒരു തത്രപ്പാടുതന്നെയാണ് എല്ലാ കക്ഷികളും നടത്തുന്നത്. ഇപ്പോഴത്തെ ബാലറ്റ് ജനാധിപത്യം ഇടതുപക്ഷക്കാരെപ്പോലും പാർലമെന്ററി വ്യാമോഹങ്ങൾക്കു വിധേയരാക്കുന്നു. അതുകൊണ്ടാണല്ലോ ജനപ്രതിനിധികളുടെ



ആനുകൂല്യങ്ങൾക്കും സാമ്പത്തികസുഭഗതയ്ക്കും വേണ്ടി കക്ഷിഭേദമെന്യേ കൈപൊക്കുവാൻ ജനപ്രതിനിധികളെ പ്രേരിപ്പിക്കുന്നത്. ഇത്തരുണത്തിൽ കേരള നിയമസഭാംഗങ്ങളുടെ സാമ്പത്തികാനുകൂല്യങ്ങൾ വർദ്ധിപ്പിച്ചുകൊണ്ട് ഒടുവിൽ കൊണ്ടുവന്ന നിർദ്ദേശത്തെ സി.പി.ഐ മാത്രം എതിർത്തുനിന്നു എന്ന വസ്തുത പ്രത്യേകം കാണേണ്ടതാണ്. എന്നാൽ പ്രശ്നം അവിടെ അവസാനിക്കുന്നില്ല. ജനപ്രാതിനിധ്യം ഒരു സേവനമോ, തൊഴിലോ എന്നു നിർണ്ണയിക്കേണ്ടിയിരിക്കുന്നു. ഇത് ഒരു സേവനമെങ്കിൽ ഈ ലേഖകന്റെ അഭിപ്രായത്തിൽ ന്യായമായ ഒരു പ്രതിമാസ അലവൻസും പൂർണ്ണമായ സൗജന്യയാത്രയും തലസ്ഥാനത്തുള്ള താമസസൗകര്യവും ഒഴിച്ച് മറ്റു യാതൊരു ആനുകൂല്യങ്ങളും ആവശ്യപ്പെടുവാൻ ജനപ്രതിനിധികൾക്ക് അവകാശമില്ല. അപ്രകാരം ഒരു തീരുമാനമെടുത്ത് അതിനുവേണ്ടി ഒരു പ്രക്ഷോഭം സംഘടിപ്പിക്കുവാൻ ഇടതുപക്ഷ പ്രസ്ഥാനങ്ങളെങ്കിലും തയ്യാറാകേണ്ടതാണ്. ഗാന്ധിജി അർദ്ധനഗ്നനായി നടക്കുവാൻ തീരുമാനിച്ചതും തേർഡ് ക്ളാസ്സിലേ യാത്ര ചെയ്യൂ എന്നു തീരുമാനിച്ചതും ജനപ്രതിനിധികൾ മറക്കാതിരിക്കുകയും വേണം.

5. പതിനെട്ടു കൊല്ലത്തെ ഭരണത്തിനുശേഷം, ബംഗാളിൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടി നേരിടുന്ന പ്രതിസന്ധി ഇടതുപക്ഷ ശക്തികളെ മൊത്തത്തിൽ ദുർബലപ്പെടുത്തുമോ?

ബംഗാളിൽ ഉണ്ടായി എന്നു പറയുന്ന പ്രതിസന്ധിയെ സംബന്ധിച്ച പത്രവാർത്തകളല്ലാതെ, യാതൊരു ആധികാരിക വിവരങ്ങളും എന്റെ കൈവശമില്ല. പ്രതിസന്ധി ഉണ്ടായിട്ടുണ്ടെങ്കിൽ അത് ഇടതുപക്ഷ പ്രസ്ഥാനത്തെ ബാധിക്കുകയും ചെയ്യും.

6. സോവിയറ്റ് യൂണിയൻ തകരുകയും ചൈന ഭാഗികമായി മുതലാളിത്ത സമ്പദ്ക്രമത്തിലേക്കു തിരിയുകയും ചെയ്തതോടുകൂടി സമത്വാധിഷ്ഠിതമായ ഒരു സമൂഹസൃഷ്ടിയെക്കുറിച്ചുള്ള സ്വപ്നം തകർന്നിരിക്കയാണ്. അതിനു പകരം എന്തു സ്വപ്നം നല്കാൻ ഇടതുപക്ഷശക്തികൾക്കു കഴിയും?

സോവിയറ്റ് യൂണിയന്റെ പതനമോ, ചൈനയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നുവെന്നു പറയപ്പെടുന്ന പരിവർത്തനങ്ങളോ സമത്വാധിഷ്ഠിതമായ ഒരു സമൂഹസൃഷ്ടിയെക്കുറിച്ചുള്ള സ്വപ്നങ്ങളെ തകർക്കുന്നില്ല. മറിച്ച് ലോകത്തുണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റങ്ങൾ ഈ സ്വപ്നങ്ങൾ യാഥാർത്ഥ്യവൽക്കരിക്കുന്നതുതന്നെയാണെന്നു കാണിച്ചുതരുന്നു. സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ സംഭവങ്ങളെ സോഷ്യലിസ്റ്റ് വ്യവസ്ഥിതിയുടെ തകർച്ച എന്ന ഒരു വാചകത്തിൽ വിമർശിക്കുന്നതു ശരിയല്ല. താൽക്കാലികമായുണ്ടായ ഒരു തിരിച്ചടിയായി മാത്രം ഇതിനെ കണ്ടാൽ മതിയെന്നാണ് ഇപ്പോഴത്തെ സംഭവങ്ങൾ കാണിക്കുന്നത്.

7. ഇന്ത്യയുടെ സാമ്പത്തിക പരമാധികാരത്തിനുപോലും നിയന്ത്രണം വരുമാറുള്ള സാമ്പത്തിക പരിഷ്കാര നടപടികൾ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുമ്പോൾ അതിനെതിരേ ജനങ്ങളെ ഉണർത്താനോ അവരുടെ സംഘടിതശക്തിയിലൂടെ അവയെ എതിർത്തു തോല്പിക്കാനോ ഇടതുപക്ഷ പുരോഗമനശക്തികൾക്കു സാധിക്കാതെ പോയത് എന്തുകൊണ്ടാണ്?

ഏഴാമത്തെ ചോദ്യത്തിനുള്ള ഉത്തരം ഒന്നാമത്തേതിനുള്ള ഉത്തരത്തിൽ പറഞ്ഞിട്ടുണ്ട്.

8. ആന്റണിയേയും സുധീരനേയുംപോലുള്ളവർ അധികാരത്തിൽ എത്തിയതോടുകൂടി കേരള മന്ത്രിസഭയ്ക്കു കൂടുതൽ ജനസ്വീകാര്യത ഉണ്ടായിരിക്കുന്നതായി ഒരു ധാരണ പരന്നിട്ടുണ്ട്. അതേസമയം ആ ഭരണമുന്നണിയിൽപ്പെട്ടവർ നടത്തിയ അഴിമതികൾ അതുപോലെ തുടരുകയും ചെയ്യുന്നു. ഈ വൈരുദ്ധ്യം ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ ഇടതുപക്ഷപ്പാർട്ടികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ട്?

ആന്റണിയേയും സുധീരനേയും സംബന്ധിച്ചുള്ള വ്യാമോഹങ്ങൾ വളരെ താൽക്കാലികമായിരുന്നു. ഒരു നിഴൽപോലെ അതു മാഞ്ഞുപോവുകയും ചെയ്തിരിക്കുന്നു. എങ്കിലും ആന്റണിഭരണത്തിന്റെ പൊള്ള പൊളിച്ചു കാണിക്കുന്നതിനായി കൂടുതൽ ഫലപ്രദമായി പ്രവർത്തിക്കേണ്ടതാണെന്നു സമ്മതിക്കുകയും ചെയ്യുന്നു.

9. അധികാരത്തിലെത്തപ്പെടുമ്പോൾ ഇടതുപക്ഷപ്പാർട്ടികളും കോൺഗ്രസ്സ് സർക്കാരുകളെപ്പോലെയാണ് പ്രവർത്തിക്കുന്നത്. വ്യത്യസ്തമായ ഒരു ഭരണശൈലിയുണ്ടാക്കാൻ കഴിയാതെ പോകുന്നത് എന്തുകൊണ്ടാണ്?

അധികാരത്തിൽ എത്തിയിട്ടുള്ളപ്പോഴെല്ലാം ഇടതുപക്ഷ പാർട്ടികൾ വ്യത്യസ്തമായ ഒരു ഭരണശൈലിക്കുവേണ്ടി പ്രവർത്തിച്ചിട്ടുണ്ട് എന്ന യാഥാർത്ഥ്യം മറക്കരുത്. എന്നാൽ ബൂർഷ്വാ ജനാധിപത്യത്തിന്റെ സ്വഭാവങ്ങളും പരിമിതികളും അവർ അറിയാതെതന്നെ അവിടെയും നിഴലിച്ചിട്ടുണ്ട്. അതു തിരുത്തപ്പെടുന്നതിനുള്ള ജനകീയ ശബ്ദം ഉണ്ടായേ തീരൂ.

10. തിരഞ്ഞെടുപ്പു രാഷ്ട്രീയത്തിന്റെ അന്തിമലക്ഷ്യം അധികാരമാണ്. അതു നേടുക മാത്രമായിത്തീർന്നിരിക്കുകയല്ലേ ഇടതുപക്ഷപ്പാർട്ടികളുടെ ലക്ഷ്യങ്ങളും തന്ത്രങ്ങളും?

തീർച്ചയായും അധികാരം നേടുക മാത്രമല്ല തിരഞ്ഞെടുപ്പു രാഷ്ട്രീയത്തിന്റെ ലക്ഷ്യം. അതു നേടുന്നതോടൊപ്പം പുതിയൊരു മാനവസമൂഹത്തെ സൃഷ്ടിക്കുന്നതിനുള്ള പ്രചാരണം നടത്തുകനുംകൂടിയാണ് തിരഞ്ഞെടുപ്പു രാഷ്ട്രീയത്തിലൂടെ ഇടതുപക്ഷ പാർട്ടികൾ ചെയ്യുന്നത്. എന്നാൽ ഇടതുപക്ഷ പാർട്ടികളുടെ ആത്യന്തിക ലക്ഷ്യം അധികാരമല്ല. മറിച്ച് ചൂഷണവിമുക്തമായ സമൂഹസൃഷ്ടിയാണ്. അതിനുവേണ്ടി അധികാരവും ഉപയോഗിക്കാം.

11. കമ്മ്യൂണിസ്റ്റുകാരൻ എന്ന പഴയ സങ്കല്പം, ത്യാഗസന്നദ്ധനായ പൊതുപ്രവർത്തകൻ എന്നതായിരുന്നു. ആ നിർവ്വചനത്തിന് അർഹതയുള്ള എത്രപേർ ഇന്ന് ഇടതുപക്ഷപ്രസ്ഥാനത്തിലുണ്ട്?

കമ്മ്യൂണിസ്റ്റുകാരൻ ത്യാഗസന്നദ്ധനായ ഒരു പൊതുപ്രവർത്തകനാണെന്ന സങ്കല്പത്തിനനുസരിച്ചു ജീവിക്കുന്ന ചിലരെങ്കിലും ഇപ്പോഴുമുണ്ട്. അല്ലാതെയുള്ളവരും തങ്ങൾക്കു കിട്ടിയിട്ടുള്ള കിരീടങ്ങളുമണിഞ്ഞ്. യാതൊരു ക്ഷതവും പറ്റാതെ നിലനില്ക്കുന്നു എന്നുള്ളതും ഒരു ദുഃഖസത്യമാണ്.

12. യുവജനങ്ങൾക്ക് ഒരു പാർട്ടിയിലും വിശ്വാസമില്ലാതായിരിക്കുന്നു. യുവജനങ്ങളെ ആകർഷിച്ചിരുന്ന ഡി.വൈ.എഫ്.ഐപോലും, വല്ലപ്പോഴും സമരം നടത്താനുള്ള ഒരു വേദിയായിത്തീർന്നിരിക്കുന്നു. യുവജനങ്ങൾക്കു നഷ്ടപ്പെട്ട വിശ്വാസം വീണ്ടെടുക്കാൻ ഇടതുപക്ഷ കക്ഷികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ടാണ്?

ആദർശാധിഷ്ഠിത നേതൃത്വവും ത്യാഗസന്നദ്ധമായ പ്രവർത്തനവും മാത്രമേ യുവാക്കളെ ആകർഷിക്കുകയുള്ളൂ. മേൽക്കാര്യങ്ങളിൽ എപ്പോൾ പാളിച്ച പറ്റുമോ അപ്പോൾ അവർ തിരിച്ചുപോവുകയും ചെയ്യും. മാത്രമല്ല യുവാക്കളും പാർലമെന്ററി വ്യാമോഹത്തിന്റെ വലയത്തിൽപ്പെട്ടുതുടങ്ങിയിരിക്കുന്നു.

13. അഴിമതി ഒരു സാമൂഹിക യാഥാർത്ഥ്യമാണ്. പാർട്ടിഭേദമില്ലാതായിത്തീർന്നിരിക്കുന്ന അതിനെതിരേ ഫലപ്രദമായൊരു നിലപാടു കൈക്കൊള്ളാൻ ഇടതുപക്ഷപ്പാർട്ടികൾക്കു കഴിയാത്തതെന്ത്?

അഴിമതി ഒരു സാമൂഹിക യാഥാർത്ഥ്യംതന്നെ. ഇക്കാര്യത്തിൽ തീർച്ചയായും പാർട്ടിഭേദമുണ്ട്. ഒരു പാർട്ടി എന്ന നിലയിൽ ഇടതുപക്ഷ പാർട്ടികൾ അഴിമതിക്കു കൂട്ടുനില്ക്കുമെന്നു ഞാൻ വിശ്വസിക്കുന്നില്ല. എന്നാൽ വ്യക്തികളുടെ കാര്യത്തിൽ ശിക്ഷണ നടപടി എന്ന ഒരു മാർഗ്ഗമല്ലാതെ പാർട്ടിക്ക് ഇതിനെ നേരിടുവാൻ മറ്റൊന്നുമില്ല. അതും പൂർണ്ണതയിൽ നിർവ്വഹിക്കുന്നു എന്ന് അഭിമാനിക്കുവാൻ കഴിയുന്നില്ല.

14. ഇടതുപക്ഷപ്പാർട്ടി നേതാക്കളും അണികളും അഴിമതിക്കതീതരാണോ?

ഇടതുപക്ഷ പാർട്ടി നേതാക്കളും അണികളും അഴിമതിക്കതീതരായി ഇരിക്കേണ്ടതാണ് പൂർണ്ണമായും അവർ അങ്ങനെയാണെന്നു പറഞ്ഞാൽ അതു സത്യസന്ധമായിരിക്കുകയുമില്ല. അതിനെതിരായി ഇടതുപക്ഷ കക്ഷികൾ വേണ്ടത്ര ജാഗ്രത പുലർത്തുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

15. രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് ഒരു സമൂഹത്തിനാശ്രയിക്കാവുന്ന ബദൽശക്തി കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണോ?

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണ് ബദൽശക്തി എന്നു പറഞ്ഞാൽ അതു ശരിയാകുകയില്ല. സാമ്രാജ്യത്വവിരുദ്ധവും ഫ്യൂഡൽ-കുത്തക വിരുദ്ധവുമായ എല്ലാ മതനിരപേക്ഷ-ജനാധിപത്യ ശക്തികളെയും ഒന്നിച്ചണിനിരത്തിക്കൊണ്ടുള്ള ഒരു മുന്നണിയാണ് ബദൽശക്തിയായി വരേണ്ടത്. ഇക്കാര്യത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കു വളരെ നിർണ്ണായകമായ ചുമതലയുണ്ട്.

(അടുത്ത ലക്കം ശ്രീ. ജനാർദ്ദനക്കുറുപ്പ്)



എ.പി. ഉദയഭാനു

# ഞാനും എന്റെ ജീവിതവും

(കഴിഞ്ഞലക്കത്തിൽനിന്നും തുടർച്ച)

പനമ്പിള്ളിയും മാധവൻ നായരും വികാരപരമായി കന്യാകുമാരിയോട് ഹൃദയബന്ധമുള്ളവരല്ലായിരിക്കാം. അതാണ് എന്റെ ഒരു മാന്യസുഹൃത്തിന്റെ അഭിപ്രായം. അവർ അവിടം കേരളത്തിൽ നിറുത്താൻ വേണ്ടതു ചെയ്തില്ലായെന്നും അദ്ദേഹം പറയുന്നു. എനിക്കതറിയില്ല. തോവാളയും അഗസ്തീശ്വരവും കൽക്കുളം വിളവൻകോടും വികാരപരമായി എന്റേതാണ്. അവ ഇന്ന് മദ്രാസ് സംസ്ഥാനത്തിലാണെങ്കിലും സംസ്ഥാന പുനർ വിഭജനത്തിന്റെ ഭാഗമായി ഡൽഹിയിൽ കൂടിയ പ്രസിഡന്റുമാരുടെയും സെക്രട്ടറിമാരുടെയും സമ്മേളനത്തിൽ ഞാൻ പോയിരുന്നു. തെക്കൻ തിരുവിതാംകൂറിനും ദേവികുളം പീരുമേടിനും ഗൂഡല്ലൂരിനും വേണ്ടി ഞാൻ വാദിച്ചു. തമിഴ്നാട് കോൺഗ്രസ്സ് കമ്മിറ്റി പ്രസിഡന്റ് 'കക്കൻ' കയറി ദേവികുളം പീരുമേട്ടിനു വേണ്ടി വാദിച്ചപ്പോൾ പണ്ഡിറ്റ്ജി എതിരായി ഇടപെട്ടു. ഗൂഡല്ലൂർ ഒരുകാലത്ത് മലബാറിന്റെ ഭാഗമായിരുന്നുവെന്നും മലബാർ ഭൂനിയമമാണ് അവിടെ നിലവിൽ നിന്നിരുന്നത് എന്നും അവിടുത്തെ ജനസംഖ്യയിൽ ഏറ്റവും കൂടുതൽ മലയാളികൾ ആണെന്നും ഞാൻ വാദിച്ചെങ്കിലും ഗൂഡല്ലൂർ നമുക്ക് കിട്ടിയില്ല. തിരുവിതാംകൂറിന്റെ 'ആദികന്ദം' തെക്കൻ തിരുവിതാംകൂർ ആണെന്നും ഭൂമിശാസ്ത്രപരമായും വൈകാരികമായും സാമ്പത്തികമായും തിരുവിതാംകൂറിന്റെ ഭാഗമാണെന്നും കേരളത്തിൽ ചേരേണ്ടതാണെന്നും ഞാൻ വാദിച്ചു. എന്തുചെയ്യാം? 1944 മുതലുള്ള തിരഞ്ഞെടുപ്പു ഫലം നമുക്ക് വിപരീതമായിരുന്നു. അനുരഞ്ജിപ്പിക്കാനുള്ള ശ്രമത്തിനു പകരം അകറ്റാനുള്ള ശ്രമമാണ് നമ്മൾ സ്വീകരിച്ചത്. അതു തെറ്റാണ് എന്നുപറഞ്ഞാൽ ഞാൻ തമിഴ്നാട്ടുകാരനാണെന്നാണല്ലോ ശങ്കുപ്പിള്ളച്ചേട്ടൻ പറഞ്ഞത്. ഏതായാലും എന്റെ ശ്രീമതി ഓണത്തിന് വീട്ടിൽ വരാതെ കണ്ണിൽ എണ്ണയുമൊഴിച്ച് കാത്തിരുന്നതിനാൽ കാസർകോട് കർണ്ണാടകത്തിൽ ചേർക്കണമെന്നുള്ള ശിവറാവുവിന്റെ ഭേദഗതിയെ എതിർക്കാനും തള്ളിക്കാനും കഴിഞ്ഞു. എന്തൊക്കെയായാലും തെക്കൻ തിരുവിതാംകൂർ ഇന്ത്യയിൽത്തന്നെയാണല്ലോ എന്ന് ഞാൻ ആശ്വസിക്കുന്നു. സൗരാഷ്ട്രയെ ഗുജറാത്തിൽ ലയിപ്പിക്കാൻ ഒപ്പിട്ടപ്പോൾ ദേബർ ഭായിപറഞ്ഞത്, "സൗരാഷ്ട്ര ഇന്ത്യയിൽത്തന്നെയാണല്ലോ" എന്നായിരുന്നു. അദ്ദേഹം ആശ്വസിച്ചത് അങ്ങനെയായിരുന്നു.

കുമ്പളത്തു ശങ്കുപ്പിള്ള സജീവമായ രാഷ്ട്രീയത്തിൽ നിന്ന് മിക്കവാറുംതന്നെ പിന്മാറുകയുണ്ടായി. അത് 1955-ലെ ടി.സി.പി.സി.സി തിരഞ്ഞെടുപ്പിനുശേഷമാണ്. നല്ല സുഖമില്ലാതിരുന്ന അദ്ദേഹത്തെ ഞാൻ പലപ്പോഴും പോയികണ്ടിരുന്നു. ക്ഷേമാന്വേഷണമല്ലാതെ രാഷ്ട്രീയമൊന്നും ചർച്ച ചെയ്തിരുന്നില്ല. തങ്ങളോടുള്ള സ്നേഹം എന്ന ദൗർബല്യം ദുരുപയോഗപ്പെടുത്തിയായിരുന്നു എ.ജെ.ജോണും കൊട്ടുകപ്പള്ളിയും കൂടെ എനിക്കെതിരായി അദ്ദേഹത്തെ നിർബന്ധിച്ചു നിർത്തിയത്. അവർ അത് ഒരിക്കലും ചെയ്യരുതാത്തതായിരുന്നു. അവരാകട്ടെ കോൺഗ്രസ്സ് വിട്ടുപോകാൻ തയ്യാറായതുമില്ല. അതിന്റെ ഗുണവും അവർക്കുണ്ടായി. ശങ്കുപ്പിള്ളച്ചേട്ടൻ തന്റെ 71-ാമത്തെ വയസ്സിൽ മരിച്ചു. അദ്ദേഹം, "എന്റെ കഴിഞ്ഞകാല സ്മരണകൾ" ആത്മകഥയായി രചിച്ചിട്ടുണ്ട്. അത് നമ്മുടെ രാജ്യത്തിന്റെ പത്തെഴുപതു കൊല്ലക്കാലത്തെ ഒരു ചിത്രം നൽകുന്നു. എന്തെന്തു മാറ്റങ്ങൾ ഉണ്ടായി! ആ മാറ്റങ്ങൾക്കു പലതിനും അദ്ദേഹം നടുനായകം ആയിരുന്നല്ലോ. ഈ പുസ്തകത്തിന് അവതാരിക എഴുതാൻ അദ്ദഹത്തിന്റെ പുത്രൻ ഭാസ്[illegible]പിള്ളയും എൻ.ബി.എസ്സിലെ ഗോപി കൊട്ടു[illegible]ലും എന്നോടാണ് ആവശ്യപ്പെട്ടത്. അത് ഞാൻ ഒരു ദൈവനിയോഗംപോലെ കണക്കാക്കുകയും അവതാരിക എഴുതുകയും ചെയ്തു. ശങ്കുപ്പിള്ളച്ചേട്ടന്റെ ആത്മാവിന് യാതൊരു ദ്വേഷഭാവവും ഇല്ലായെന്നതിന്റെ ഒരു തെളിവായി ഞാൻ അതു കണക്കാക്കുന്നു.

കുമ്പളവും ഇലങ്കത്തും വരദരാജൻ നായരുമെല്ലാം ചേർന്ന് കണ്ണൂർ കടപ്പുറത്തുനിന്ന്,നാടുകടത്തപ്പെട്ട സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ ചിതാഭസ്മം കൊണ്ടുവന്നത് ഒരു മഹനീയ കൃത്യമായിരുന്നു. അത് പി.രാജഗോപാലാചാരിയുടെ ഭരണകാലത്ത് രാജദ്രോഹപരമായി ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്ന ധീരദേശാഭിമാനിയുടെ ഒരു തിരിച്ചുവരവു മാത്രമായിരുന്നില്ലല്ലോ! ദേശസ്നേഹത്താൽ പ്രചോദിതമായ ഒരു നടപടി കൂടിയായിരുന്നു. അതിന്റെ പിറകിൽ പട്ടം താണുപിള്ളയെ പ്രധാനമന്ത്രിസ്ഥാനത്തുനിന്നും തകർക്കുക എന്നുള്ള ഒരു ഉദ്ദേശ്യവും ഉണ്ടായിരുന്നില്ലേ? കോൺഗ്രസ്സുകാർ ദേശാഭിമാനകരമായ ഒരു സംരംഭത്തിന് ഒരുമ്പെടുമ്പോൾ അതിന് അന്ന് "പ്രധാനമന്ത്രി"യായിരുന്ന പട്ടംതാണുപിള്ളയുടെ സഹകരണവും തേടേണ്ടതായിരുന്നില്ലേ? ശരിയായി ചെയ്യുകയാണെങ്കിൽ സ്റ്റേറ്റ് കോൺഗ്രസ്സ് കമ്മിറ്റി വിളിച്ചുകൂട്ടി അവരെക്കൂടെ അതിൽ സഹകരിപ്പിച്ചുകൊണ്ട് പോകേണ്ടതായിരുന്നില്ലേ! താണുപിള്ളയോടു സംസാരിച്ച് ഒരു ധാരണ ഉണ്ടാക്കാൻ പ്രയാസമെന്നു തോന്നിയാൽ അതിന്റെ അടുത്ത പടിയായി സ്റ്റേറ്റ് കോൺഗ്രസ്സ് കമ്മിറ്റി തന്നെ വിളിച്ചുകൂട്ടി അത് ചെയ്യാമായിരുന്നു! താണുപിള്ളയുടെ ഞാനെന്ന ഭാവം ജനാധിപത്യത്തിന്റെ രൂപഭാവങ്ങൾക്ക് പൊരുത്തപ്പെടാത്തതായിരുന്നു. എന്നാൽ ആ ഞാൻ എന്ന ഭാവം തന്നെയായിരുന്നില്ലേ ശ്രീ.കുമ്പളത്തു ശങ്കുപ്പിള്ളയുടെ പ്രവർത്തനങ്ങളിലും നിഴലിച്ചിരുന്നത്.

സത്യത്തിൽ ഈ ചിതാഭസ്മം കൊണ്ടുവരുന്ന പരിപാടി താണുപിള്ളയെ തകർക്കുന്നതിന്റെ ഭാഗമായിത്തന്നെ സങ്കല്പിച്ച് സംവിധാനം ചെയ്തതായിരുന്നു! അതിനെത്തുടർന്നുതന്നെയാണല്ലോ കുമ്പളത്തിന്റെ നേതൃത്വത്തിൽ പട്ടം മന്ത്രിസഭയെ ധ്വംസിക്കുവാൻ 'ഒപ്പിയാൻ' പദ്ധതി ആസൂത്രണം ചെയ്ത് കോൺഗ്രസ്സിന്റെ ആദ്യത്തെ മന്ത്രിസഭയെത്തന്നെ ഛിദ്രിപ്പിച്ചുകളഞ്ഞത്. ഈ രാജ്യത്ത് ഒരു ജനാധിപത്യ മന്ത്രിസഭ ഉണ്ടാക്കുന്നതിന് മുൻനിന്ന് പ്രവർത്തിച്ചവർ എല്ലാവരും, പട്ടം താണുപിള്ള ഉൾപ്പെടെ, ഈ തകർത്തുകളയലിന് ഉത്തരവാദികളായിരുന്നു. ആ തകർത്തുകളയൽ പ്രവണത ഒരു ശാപംപോലെ കേരളത്തെ പിൻതുടരുകയാണ്. സി.അച്യുതമേനോനും കെ.കരുണാകരനും സഖ്യമുണ്ടാക്കി രംഗത്തു വന്നതോടുകൂടിയാണ് ഇവിടെ സ്വസ്ഥമായ. ദീർഘായുസ്സുള്ള ഗവൺമെന്റുകൾ ഉണ്ടായത്.

എനിക്കെതിരായി പി.സി.സി പ്രസിഡന്റ് തിരഞ്ഞെടുപ്പിനു തന്നെ പ്രേരിപ്പിച്ച ഒരാളായി ശ്രീ.വർഗ്ഗീസിന്റെ പേര് കുമ്പളം എങ്ങും പറഞ്ഞതായി ഞാൻ കണ്ടില്ല. എന്നാൽ കുമ്പളത്തിന്റെ തോൽവിയിൽ ദുഃഖിച്ച ഒരാളായിരുന്നിരിക്കണം അദ്ദേഹം. പല ക്രിമിനൽ കേസുകളിലും താൻ രക്ഷിച്ചു നിർത്തിയിരുന്ന ശങ്കുപ്പിള്ളയോട് അത്യധികമായ സ്നേഹം അദ്ദേഹത്തിന് ഉണ്ടായിരുന്നു. ആ ദൗർബല്യത്തെ ഉപയോഗപ്പെടുത്തിയാണ് ശ്രീ.ശങ്കുണ്ണിപ്പിള്ളയും മറ്റും വർഗ്ഗീസ് സാറിനെ അച്ചടക്കലംഘനത്തിന്റെ വഴിയിലേക്കു നയിച്ചതും അഖണ്ഡ പ്രസ്ഥാനത്തിൽ ഭാഗഭാക്കാക്കിയതും. കുമ്പളത്തിനോടും വർഗ്ഗീസ് സാറിന് വലിയ കടപ്പാട് തോന്നിയിരിക്കണം.പത്തനംതിട്ട തിരഞ്ഞെടുപ്പിൽ നിവർത്തനത്തിന്റേയും നായർ വിദ്വേഷത്തിന്റെയും പ്രതീകമായി വർഗ്ഗീസ് സാറിനെ ചിത്രീകരിച്ച് എതിർക്കാനായിരുന്നല്ലോ അന്നത്തെ എൻ.എസ്.എസ് നേതൃത്വം ശ്രമിച്ചത്. ആലപ്പുഴ വിദേശ വസ്ത്ര ബഹിഷ്ക്കരണത്തിന്റെയും സ്വാതന്ത്ര്യ പ്രസ്ഥാനത്തിന്റെയും വക്താവായി ജ്വലിച്ചുനിന്നിരുന്ന കുഴിക്കാല കുമാറിനേയും കാർത്ത്യായനി അമ്മയേയും ഞാൻ കൂടെക്കൂടെ ഓർക്കാറുണ്ട്. എന്തൊരു യശസ്സും .തേജസ്സുമായിരുന്നു കുമാർജിക്ക് അന്ന് ഉണ്ടായിരുന്നത്. ദേശീയവാദിയായി അറിയപ്പെട്ടിരുന്ന അദ്ദേഹം ഫലത്തിൽ ഒരു വർഗ്ഗീയവാദിയായിട്ടാണ് പത്തനംതിട്ട തിരഞ്ഞെടുപ്പിൽ രൂപാന്തരപ്പെട്ടത്. കുഴിക്കാല കുമാർ ഭംഗിയായി പ്രസംഗിക്കുകയും എത്രയോ ഭംഗിയായി തർജ്ജമകൾ ചെയ്യുകയും ചെയ്തിരുന്നു. ഖാദിക്കുവേണ്ടിയും അയിത്തത്തിന് എതിരായും അദ്ദേഹം പ്രവർത്തിച്ചുപോന്നു. വിധിവൈപരീത്യം കൊണ്ട് കുഴിക്കാല കുമാർജിയെ "കുഴിയ്ക്കാല കുമാർഗി" എന്നുവരെ ചില ആളുകൾ പരിഹസിക്കാൻ തുടങ്ങി. അദ്ദേഹത്തെ സർ രാമസ്വാമി അയ്യരുടെ ഒരു ആശ്രിതനായിപ്പോലും ചിലർ ചിത്രീകരിച്ചു.



വളരെ നിർണ്ണായകമായിരുന്ന പത്തനംതിട്ടയിലെ ആ തിരഞ്ഞെടുപ്പിൽ വർഗ്ഗീസ് സാറിന്റെ ഭാഗത്തുനിന്ന് വളരെ ശക്തിയായി പ്രവർത്തിക്കുകയും പ്രചാരണം നടത്തുകയും ചെയ്തിരുന്ന ആളായിരുന്നു കുമ്പളത്തു ശങ്കുപ്പിള്ള. നായർ വർഗ്ഗീയത വർഗ്ഗീസ് സാറിനെതിരെ ഇളക്കിവിടാൻ ഒരുകൂട്ടർ ശ്രമിച്ചപ്പോൾ അതിനെ നേരിടുന്നതിന് കുമ്പളത്തു ശങ്കുപ്പിള്ളയും ജി.പി.നീലകണ്ഠപ്പിള്ളയും ഉണ്ടായിരുന്നു. അങ്ങനെ പത്തനംതിട്ട തിരഞ്ഞെടുപ്പ് ഒരു പ്രത്യേകമായ മതിപ്പും സ്നേഹവും ഒരളവോളം കടപ്പാടും വർഗ്ഗീസ് സാറിന്കുമ്പളത്തോടു തോന്നിച്ചിരിക്കണം.

വർഗ്ഗീസ് സാറിനെ വർഗ്ഗീയസ്സ് എന്നു വിളിക്കുന്ന ചില വർഗ്ഗീയവാദികൾ ഉണ്ടായിരുന്നു. അവർക്ക് പിന്നീട് ആ വിളി മാറ്റേണ്ടതായിവന്നു. നമ്മുടെ രാഷ്ട്രീയത്തിൽ വർഗ്ഗീയതയുടെ സ്പർശമില്ലാത്ത ഒരു നേതാവായിരുന്നു അദ്ദേഹം. അദ്ദേഹവും സി.കേശവനും തമ്മിൽ വലിയ സ്നേഹമായിരുന്നു. സി.കേശവൻ രാജദ്രോഹക്കുറ്റത്തിന് ജയിൽശിക്ഷ അനുഭവിച്ച് വിമോചിതനായി. അന്ന് സി. കേശവന് ആലപ്പുഴ വച്ചു നൽകിയ സ്വീകരണത്തിൽ വർഗ്ഗീസ് സാർ സി.കേശവനെ സ്വാഗതം ചെയ്യുകയും അനുമോദിക്കുകയും ചെയ്തു. അത് തിരുവിതാംകൂറിലെ 65 ലക്ഷത്തിന്റെയും നാമധേയത്തിലായിരുന്നു. അന്നത്തെ തിരുവിതാംകൂറിലെ ജനസംഖ്യ 65 ലക്ഷമായിരുന്നു. ഇത് സർ. സി.പി.യെ വളരെ ക്ഷുഭിതനാക്കി. ദിവാൻ പ്രസിഡന്റായുള്ള നിയമസഭയിലെ ഡെപ്യൂട്ടി പ്രസിഡന്റായിരുന്ന വർഗ്ഗീസ് സാറിന്റെ പേരിൽ ശിവരാമപിള്ള എന്നൊരാൾ അവിശ്വാസ പ്രമേയം കൊണ്ടുവരികയും സർക്കാരിന്റെ നോമിനേറ്റഡ് മെംബർമാർ അനുകൂലിക്കുകയും ചെയ്തു. അങ്ങനെ പ്രമേയം പാസ്സായി. അന്ന് നിയമസഭയിൽ നിന്ന് ഇറങ്ങിപ്പോകുന്ന വർഗ്ഗീസ് സാറിന്റെ ചിത്രം എന്റെ മനസ്സിൽ മായാതെ ഇന്നും നിൽക്കുന്നു. ഞാൻ അന്ന് കോളേജിൽ പഠിക്കുകയായിരുന്നു.

കായംകുളത്ത് തണ്ടാനേത്ത് എന്ന വീടാണല്ലോ വർഗ്ഗീസ് സാറിന്റെ കുടുംബം. അതുകൊണ്ട് അദ്ദേഹത്തിന് എന്നേയും എന്റെ ആൾക്കാരേയും നല്ലവണ്ണമറിയാം. അങ്ങനെയുള്ള വർഗ്ഗീസ് സാർ ആണ് 1944-ൽ സ്റ്റേറ്റ് കോൺഗ്രസ്സ് സ്ഥാനാർത്ഥിയായി എന്നെ തിരഞ്ഞെടുക്കുന്നതിൽ മുൻകൈ എടുത്തത്. വർഗ്ഗീസ് സാർ എന്നും വളരെ സൗമനസ്യത്തോടെയാണ് എന്നോടു പെരുമാറിയിട്ടുള്ളത്. ഞാൻ ആലപ്പുഴനിന്ന് മഴയത്ത് ബസ്സിൽ യാത്ര ചെയ്ത് നനഞ്ഞ് ഒട്ടിയ മുണ്ടും ഉടുപ്പുമായി സാറിന്റെ വീട്ടിൽ ചെല്ലുന്നതും അതെല്ലാം മാറ്റി ഉണങ്ങിയ വസ്ത്രങ്ങൾ നല്കിയതും കിടക്കയും കട്ടിലും തന്നതും എല്ലാം ഓർക്കാറുണ്ട്.



ടി.എം. വർഗ്ഗീസ്

അദ്ദേഹത്തിന്റെ പത്നി ഒരു അന്നപൂർണ്ണേശ്വരി തന്നെയായിരുന്നു. ഒരു രാത്രി ചോറുണ്ണുമ്പോൾ ഞാനെന്റെ വിഡ്ഢിത്തരത്തിന് പറഞ്ഞു: "ഞാൻ രാത്രി ചോറുണ്ണാറില്ലാ" എന്ന്. അപ്പോൾ സാർ പറഞ്ഞു, "അവനവന്റെ വീട്ടിലെ ചോറ് രാത്രി ഉണ്ണുകയില്ലെന്നല്ലേയുള്ളു" എന്ന്. സർ എന്തു പറഞ്ഞാലും അതിൽ ഒരു നർമ്മം ഉണ്ടായിരിക്കും. കൊല്ലം ബാറിലും. വക്കീലന്മാരെല്ലാം സാറിന്റെ ചുറ്റും കൂടുമായിരുന്നു-സാറിന്റെ നർമ്മഭാഷണം കേൾക്കാൻ. ഇ.വി.കൃഷ്ണപിള്ളയും മാധവവാര്യരും മറ്റും സാറിന്റെ വലിയ ഇഷ്ടന്മാരായിരുന്നു. സാറിന് കൊണ്ടുവരുന്ന കാപ്പിയിൽ പങ്കുപറ്റുന്നവരായിരുന്നു ബാറിലുള്ള വക്കീലന്മാരിൽ മിക്കവരും. എല്ലാപേരേയും സൽക്കരിക്കുന്നതിൽ അദ്ദേഹം വലിയ സന്തോഷം കണ്ടിരുന്നു. സാറിന്റെ പ്രാക്ടീസിൽനിന്നു കിട്ടുന്ന പണത്തിന്റെ നല്ലൊരു ഭാഗം. സാറിന്റെ സ്വാധീനം കൊണ്ട് പിരിക്കാൻ കഴിയുന്ന പണം ഇതെല്ലാമാണ് കോൺഗ്രസ്സിനെയും പല ഉന്നത നേതാക്കന്മാരെയും നിലനിർത്തിയിരുന്നത്. "പശുവറിയാതെ പാലുകറക്കുന്നു" എന്ന രീതിയിലുള്ള വൈദഗ്ദ്ധ്യമായിരുന്നു പണം പിരിക്കുന്ന കാര്യത്തിൽ അദ്ദേഹത്തിന്റേത്. സിലോൺ വരെ പോയി അദ്ദേഹം പണം പിരിച്ചുകൊണ്ടുവന്ന് കോൺഗ്രസ്സിനെ നിലനിർത്താൻ സഹായിച്ചിരുന്നു.

1946-ൽ നാഗർകോവിൽ സമ്മേളനം നടക്കുമ്പോൾ അവിടെ പണത്തിന്റെ ബുദ്ധിമുട്ടു മനസ്സിലാക്കി ജില്ലാക്കോടതിയിൽ ഒരു കേസിന് ഹാജരായി അദ്ദേഹം പണം കൊണ്ടുകൊടുക്കുകയുണ്ടായി. തിരുവനന്തപുരത്ത് സ്റ്റേറ്റ് കോൺഗ്രസ്സ് ഓഫീസിനേയും പ്രവർത്തകരേയും [illegible]നധികം ചില അത്യുന്നത നേതാക്കന്മാരെപ്പോലും അദ്ദേഹമാണ് നിലനിർത്തിയിരുന്നത്. തിരുവിതാംകൂറിലെ ആദ്യത്തെ മന്ത്രിസഭ ഉണ്ടായപ്പോൾ മന്ത്രിമാർ ആറന്മുള വള്ളംകളി കാണാനായി പോയി. ആദ്യം പോയത് താണുപിള്ളസാറായിരുന്നു. വഴിയിലെല്ലാം പൊലീസുകാർ വെയിലുംകൊണ്ട് തോക്കുംപിടിച്ച് അറ്റൻഷനിൽ നിൽക്കുന്നുണ്ടായിരുന്നു. പ്രധാനമന്ത്രിയായ താണുപിള്ള സാറിന്റെ പിറകെ പോയ വർഗ്ഗീസ് സാറ് ആ പാവങ്ങളോട് വല്ല തണലത്തും പോയി വിശ്രമിച്ചുകൊള്ളാൻ പറഞ്ഞു. ആർഭാടങ്ങൾ കാണിക്കാൻ സാറിന് താത്പര്യമില്ലായിരുന്നു. ആർഭാടം കാണിക്കുന്നവരോട് സാറിന് ഒരു ചെറിയ പരിഹാസവും ഉണ്ടായിരുന്നു.

ആദ്യത്തെ മന്ത്രിസഭയിൽ ടി.എം ത്രിമൂർത്തികളിൽ ഒന്നായിരുന്നു. അതിന്റെ പതനത്തിനുശേഷം സ്പീക്കറായും മന്ത്രിയായും ഒക്കെ ഇരുന്നെങ്കിലും അദ്ദേഹം ഒരിക്കലും തിരുവിതാംകൂറിലെയോ തിരുകൊച്ചിയിലെയോ മുഖ്യമന്ത്രിയായില്ല. അദ്ദേഹത്തെക്കാൾ എത്രയോ ചെറിയ മനുഷ്യർ മുഖ്യമന്ത്രിമാരായി. താണുപിള്ളസാർ തന്നെ സ്റ്റേറ്റ് കോൺഗ്രസ്സിന്റെ പ്രസിഡന്റായി നിലനിന്നത് വർഗ്ഗീസ് സാർ നിമിത്തം ആണെന്നാണ് ഞങ്ങൾ ഒക്കെ ധരിച്ചിട്ടുള്ളത്. അദ്ദേഹത്തെക്കാൾ എത്രയോ ചെറിയ മനുഷ്യർ-ഞാനുൾപ്പെടെ-പി.സി.സി പ്രസിഡന്റുമാരായി. സാർ ഒരിക്കലും മുഖ്യമന്ത്രിയോ പി.സി.സി പ്രസിഡന്റോ ആയില്ല! വർഗ്ഗീസ് സാർ ഒരു ഗവർണ്ണർപോലും ആയില്ല. എനിക്ക് തോന്നാറുണ്ട്, അഖണ്ഡന്മാരുടെ കൂടെ ചേർന്ന് സാർ കോൺഗ്രസ്സ് വിട്ടുപോയിരുന്നില്ലെങ്കിൽ മദ്രാസ് സംസ്ഥാനത്തെ ഗവർണ്ണർപദം എങ്കിലും അദ്ദേഹത്തെ അന്വേഷിച്ചു ചെല്ലുമായിരുന്നു. എന്റെ മനസ്സിൽ വർഗ്ഗീസ് സാറിനെപ്പറ്റി മിഴിവോടെ നിൽക്കുന്ന ചിത്രം ഉദയ്പ്പൂരിലെ നാട്ടുരാജ്യപ്രജാ സമ്മേളനത്തിന്റേതാണ്. 1946 ജനുവരി ആദ്യം നടന്ന ആ സമ്മേളനത്തിലെ ഒരു രംഗം ഞാൻ ഇപ്പോഴും ഓർക്കുന്നു. നാട്ടുരാജ്യപ്രജാ സമ്മേളനത്തിന്റെ പ്രസിഡന്റായി പണ്ഡിറ്റ് ജവഹർലാൽ നെഹ്റു എന്ന കൃശഗാത്രനും, ഇടത്തും വലത്തുമായി ടി.എം.വർഗ്ഗീസ്, ഷെയ്ക് അബ്ദുള്ള എന്നീ ഭീമാകായന്മാരാണ് നിന്നിരുന്നത്! രണ്ട് വൈസ് പ്രസിഡന്റുമാർ.

(തുടരും)

# സിന്ദൂരരേഖ

മലയാള വാണിജ്യ സിനിമയിൽ സിബി മലയിലിന്റെ സ്ഥാനം ഒന്നാമതാണ്. സാമ്പത്തികവിജയം നേടിയ നിരവധി ചിത്രങ്ങളുടെ സംവിധായകനെന്നതിനുപരി, തന്റെ ചലച്ചിത്രങ്ങൾക്കു കാമ്പുള്ള ഇതിവൃത്തങ്ങൾ ഉണ്ടായിരിക്കണമെന്ന ശാഠ്യവും അദ്ദേഹത്തിനുണ്ട്. അത്ത... ശാഠ്യം. പക്ഷേ, അദ്ദേഹത്തെ കുഴപ്പത്തിലാക്കിയിരിക്കുകയാണ്. സിന്ദൂരരേഖ എന്ന സിബിയുടെ പുതിയ ചിത്രം, കഥയ്ക്കു കാമ്പുണ്ടാക്കാനുള്ള ശ്രമംമൂലം 'അമ്മാത്ത് എത്താത്ത' നിലയിലാക്കി.

അരുന്ധതിയുടെ അച്ഛനായ മേനോന് ആദ്യഭാര്യയിൽ ജനിച്ച മൂന്നു മുറാളന്മാർ. വാണിജ്യസിനിമയുടെ അവിഭാജ്യഘടകമായ സ്റ്റണ്ടിനുവേണ്ടി സൃഷ്ടിക്കപ്പെട്ട കഥാപാത്രങ്ങളാണ്. അച്ഛന്മാർ 'കണ്ണിൽച്ചോര'യില്ലാത്തവരാകുന്നത് അസാധാരണമെങ്കിലും അപൂർവമല്ല. പക്ഷേ, സിന്ദൂരരേഖയിലെ നരേന്ദ്രപ്രസാദിന്റെ അച്ഛൻ, കഥാകൃത്തും തിരക്കഥാരചയിതാവുമായ രഘുനാഥ് പലേരിയുടെ വികൃത...ടിയായിപ്പോയി. ഇങ്ങനെയും ഒരച്ഛനുണ്ടോ എന്നു പ്രേക്ഷകർ മൂക്കിൽ വിരൽവയ്ക്കണമെന്ന വാശി, ആ കഥാപാത്രത്തെ സൃഷ്ടിച്ച കഥാകൃത്തിനുണ്ടെന്നു തോന്നിപ്പോകും. ആ കഥാപാത്രത്തിന്റെ പ്രവൃത്തികൾ കാണുമ്പോൾ. തന്റെ രണ്ടാം ഭാര്യയേയും, ആ സ്ത്രീയിൽ ജനിച്ച അരുന്ധതിയേയും അയാൾ അടിക്കുകയും ഇടിക്കുകയും ചെയ്യുന്നതു നമുക്കു മനസ്സിലാക്കാം. പക്ഷേ, സുരേഷ്ഗോപിയുടെ ബാലചന്ദ്രനെ മുറാളന്മാരെ വിട്ടു നിരന്തരം തല്ലിച്ചതയ്ക്കേണ്ട കാര്യമുണ്ടായിരുന്നോ? അരുന്ധതിയെ തട്ടിയെടുത്തതിൽ അരിശംപൂണ്ട് മക്കളെ വിട്ടു ബാലചന്ദ്രനെ അടിക്കുന്നതും മനസ്സിലാക്കാം. പക്ഷേ, സ്റ്റണ്ടിനുവേണ്ടി മാത്രം, ആ മക്കളെ കൂടെക്കൂടെ കൊണ്ടുവരികയും അടി നടത്തുകയും ചെയ്യുന്നത് അതിരുകടന്നുപോയി. അരുന്ധതിയുടെ പ്രേതം കൊണ്ടുപോകുന്ന ആംബുലൻസിനെപ്പോലും തടഞ്ഞുനിർത്തി അടി നടത്തിയത് അതിനെക്കാളും കഷ്ടം. ഈ വിധം അടിസീനുകൾ തിരുകിക്കയറ്റിയ കഥാകൃത്ത് സിന്ദൂരരേഖയെ ഒരു മൃതരേഖയാക്കിത്തീർത്തു.



*സിന്ദൂരരേഖയിലെ ഒരു രംഗം*

പാട്ടിനു പാട്ട്, പ്രേമത്തിനു പ്രേമം, അടിക്ക് അടി, കണ്ണീരിനു കണ്ണീര്- ഔൺസു കണക്കിന് അളന്നുണ്ടാക്കുന്ന ആ പഴയ ഫോർമുലതന്നെയാണ് സിന്ദൂരരേഖയിലും ആവർത്തിച്ചിരിക്കുന്നത്. എന്നാൽ ഓരോന്നും എത്ര ഔൺസുവീതം വേണമെന്ന് നല്ല തിട്ടമുണ്ടെങ്കിലേ ആ ഫോർമുല വിജയിക്കൂ. ഇവിടെ അടിക്ക് അടി എന്ന ചേരുവ യാതൊരു ഔചിത്യവും ഇല്ലാതെയാണ് ചേർത്തത്. അല്പം വകതിരിവോടെ അതു ചേർത്തിരുന്നുവെങ്കിൽ സിന്ദൂരരേഖ കാണാൻ കൊള്ളാവുന്നതാകുമായിരുന്നു. എന്നാൽ ഈ ചേരുവ ഒഴിച്ചുള്ളതെല്ലാം ചിത്രത്തിൽ ചേരുംപടി ചേർക്കുകയും ചെയ്തിട്ടുണ്ട്. ഒരു പഴയ കുടുംബത്തിന്റെ ഭാഗംവയ്ക്കലുമായി ആരംഭിക്കുന്ന ഈ ചിത്രത്തിൽ (അമിതമായ നിറം ചേർത്തതുകൊണ്ട് ഭാഗംവയ്ക്കൽ രംഗങ്ങൾക്കുള്ള വേദനയോ ഉൽകണ്ഠയോ ഇല്ലാതെ പോയി. വഴക്കിനും കലഹത്തിനും പ്രധാന്യം നല്കിയ ആ രംഗങ്ങൾക്ക് ഒരുതരം പ്രഹസനസ്വഭാവവും വരുത്തി). അതിലൊന്നും പങ്കാളികളാവാതെ നില്ക്കുന്നവരാണ് ബാലചന്ദ്രനും അയാളുടെ മുറപ്പെണ്ണായ രേണുകയും. സംഗീതത്തിൽ മുഴുകിക്കഴിയുന്ന ബാലചന്ദ്രന്. ഭാഗംവച്ചു കിട്ടുന്ന പുരയിടം തീറുകൊടുത്തു കിട്ടുന്ന പണംകൊണ്ടുവേണം കോളേജിൽ ജോലി നേടാൻ. സംഗീതത്തിൽ ലയിച്ചുകഴിയുന്ന അയാൾക്കറിയാം, രമണി തന്നെ പ്രേമിക്കുന്നുണ്ടെന്ന്. അതോടൊപ്പം, അയാൾക്ക് ഉറപ്പുള്ള കാര്യമാണ്. രമണിയെ വേൾക്കാൻ കുടുംബക്കാരണവർകൂടിയായ അമ്മാവൻ സമ്മതിക്കുകയില്ലെന്നും. (അരുന്ധതിയെ ബലാൽ കൊണ്ടുപോകാൻ നെഞ്ചൂക്കു കാണിച്ച ബാലചന്ദ്രന് തന്നെ സ്നേഹിക്കുന്ന രമണിയെ ബലാൽ വേൾക്കാമായിരുന്നു. പക്ഷേ. അങ്ങനെ സംഭവിച്ചാൽ കഥ തീർന്നുപോകുമല്ലോ!) അപ്പോഴാണ് ബാലചന്ദ്രന്റെ സംഗീത അരങ്ങേറ്റത്തിന് ഗുരുവായൂരിലെ ഏകാദശി ഉത്സവം തിരഞ്ഞെടുത്തത്. അച്ഛനും, രണ്ടു കൂട്ടുകാരുമൊത്ത് (സുരേഷ്ഗോപിക്കു കണ്ണുതട്ടാതിരിക്കാനാണോ കൂട്ടുകാരെ കോമാളികളാക്കിയത്.) ഗുരുവായൂരിൽ ചെല്ലുന്ന ബാലചന്ദ്രന് സംഗീതക്കച്ചേരിയിൽ പാടാൻ അരുന്ധതിയുടെ കിടക്കയിൽ സൂക്ഷിച്ചു വച്ചിരുന്ന കീർത്തനം കൊണ്ടുകൊടുത്ത കഥാകൃത്തിന്റെ ഭാവന അപാരം. ആ കീർത്തനമാണല്ലോ അരുന്ധതിയുമായി പ്രേമത്തിലാവാനും അവളെ വേൾക്കാനും, അവളുടെ സഹോദരങ്ങളുടെ മർദ്ദനം ഏറ്റുവാങ്ങാനും ബാലചന്ദ്രനെ പ്രാപ്തനാക്കുന്നത്. അങ്ങനെ കഥാപാത്രങ്ങളെക്കൊണ്ടു പൂച്ചയും എണിയും കളിച്ച കഥാകൃത്തു തയ്യാറാക്കിയ തിരക്കഥയ്ക്കു ചലച്ചിത്രരൂപം നല്കിയ സിബി മലയിൽ. തന്റേതായ കൈമിടുക്കു കാണിച്ചിട്ടുണ്ട്. ഛായാഗ്രാഹകനായ വേണു അതിൽ അദ്ദേഹത്തെ ശരിക്കു തുണച്ചു. കേരളീയ വാസ്തുശില്പത്തിന്റെ ചാരുതയും, ഗ്രാമത്തിന്റെ സാന്ദ്രഭംഗിയും അസൂയാവഹമായാണ് ചിത്രീകരിച്ചിരിക്കുന്നത്. അടിപിടിക്കാരനായി കരുതപ്പെടുന്ന സുരേഷ്ഗോപി. താനൊരു മികച്ച അഭിനേതാവാണെന്ന് ബാലചന്ദ്രനെന്ന കഥാപാത്രത്തിലൂടെ തെളിയിക്കുന്നു. പക്ഷേ. ശോഭന മോശമായി. എന്നാൽ രഞ്ജിത അതിമനോഹരമാവുകയും ചെയ്തു. കൂട്ടത്തിൽ ജനാർദ്ദനന്റെ കാരണവരെക്കൂടി ഓർമ്മിക്കണം. ആ നടനും അസ്സലായി.

**സിനിമാ ലേഖകൻ**



# തിക്കോടി ഗ്രാമത്തിന്റെ സാഫല്യം

കോഴിക്കോട് ജില്ലയിലെ തൃക്കോട്ടൂർ ഗ്രാമത്തിൽ ഒരു കുഞ്ഞനന്തൻ ഉണ്ടായിരുന്നു. കുട്ടിയായിരുന്നപ്പോൾത്തന്നെ അച്ഛനും അമ്മയും മരിച്ച കുഞ്ഞനന്തൻ സഹോദരിയുടെ സംരക്ഷണയിലാണു വളർന്നത്. അനാഥത്വവും, ഏകാന്തതയും കുട്ടിനുണ്ടായിരുന്ന ആ ബാല്യത്തിൽ കുഞ്ഞനന്തൻ കുഞ്ഞുകവിതകൾ തട്ടിമൂളുമായിരുന്നു. ഒരുദിവസം കുറേ വരികൾ എഴുതി കുഞ്ഞനന്തൻ മാതൃഭൂമി ആഫീസിൽ ചെന്നു. ഹാസ്യസാമ്രാട്ടായ സഞ്ജയനെ കണ്ടു. അദ്ദേഹം ആ കവിത വായിച്ച് ചില തിരുത്തുകൾ വരുത്തി പ്രസിദ്ധീകരിച്ചു. തൃക്കോട്ടൂർ ഗ്രാമം പിന്നീട് തിക്കോടി ഗ്രാമമായി. കുഞ്ഞനന്തൻ അന്നുമുതൽ തിക്കോടിയനായി. സ്വാതന്ത്ര്യസമര സേനാനി, നാടകകൃത്ത്, നോവലിസ്റ്റ്, ഹാസ്യരചയിതാവ് ഇങ്ങനെ പല വേഷങ്ങളിൽ അരങ്ങിലും അണിയറയിലും ഒരു ദീപസ്തംഭമായി നിറഞ്ഞ്. ഒരു വലിയ ചിരിയായി നമ്മുടെ മുന്നിലിരിക്കുന്ന ഈ കൊച്ചുമനുഷ്യന്റെ അഹംബോധമില്ലാത്ത 'അരങ്ങുകാണാത്ത നടൻ' എന്ന ആത്മകഥയ്ക്കാണ് 1995-ലെ വയലാർ രാമവർമ്മ പുരസ്ക്കാരം ലഭിച്ചത്.

വയലാറിന്റെ ചരമദിനമായ ഒക്ടോബർ 27-ാം തീയതി വൈകുന്നേരം തിരുവനന്തപുരം ടാഗോർ തിയേറ്ററിൽ വയലാർ രാമവർമ്മ ട്രസ്റ്റ് പ്രസിഡന്റ് മലയാറ്റൂർ രാമകൃഷ്ണന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മുഖ്യമന്ത്രി ആന്റണിയാണ് തിക്കോടിയന് അവാർഡ് സമ്മാനിച്ചത്.

ദേശീയ സ്വാതന്ത്ര്യസമരത്തിലും അതിന്റെ ഭാഗമായി 1932-ൽ നടന്ന നിയമലംഘന പ്രസ്ഥാനത്തിലും ഇടംവലം നോക്കാതെ എടുത്തുചാടി രക്തസാക്ഷിയായവർക്കാണ് തിക്കോടിയൻ തന്റെ



*തിക്കോടിയൻ അവാർഡ് സ്വീകരിക്കുന്നു.*

അവാർഡ് സമർപ്പിച്ചത്. കെ.കേളപ്പനുമായുള്ള സംസർഗ്ഗവും, വി.ആർ.നായനാരെപ്പോലുള്ള മനുഷ്യസ്നേഹികളുമായുള്ള സമ്പർക്കവും തിക്കോടിയനെ ദേശീയ സ്വാതന്ത്ര്യസമരത്തിലേക്ക് ആകർഷിച്ചു. എന്നാൽ സ്വാതന്ത്ര്യാനന്തര ഭാരതത്തെ തികഞ്ഞ സംശയാലുവായിട്ടാണ് തിക്കോടിയൻ നോക്കിക്കണ്ടതും കാണുന്നതും. അതുകൊണ്ടാണ് പ്രതിഭയുടെ കനൽവെട്ടത്തിൽ തിക്കോടിയൻ ഉരുവം കൊടുത്ത സൃഷ്ടികളിൽ നേരിയ വിഷാദച്ഛായയുള്ള വലിയ ചിരി പടരുന്നത്.

അവാർഡ് കമ്മിറ്റി അംഗങ്ങളായ പ്രൊഫ.എസ്.ഗുപ്തൻനായർ., കെ.സുരേന്ദ്രൻ എന്നിവർ പ്രസംഗിച്ചു. ഒ.എൻ.വി.കുറുപ്പ് പ്രശസ്തി പത്രം വായിച്ചു. ട്രസ്റ്റ് അംഗങ്ങളായ എൻ.രാമചന്ദ്രൻ. എ.കെ.ഗോപാലൻ എന്നിവരും വയലാറിന്റെ പുത്രൻ ശരത്ചന്ദ്രവർമ്മയും സംബന്ധിച്ചു. ചടങ്ങിന് കെ.ജയകുമാർ സ്വാഗതവും വയലാർ ട്രസ്റ്റ് സെക്രട്ടറി സി.വി. ത്രിവിക്രമൻ നന്ദിയും പറഞ്ഞു.

**സ്റ്റാഫ് ലേഖകൻ**

(10-ാം പേജിൽനിന്നും തുടർച്ച)

തുടക്കത്തിൽ ചന്ദ്രച്ഛായയ്ക്കു 19 കി.മീ.വ്യാസം. അവസാനിക്കുന്നിടത്ത് 81 കി.മീറ്ററും. ഇന്ത്യയിൽ, ചന്ദ്രച്ഛായയ്ക്ക് 19-നും 50-നുമിടയ്ക്ക് കി.മീ. വ്യാസമുണ്ടായിരിക്കും.

ഭൂമിയുടെ ഉപരിതലം ചന്ദ്രച്ഛായയിലമരുമ്പോൾ കറുത്ത സൂര്യനുദിക്കുന്നു. ചന്ദ്രച്ഛായയ്ക്കൊപ്പം സഞ്ചരിക്കാമോ? എങ്കിൽ കറുത്ത സൂര്യന്റെ ഉദയാസ്തമയം വേണ്ടുവോളം കണ്ടാസ്വദിക്കാം!

ഡോ.പ്രഭാകരൻ നായരുടെ സംഭാഷണങ്ങളിൽ മനസ്സുനട്ടിരിക്കേ. കൽപനക്ഷത്ര വീഥിയിലൂടെ അലഞ്ഞ ഞാൻ ശ്യാമസൂര്യന്റെ ഉദയാസ്തമയങ്ങൾ കണ്ടുവോ?

ഒരു വർഷം ഏറ്റവും കുറഞ്ഞത് രണ്ടു സൂര്യഗ്രഹണങ്ങളുണ്ടാകും. രണ്ടു മുതൽ അഞ്ചു വരെ

പ്പോകും. 1935-ൽ അഞ്ചു സൂര്യഗ്രഹണങ്ങളുണ്ടായി. 2206-ൽ അഞ്ചു സൂര്യഗ്രഹണങ്ങളുണ്ടാകും. ഒരു വർഷത്തിൽ ഏഴിൽക്കൂടുതൽ സൂര്യഗ്രഹണങ്ങളുണ്ടാവില്ല.

ഈ ആകാശ നാടകത്തിലെ മറ്റു പ്രത്യേകതകൾ എന്തെല്ലാമാണ്?

ചന്ദ്രോപരിതലത്തിലൂടെ സൂര്യരശ്മികൾ ഒഴുകുമ്പോഴാണ് വജ്രമോതിരശോഭ ഇതൾ വിടർത്തുന്നത്. ചുവപ്പും ഓറഞ്ചും നിറത്തിലുള്ള തീനാളങ്ങൾ പോലുള്ള പ്രകാശവും ദൃശ്യമാകാം. ചന്ദ്രതാഴ്വരകളിലൂടെ സൂര്യരശ്മികൾ എത്തിനോക്കുമ്പോൾ 'ബെയ്‌ലിയുടെ മുത്തുകൾ' എന്ന പ്രതിഭാസം ദൃശ്യമാകും. ഗ്രഹണം പകുതിയാകുകയും സൂര്യൻ ചന്ദ്രക്കലപോലെയായിരിക്കുകയും ചെയ്യുമ്പോൾ 'സൺ സ്പോട്ട്' കാണാം... ബുധശുക്രന്മാരെയും കാണാൻ കഴിഞ്ഞേക്കും...

ഒക്ടോബർ 24-ാം തീയതിയിലെ സൂര്യഗ്രഹണത്തിന്റെ പ്രാധാന്യം?

എല്ലാ സൂര്യഗ്രഹണങ്ങളും പ്രത്യേകതകൾ നിറഞ്ഞതാണ്. ഒന്നു മറ്റൊന്നിനേക്കാൾ പ്രധാനം എന്നുപറയാനാകുമെന്ന് തോന്നുന്നില്ല.

സൂര്യാന്തരീക്ഷത്തെപ്പറ്റി പഠിക്കാൻ കിട്ടുന്ന സുവർണ്ണാവസരമാണ് പൂർണ്ണഗ്രഹണവേള.

വർണ്ണമണ്ഡലം, കൊറോണ തുടങ്ങിയ സൂര്യഘടനയെപ്പറ്റിയുള്ള പഠനങ്ങൾ ഇനിയും കൂടുതൽ നടക്കും. കൊറോണയിൽ വരുന്ന മാറ്റങ്ങൾ അതിലെ മൂലകങ്ങളെക്കുറിച്ചുള്ള അറിവും പഠനങ്ങളും ഒക്കെ ശാസ്ത്രജ്ഞരുടെ അജണ്ടയിലുണ്ട്.

കൊറോണയിലെ താപമാനം തന്നെ ശാസ്ത്രജ്ഞരെ ആകർഷിക്കുന്ന വസ്തുത. ആറായിരം കെൽവിൻ ചൂട് എങ്ങനെ പതിനഞ്ചു ലക്ഷം കെൽവിനിലേക്കു കുതിച്ചുചാടുന്നു എന്നത് ഇന്നും വെല്ലുവിളി ഉയർത്തുന്ന ചോദ്യം തന്നെ.

ഉത്തരരൂപേണയുള്ള സമാധാനം എവിടംവരെ എത്തി?

എന്നിൽനിന്നും പെട്ടെന്ന് ഒരു മറുചോദ്യമുയർന്നു.

ഫോട്ടോസ്ഫീറിനു താഴെ ജനിപ്പിക്കുന്ന 'മാഗ്നറ്റോ അകൗസ്റ്റിക്' തരംഗങ്ങളാണ് കൊറോണയിൽ ഇത്രയധികം ഊർജ്ജം പൊടുന്നനെ നിക്ഷേപിക്കുന്നത് എന്നാണ് ഇപ്പോഴത്തെ നിഗമനം. ചാട്ടവാറ് ചുഴറ്റുമ്പോൾ ഏറ്റവും നേർത്ത അറ്റത്ത്പെട്ടെന്നു വന്നെത്തുന്ന ശബ്ദശക്തിപോലുള്ള ഒരു പ്രതിഭാസം.

സൂര്യകിരീടത്തിലെ ഗർത്തങ്ങളും-കൊറോണൽ ഹോൾസ്-നിരന്തര പഠനങ്ങൾക്കു വിധേയമാക്കുന്നു. അതുപോലെതന്നെ. അത്യന്തശക്തിയിൽ അടിക്കുന്ന സൂര്യക്കാറ്റിനെയും.

സൂര്യാന്തരീക്ഷത്തിലേക്കു നോക്കാനാവുന്ന അപൂർവ്വ നിമിഷമാണല്ലോ പൂർണ്ണ സൂര്യഗ്രഹണവേള.

സൂര്യനോട് ഏറ്റവും അടുത്ത ഗ്രഹം ബുധനാണല്ലോ! സൂര്യന്റെ തൊട്ടടുത്ത കുടുംബക്കാരൻ. അതിൽക്കൂടുതൽ അടുത്ത് ആരെങ്കിലും എന്തെങ്കിലുമുണ്ടോ? ബുധനും സൂര്യനുമിടയ്ക്ക്. ഗവേഷകരുടെ ജിജ്ഞാസ ഈ വഴിക്കും പോകുന്നു.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**തീ**വണ്ടിയാപ്പീസിലെ ഉദ്യോഗസ്ഥനെക്കണ്ട് അനുമതി നേടിയതിനുശേഷം അടുത്ത സമയത്തൊന്നും തീവണ്ടി വരികയില്ലെന്ന് ഉറപ്പാക്കിയതിനുശേഷം ഞാനൊരിക്കൽ ഒരു തുരങ്കത്തിൽ കയറി. മറുവശത്ത് എത്തുന്നതുവരെ നടക്കാനായിരുന്നു എന്റെ ഉദ്ദേശ്യം. നടക്കുന്തോറും ഇരുട്ടിനു കനം കൂടി. തെല്ലു ഭയവും. എങ്കിലും അന്ധകാരത്തെയും ദുർഗ്ഗന്ധത്തെയും കാലിടറലുകളെയും വകവയ്ക്കാതെ ഞാൻ മുന്നോട്ടു പോയി. നടന്നു നടന്നു ഞാൻ തുരങ്കത്തിനു പുറത്തു വന്നു. എന്തൊരു പ്രകാശം! ഇരുട്ടിൽ കുറെനേരം നടന്നതുകൊണ്ട് പ്രകാശത്തിനു തീക്ഷ്ണത കൂടിയെന്നും എനിക്കു തോന്നി. സാഹിത്യകൃതികളിൽ വിഷാദവും ഏകാന്തതയും വർണ്ണിച്ചിട്ടുണ്ടെങ്കിലും ഒടുവിൽ പ്രസാദാത്മകതയ്ക്കാണ് നമ്മൾ അഭിമുഖീഭവിച്ചു നില്ക്കുന്നതെങ്കിൽ പരാതിപ്പെടാനില്ല. അതല്ല, ഡോക്ടർ കെ. ഭാസ്കരൻനായർ പറഞ്ഞതുപോലെ വിഷാദത്തിന്റെ കരിനീല തടാകത്തിലാണ് നമ്മളെ സാഹിത്യകൃതികൾ ആമജ്ജനം ചെയ്യിക്കുന്നതെങ്കിൽ അതു നിന്ദ്യമായ പ്രവർത്തനമായിട്ടേ കരുതാൻ പാടുള്ളു.

അമേരിക്കൻ നോവലിസ്റ്റ് കെർസൻ മക്‌ലർസ് (Carson McCullers 1917-1967) നോബൽ സമ്മാനം നേടിയ ഫോക്നറെപ്പോലും സാഹിത്യരചനയിൽ അതിശയിക്കുന്നുവെന്നാണ് ചില നിരൂപകരുടെ മതം. അവരുടെ "The Member of the Wedding" എന്ന നോവൽ അടുത്തകാലത്തു ഞാൻ വീണ്ടും വായിച്ചു. ഫ്രാങ്കി എന്ന അമ്മയില്ലാത്ത പെൺകുട്ടി ഒരു സംഘടനയിലും ഉൾപ്പെട്ടിട്ടില്ല. ഒരു ക്ളബിലും അവൾ മെംബറുമല്ല. നീഗ്രോ വർഗ്ഗത്തിൽപ്പെട്ട പരിചാരികയുമായി അവൾ കഴിഞ്ഞുകൂടുന്നു. അങ്ങനെയിരിക്കെ അവളുടെ സഹോദരൻ വിവാഹത്തിനു സന്നദ്ധനാവുന്നു. ആ വിവാഹത്തിൽ പങ്കുകൊണ്ടിട്ട് അവരോടൊരുമിച്ചു പോയി ഒരംഗമാകാൻ അവൾ തീരുമാനിക്കുന്നു. എന്നാൽ വരനും വധുവും അവളെ കൂടെ കൊണ്ടുപോകുന്നില്ല. അതോടെ അവളുടെ ഏകാന്തതയും അതു ജനിപ്പിക്കുന്ന ദുഃഖവും മൂർദ്ധന്യാവസ്ഥയിലെത്തുന്നു. ഹൃദയത്തിന്റെ അടിത്തട്ടിലേക്ക് അനായാസമായി കടന്നുപോകുന്ന നോവലാണിത്. എങ്കിലും ജീവിതത്തെ ദൃഢീകരിക്കാൻ ഇതിനാവുന്നില്ല. സാഹിത്യകൃതികൾ രൂപശില്പത്തികവിലും ഭാവശില്പത്തികവിലും അന്യൂനമായിരുന്നാൽ മാത്രം പോരാ. അവ ജീവിതത്തിനു ദൃഢീകരണം നല്കുകയും വേണം. അതിനാൽ ഗോൾഡിങ്, ഫോക്നർ ഇവരുടെ കൃതികൾ എത്ര കലാസുന്ദരങ്ങളാണെങ്കിലും നമുക്കു മാനസികോന്നമനം നല്കുന്നില്ല.

"നമ്മുടെ നാട് എങ്ങോട്ട്?" "കൈക്കൂലി വാങ്ങുന്നവനു നാടുനീളെ സ്വീകരണങ്ങൾ. അപരാധം ചെയ്യാത്ത ആളുകളെ കൂട്ടക്കൊല ചെയ്തവന്റെ മുൻപിൽ സ്നേഹപ്രകടനം. നമ്മുടെ നാട് എങ്ങോട്ട് എന്നു ഞാനും നിങ്ങളോടു ചോദിക്കുന്നു."

## ചോദ്യം, ഉത്തരം

"**ജീ**വിതസായാഹ്നം വളരെ പതുക്കെയാണല്ലോ അല്ലേ?"

"ചോദ്യത്തിന്റെ പൊരുൾ മനസ്സിലായി. സായാഹ്നം വളരെ വേഗത്തിൽ ഇല്ലാതാകും. പ്രഭാതമാണ് വൈകിയെത്തുന്നത്. കാലത്തു നാലുമണിക്കുണരുന്ന ഞാൻ എത്ര കാത്തിരുന്നിട്ടാണെന്നോ ആറുമണിയിൽ എത്തുന്നത്. എന്നാൽ സായാഹ്നത്തിലെ നാലുമണി ആറുമണിയിലെത്താൻ കുറച്ചുനേരം കൂടിയേ വേണ്ടു. സുഹൃത്തേ അല്പംകൂടി ക്ഷമിക്കൂ."

"എന്റെ അമ്മയ്ക്ക് അസ്വസ്ഥത. സൈക്കിയാട്രിസ്റ്റിനെ കാണിച്ചപ്പോൾ ഉറക്കഗുളിക കൊടുത്തു. അതു കഴിച്ച അമ്മയ്ക്ക് കൂടുതൽ അസ്വസ്ഥത. ഞാനെന്തു ചെയ്യണം?"

"എനിക്കറിഞ്ഞുകൂട സുഹൃത്തേ. മനോരോഗ ചികിത്സകർക്കു ട്രാൻക്വിലൈസർ കൊടുക്കാനേ അറിയൂ. അതു ഞരമ്പുകളെ തളർത്തും. പ്രതികരണശേഷി ഇല്ലാതാക്കും. ക്രമേണ വ്യക്തിയെ നശിപ്പിക്കുന്ന ചികിത്സാസമ്പ്രദായമാണിത്. ഹോമിയോപ്പതിയോ ആയുർവേദമോ പരീക്ഷിച്ചുനോക്കൂ."

"നമ്മുടെ നാട് എങ്ങോട്ട്?"

"കൈക്കൂലി വാങ്ങുന്നവനു നാടുനീളെ സ്വീകരണങ്ങൾ. അപരാധം ചെയ്യാത്ത ആളുകളെ കൂട്ടക്കൊല ചെയ്തവന്റെ മുൻപിൽ സ്നേഹപ്രകടനം. നമ്മുടെ നാട് എങ്ങോട്ട് എന്നു ഞാനും നിങ്ങളോടു ചോദിക്കുന്നു."

"പരമസത്യം, പരമസത്യം എന്നു നിങ്ങൾ എപ്പോഴും പറയുന്നു. ഡയലക്ടിക്കൽ സിദ്ധാന്തമനുസരിച്ച് ഏതിലും അതിനെ എതിർക്കുന്ന അംശമില്ലേ? അപ്പോൾ പരമസത്യത്തിൽ പരമമായ അസത്യം ഒളിച്ചിരിക്കുന്നില്ലേ?"



"നിങ്ങളുടെ ഈ ചോദ്യത്തിനു മുൻപിൽ തൂലിക ചലിപ്പിക്കാനാവാതെ ഞാൻ തലകുനിക്കുന്നു."

"ഞാൻ ഇന്ത്യയിൽ കാണുന്നതെല്ലാം അധാർമ്മിക പ്രവർത്തനങ്ങൾ. ഇവിടെ ധർമ്മമുയരാൻ വല്ല പഴുതുമുണ്ടോ?"

"അധാർമ്മികപ്രവർത്തനങ്ങൾക്ക് ആധിക്യമുണ്ടാകുമ്പോൾ ധർമ്മത്തിന് ഒളി വിതറാൻ സാധിക്കുകയില്ല. കൂരിരുട്ടിൽ മിന്നാമിനുങ്ങു പ്രകാശം പൊഴിച്ചാലും പ്രയോജനമുണ്ടോ?"

"ഓക്കാനിക്കാറില്ലേ ഇപ്പോൾ?"

"വിഡ്ഢിപ്പെട്ടിയുടെ മുൻപിലിരിക്കാതെ ദൂരെയുള്ള മുറിയിലിരുന്നാലും പെട്ടിയിൽനിന്നു 'ബാവന', 'കാലാവത്ഥ' ഈ വാക്കുകൾ കാതിൽ വന്നുവീഴും. ഭാവനയെന്നും കാലാവസ്ഥയെന്നും പറയാൻ കഴിയാത്തവരെ വാർത്ത വായിക്കാൻ എടുക്കരുത്. ബാവനയും കാലാവത്ഥയും എന്നെ ഓക്കാനിപ്പിക്കുന്നു."

"കേശവദേവിന്റെ ഏതെങ്കിലും പ്രസ്താവമുണ്ടോ നിങ്ങൾക്ക് ഇഷ്ടപ്പെട്ടതായി?"

"എനിക്കു സാഹിത്യമെന്തെന്ന് അറിഞ്ഞുകൂടാ. ജീവിതമാണ് എനിക്കു പ്രധാനം' എന്നു കേശവദേവ് പലപ്പോഴും പറയുമായിരുന്നു. എനിക്കിഷ്ടപ്പെട്ട പ്രസ്താവമാണത്."

## വമനപ്രക്രിയ

**കൗ**മുദിയുടെ പത്രാധിപരും പാർലമെന്റ് അംഗവും ഏതാണ്ടൊരു ജീനിയസുമായിരുന്ന ശ്രീ. കെ. ബാലകൃഷ്ണൻ ഒരിക്കൽ ഓഫീസിലെ ശിപായിയെ വിളിച്ചു മുൻപിൽ നിറുത്തിയിട്ട് എന്നോടു ചോദിച്ചു: "എനിക്കിവനെ നോവലിസ്റ്റാക്കിയാൽ കൊള്ളാമെന്നുണ്ട്. സാധിക്കുമോ? ഇവൻ റ്റോൾസ്റ്റോയിയെപ്പോലെ എഴുതുകില്ല എന്നതു പോകട്ടെ തകഴിയെപ്പോലെയെങ്കിലും എഴുതുമോ? ലെവിന്റെ വായിൽനിന്നു വരുന്ന വാക്കുകൾ ഇവന്റെ വായിൽനിന്നു വരികയില്ല എന്നതു പോകട്ടെ. 'ചെമ്മീനി'ലെ ചെമ്പൻകുഞ്ഞിനെപ്പോലെയെങ്കിലും ഇവൻ സംസാരിക്കുമോ?" പ്രത്യക്ഷത്തിൽ സർവസാധാരണമായ ആശയമെന്നു പലർക്കും തോന്നാമെങ്കിലും ഇത് അത്രയ്ക്കു സർവസാധാരണമല്ല. ഓരോ വ്യക്തിക്കും ഓരോന്നേ സാധിക്കൂ. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ "കുലവീര്യം" എന്ന ചെറുകഥയെഴുതിയ ശ്രീ. സലിം കേച്ചേരിക്ക് അമ്മട്ടിൽ എഴുതാനേ പറ്റൂ. ഇഷ്ടമുള്ള പുരുഷനെ വരിച്ചതിന്റെ പേരിൽ പെണ്ണിനോടു തന്തയ്ക്കു ദേഷ്യം. ദേഷ്യം മാത്രമല്ല നൃശംസതയും. ആ നൃശംസത അവളുടെ അന്ത്യത്തിനു ഹേതുവാകുന്നു. അയാളും പിന്നീടു മരിക്കുന്നു. ശവപ്പെട്ടിയിൽ കിടക്കുന്ന അയാൾ പൊടുന്നനെ കണ്ണുതുറന്നപ്പോൾ"മരിച്ചുന്നു വിചാരിച്ചു പഹയന്മാര്" അയാളെ "കബറിലിറക്കിയിരിക്കുകയാണെ"ന്നു പറഞ്ഞുപോലും. ഈ വിപരീതപരകോടിയിലോ രസാവരോഹണത്തിലോ എത്താൻ എത്ര ക്ളേശിക്കുന്നുണ്ടെന്നോ കഥാകാരൻ. തിരുവനന്തപുരത്തുകാരനായ എനിക്കു തലവേദനയുണ്ടാക്കുന്ന ഗ്രാമ്യഭാഷയുടെ അതിപ്രസരം. മതിവിഭ്രമം ജനിപ്പിക്കുന്ന ആഖ്യാനരീതി. സർവ്വോപരി കലയുടെ നാട്യവും. ഡിക്ടേറ്റർ നാട്ടുകാരെ ഉള്ളംകൈകൊണ്ട് അമർത്തി ഭരിക്കുന്നതുപോലെ പ്രതിപാദ്യവിഷയത്തെ തന്റെ നിയന്ത്രണത്തിൽ കൊണ്ടുവരണം രചയിതാവ്. ബസ്സിൽ കയറിയാൽ ഛർദ്ദിക്കുന്ന സുന്ദരികളുണ്ട്. അവർ 'ഓ' എന്നൊരു ശബ്ദം കേൾപ്പിച്ചുകൊണ്ട് അടുത്തിരിക്കുന്നവന്റെ ശരീരത്തിലാകെ ഛർദ്ദിച്ചു കൊടുക്കും. സുന്ദരിയുടേതാണെങ്കിലും അവളുടെ ഉള്ളിൽനിന്നു വരുന്നതു സഹിക്കാൻ മേല. സാഹിത്യം സുന്ദരിപ്പെണ്ണാണ്. അവളുടെ ഈ വമനപ്രക്രിയ ജുഗുപ്സാവഹം.



സി.വി. രാമൻപിള്ള

സാഹിത്യകൃതികൾ രൂപശില്പത്തികവിലും ഭാവശില്പത്തികവിലും അന്യൂനമായിരുന്നാൽ മാത്രം പോരാ. അവ ജീവിതത്തിനു ദൃഢീകരണം നല്കുകയും വേണം. അതിനാൽ ഗോൾഡിങ്, ഫോക്നർ ഇവരുടെ കൃതികൾ എത്ര കലാസുന്ദരങ്ങളാണെങ്കിലും നമുക്കു മാനസികോന്നമനം നല്കുന്നില്ല.

## ജീർണ്ണത രണ്ടുവിധത്തിൽ

"States of Mind-Dialogues with contemporary thinkers on the European mind" എന്ന പുസ്തകത്തിൽ (Richard Kearney-Manchester University Press-Rs 325) കഴിഞ്ഞമാസം നോബൽ സമ്മാനം നേടിയ ഷേമസ്ഹീനിയുമായി ഒരാൾ നടത്തിയ അഭിമുഖസംഭാഷണത്തിന്റെ റിപോർട്ടുണ്ട്. (Page 101-108) കവിക്കു സ്വന്തം രാജ്യത്തിന്റെ രൂപപരിവർത്തനത്തിൽ പങ്കുണ്ടോ എന്ന ചോദ്യത്തിനു ഹീനി മറുപടി നല്കിയത് ഇങ്ങനെ:-

"ഇംഗ്ളണ്ടിൽ ജോൺ മിൽട്ടൻ ഇരുപതു കൊല്ലത്തേക്ക് കവിതയെക്കുറിച്ച് ആലോചിച്ചതേയില്ല. വിപ്ളവം, രാഷ്ട്രവ്യവഹാരം, മതം ഇവയ്ക്കായിരുന്നു കവിതയെക്കാൾ മിൽട്ടൻ പ്രധാന്യം കല്പിച്ചത്. പൊതുവായ ജീവിതത്തിലെ കവി-ഇതിനുള്ള ഉദാഹരണമായിരുന്നു മിൽട്ടൻ. കലയെക്കാൾ വലുതായ എന്തോ ഒന്നിന്റെ അർത്ഥനയനുസരിച്ച് അതിനു (അർത്ഥനയ്ക്ക്) വിധേയനായ കവി. [ഐർലണ്ടിൽ] 1916-ലെ വിപ്ളവമുണ്ടാക്കിയതു കവികളാണ്. പക്ഷേ, സമുദായത്തിനു സ്ഥിരത വരുമ്പോൾ കലാകാരന്റെ പങ്ക് എതിരിടലിന്റേതായിരിക്കും. ചിന്തനം, ഇന്ദ്രിയാവബോധം ഇവയെ സ്സംബന്ധിച്ചായിരിക്കും ആ വിപരീത മനോഭാവം. കവിക്കു മാന്ത്രികശക്തിയുള്ള ചിന്തകനാവാം. പ്രയോജനത്തോടു ബന്ധപ്പെടാത്ത മൂല്യങ്ങൾക്കുവേണ്ടി അയാൾക്കു നിലകൊള്ളാം. 'ചരിത്രത്തെ നിരാകരിച്ച് ഞാൻ സ്വപ്നസാദ്ധ്യതകളെ അംഗീകരിക്കുന്നു' എന്ന് അയാൾക്കു പറയാം." (ആശയസംഗ്രഹത്തിന്റെ സ്വതന്ത്ര തർജ്ജമ)

മാതൃഭൂമി ആഴ്ചപ്പതിപ്പിലെ മൂന്നു കാവ്യങ്ങളിലും മാന്ത്രികചിന്തകന്മാരെ ഞാൻ കാണുന്നില്ല. സമുദായത്തിന്റെ അർത്ഥനകളെ മാനിച്ചും അവർ കാവ്യം രചിക്കുന്നില്ല. ശ്രീ. പി.എ. കേശവൻ നമ്പൂതിരിയുടെ 'നിറകുടം' ഗദ്യാത്മകമാണ്. കഥ ജനിപ്പിക്കുന്ന കൗതുകം മാത്രമേ അതിലുള്ളു. ശ്രീ. കെ.ആർ. ലാലിന്റെ (ആര്യനാട്) കാവ്യം മസ്തിഷ്കത്തിന്റെ സന്തതിയാണ്. ചെങ്കല്ലുപോലെ നിശ്ചലമായിക്കിടക്കുന്നു അതിലെ ഓരോ വാക്കും. ശ്രീ. കല്ലിയൂർ മധുവിന്റെ 'തിരിച്ചറിവി'ൽ കിനാവില്ല, മാന്ത്രികതയില്ല. കലയുടെ അനുഭൂതി ജനിപ്പിക്കാൻ അസമർത്ഥങ്ങളാണ് ഈ മൂന്നു രചനകളും. നവീനന്മാർ വരുത്തിക്കൂട്ടുന്ന ജീർണ്ണത ഒരുതരത്തിൽ. പഴയ രീതിയിൽ കാവ്യം രചിക്കുന്നവർ സംഭവിപ്പിക്കുന്ന ജീർണ്ണത മറ്റൊരു തരത്തിൽ. കവിതയുടെ കൂമ്പടഞ്ഞുപോയിയെന്നു പണ്ടൊരാൾ പറഞ്ഞത് ഇപ്പോഴാണു ശരിയായി വരുന്നത്.

## ഏത്തയ്ക്ക ഉപ്പേരി

"എനിക്കു ശരിയായ വാക്കു തരൂ ഞാൻ ലോകത്തു പരിവർത്തനം വരുത്താം" എന്നു വിശ്രുതനായ നോവലിസ്റ്റ് കോൺറാഡ് പറഞ്ഞു. എന്നും കാലത്ത് കോൺറഡിന്റെ ഭാര്യ അദ്ദേഹത്തെ മുറിക്കകത്താക്കി പൂട്ടിയിടും: അദ്ദേഹം ആവശ്യപ്പെട്ടിട്ടുതന്നെ. ഭക്ഷണസമയത്തു മുറിതുറന്നിട്ട് ഭാര്യ ചോദിക്കും:- "ഇന്ന് എന്തു നേടി?" കോൺറാഡ് മറുപടി പറയും:- "ഞാൻ ഒരു കോമ ഇട്ടു." ഭക്ഷണം കഴിഞ്ഞതിനുശേഷം വീണ്ടും അദ്ദേഹത്തെ മുറിയിൽക്കയറ്റി പൂട്ടുകയായി ഭാര്യ. പിന്നെ ഭക്ഷണത്തിനുള്ള സമയമാകുമ്പോൾ മുറി തുറക്കും അവർ. "ഇപ്പോൾ എന്തു നേടി" എന്നു വീണ്ടും ചോദ്യം. നേട്ടമുണ്ടാക്കിയ മട്ടിൽ കോൺറാഡ് പറയും:- "ഞാൻ ആ കോമ എടുത്തുമാറ്റി."

വേണ്ടിടത്തു കോമയിടാനും അത് എടുത്തുമാറ്റാനും കഴിവുണ്ട് ശ്രീ. ശിഹാബുദ്ദീൻ പൊയ്ത്തുംകടവ് എന്ന കഥാകാരന്. മറ്റൊരുതരത്തിൽ പറയാം. രൂപശില്പമുണ്ടാക്കാൻ കഴിവുണ്ട് അദ്ദേഹത്തിന്. ദേശാഭിമാനി വാരികയിലെ "മെഴുകുരുകുന്ന ഭൂമി" എന്ന കഥയുടെ രൂപം ഭംഗിയാർന്നതാണ്. പക്ഷേ വേദനാജനകമായ ബഹിർഭാഗസ്ഥത അതിനുണ്ടുതാനും. സ്കൂൾ ഫീസ് നോട്ടായി കൊടുക്കാതെ നാണയമായി നല്കേണ്ടി വരുന്ന ഒരു കുട്ടിയുടെ ദുഃഖമാവിഷ്കരിച്ച് നാട്ടുകാരുടെ ആകെയുള്ള ദുഃഖത്തെ സൂചിപ്പിക്കുന്ന ഇക്കഥ യാഥാതഥ്യത്തോടു ബന്ധപ്പെട്ടതാണെങ്കിലും യാഥാതഥ്യത്തിനുമപ്പുറത്തുള്ള പരോക്ഷസത്യം പ്രത്യക്ഷമാക്കിത്തരാൻ അപ്രഗല്ഭമാണ്.

തിരുവനന്തപുരത്തെ റോഡിലൂടെ നടന്നാൽ ഫുട്പാത്തിൽ ഒരു കാഴ്ച കാണാം. തൊണ്ടുകളഞ്ഞ ഏത്തയ്ക്കാ ചെറിയ കത്തി പിടിപ്പിച്ച ബോർഡിൽ വേഗത്തിൽ ഓടിക്കുന്നു. ഒരേ കനത്തിൽ ഒരേ വൃത്തത്തിൽ ഏത്തയ്ക്കയുടെ ചീളുകൾ വന്നു തിളയ്ക്കുന്ന വെളിച്ചെണ്ണയിൽ വീഴും. പൊള്ളിക്കയറും. ശിഹാബുദ്ദീൻ വാക്യങ്ങളാകുന്ന ഏത്തയ്ക്കാ ചീളുകൾ ഉണ്ടാക്കുന്നതേയുള്ളു. സർഗ്ഗശക്തിയുടെ ചൂടാർന്ന എണ്ണയിൽ വീണു അവ പൊള്ളിക്കയറുന്നില്ല. വാരികയുടെ താളുകളിൽ പച്ച ഏത്തയ്ക്കാച്ചീളുകളായി ഭംഗിയുള്ള വാക്യങ്ങൾ കിടക്കുന്നതേയുള്ളു. കഥാകാരൻ തിളയ്ക്കുന്ന വെളിച്ചെണ്ണകൂടി കരുതണം. (കോൺറാഡിനെസ്സംബന്ധിച്ച കഥ ഏതോ ഇംഗ്ലീഷ് പുസ്തകത്തിൽ കണ്ടതാണ്.)



ഷേമസ് ഹീനി

നവീനന്മാർ വരുത്തിക്കൂട്ടുന്ന ജീർണ്ണത ഒരു തരത്തിൽ, പഴയ രീതിയിൽ കാവ്യം രചിക്കുന്നവർ സംഭവിപ്പിക്കുന്ന ജീർണ്ണത മറ്റൊരു തരത്തിൽ. കവിതയുടെ കൂമ്പടഞ്ഞു പോയിയെന്നു പണ്ടൊരാൾ പറഞ്ഞത് ഇപ്പോഴാണു ശരിയായി വരുന്നത്.

## നിരീക്ഷണങ്ങൾ

പി. കേശവദേവിന്റെ പല പോസുകളിലുള്ള ഫോട്ടോകൾ എടുപ്പിക്കുകയായിരുന്നു കുങ്കുമം പത്രാധിപരായിരുന്ന പി.സി. കുട്ടിക്കൃഷ്ണൻ. ഏറെ ഛായാഗ്രഹണം നടന്നു. അതിനുശേഷം പി.സി പറഞ്ഞു ദേവിനോട്. "ഇനി ഡെഡ്ബോഡിപോലെയൊന്നു കിടക്കണം. ദേവ് മരിക്കുമ്പോൾ ഞങ്ങൾക്ക് അത് ഉപയോഗിക്കാമല്ലോ." കേശവദേവ് ചാടിയെഴുന്നേറ്റ് കുട്ടിക്കൃഷ്ണനെ തെറിവിളിച്ചു. അദ്ദേഹം വിളറിപ്പോകുകയും ചെയ്തു. "തമാശയല്ലേ. ഇത്ര വളരെ കോപിക്കാനും അസഭ്യപദവർഷം നടത്താനും എന്തുണ്ടായി?" എന്നു ഞാൻ ദേവിനോടു ചോദിച്ചു. അദ്ദേഹം അതു കേട്ടതായി ഭാവിച്ചില്ല. കാലു നീട്ടിവച്ചു നടന്നു പുറത്തേക്കിറങ്ങി. സ്വന്തം കാറിൽക്കയറി പോകുകയും ചെയ്തു. പി.സി. കുട്ടിക്കൃഷ്ണന്റെ നേരമ്പോക്കു ശരിയായിയെന്നു പറയാൻ എനിക്കു വയ്യ. ആര് എപ്പോൾ മരിക്കുമെന്ന് ആർക്കറിയാം? അത്തരം ക്രൂരഫലിതങ്ങൾ ഒഴിവാക്കുന്നതിലാണ് നമ്മുടെ ഔചിത്യമിരിക്കുന്നത്.

2. പ്രയോജനവാദിയും അതുകൊണ്ടുതന്നെ ഉണക്കപ്പണ്ഡിതനുമായിരുന്ന ഒരു പരിചയക്കാരനോടൊരുമിച്ച് ഞാൻ ശംഖുംമുഖം കടപ്പുറത്ത് ഇരിക്കുകയായിരുന്നു. മോപസാങ്ങിന്റെ "ചന്ദ്രികയിൽ" എന്ന കഥയിലെ പാതിരിയെപ്പോലെ എതിനും കാരണം കണ്ടുപിടിച്ച ആളായിരുന്നു അദ്ദേഹം. "ഈ കടൽ ഈശ്വരൻ സൃഷ്ടിച്ചത് നമുക്കാവശ്യമുള്ള ഉപ്പ് തരാനാണ്. സൂര്യനുദിക്കുന്നത് നെല്ലു വിളയിക്കാനാണ്. വെള്ളപ്പൊക്കമുണ്ടാകുന്നത് ഭൂമിക്കു വിശുദ്ധി നല്കാനാണ്" എന്നൊക്കെ അദ്ദേഹം എന്നോടു പറഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ചന്ദ്രനുദിച്ചു. കനം കുറഞ്ഞ ഒരു മേഘക്കീറ് അതിനെ മറച്ചു. എങ്കിലും ചന്ദ്രന്റെ തിളക്കം കാണാമായിരുന്നു. ഞാൻ ചോദിച്ചു:- "ചന്ദ്രൻ ഉദിക്കുന്നതെന്തിന്?" പരിചയക്കാരൻ മറുപടി നല്കി:- "തിരിച്ചു പോകുമ്പോൾ വഴിവിളക്കുകൾ കെട്ടുപോയാൽ നമുക്ക് ആപത്തുണ്ടാകാതെ നടന്നുപോകാൻ". എന്നാൽ ചന്ദ്രനെക്കണ്ടപ്പോൾ എനിക്കോർമ്മ വന്നത് ഒരു ദൃശ്യമാണ്. ട്രാൻസ്പോർട് ബസ് തിരുവനന്തപുരത്തെ ശ്രീകാര്യമെന്ന സ്ഥലം കഴിഞ്ഞ് ഒരു വളവിലെത്തിയപ്പോൾ റോഡ്വക്കത്തെ താഴ്ചയിൽനിന്ന് ഉയർന്ന സുന്ദരിയായ ഒരു മുസ്ലിം പെൺകുട്ടി-നന്നേ നേർത്ത മൂടുപടമിട്ടിരുന്നവൾ-ബസ്സിനെ ഉറ്റുനോക്കി 'കടാക്ഷശാസ്ത്രപ്പാച്ചു നേടാത്ത വിടർന്ന കണ്ണാൽ.' ഞാനത് ആ മനുഷ്യനോടു പറഞ്ഞില്ല. മുപ്പതു വർഷങ്ങൾക്കുമുൻപ് ഉണ്ടായ ആ കാഴ്ച ഇന്നു സുതാര്യമായ മേഘത്താൽ മറയ്ക്കപ്പെട്ട ചന്ദ്രനെ കാണുമ്പോഴൊക്കെ എന്റെ അകക്കണ്ണു കാണുന്നു. എന്റെ ദൃശ്യമാണു സത്യം. പ്രയോജനവാദി കണ്ടത് അസത്യം.

3. സി.വി. രാമൻപിള്ളയുടെ 'മാർത്താണ്ഡവർമ്മ' എന്ന നോവൽ വായിക്കുമ്പോൾ അനന്തപദ്മനാഭൻ ക്ഷതാംഗനായി കിടന്ന കാടും മാങ്കോയിക്കൽ ഭവനവും ഒക്കെ കാണണമെന്ന് എനിക്കു തോന്നാറുണ്ട്. ഇന്നത്തെ ആണ്ടിയിറക്കത്തെക്കാൾ സി.വി വർണ്ണിക്കുന്ന അന്നത്തെ ആണ്ടിയിറക്കം കാണാനാണ് എനിക്കു കൗതുകം. 'അടിയൻ ലച്ചിപ്പോം' എന്നു പറഞ്ഞു അനന്തപദ്മനാഭൻ ആവിർഭവിക്കുമ്പോൾ ഞാനായിരുന്നു അയാളെങ്കിൽ എന്ന അഭിലാഷം എനിക്കിന്ന് ഉണ്ടാകുന്നു. ഇക്കാലത്തെ ഏതു നോവൽ വായിച്ചാലും അതിൽ വർണ്ണിക്കുന്ന പരിതഃസ്ഥിതികളിൽ ചെന്നു കയറാൻ എനിക്കു കൗതുകമില്ല. എന്തുകൊണ്ടാണിത്? സി.വിയുടെ വർണ്ണനാപാടവം വായനക്കാരെ ഭൂതകാലാനുഭൂതികളിലേക്കു നയിക്കുന്നു എന്നതുതന്നെ ഹേതു. നവീനന്മാർക്ക്-പരിമിതവിഭവന്മാരായ നവീന നോവലിസ്റ്റുകൾക്ക്-വർണ്ണനകളിലൂടെ മാജിക് സൃഷ്ടിക്കാൻ കഴിയുന്നില്ല.





(17-ാം പേജിൽ നിന്നും തുടർച്ച)

ഈ തകർച്ചയെ, നിസ്തോഭനായാണ് അദ്ദേഹം നേരിട്ടതെന്നു സാക്ഷ്യപ്പെടുത്താൻ എനിക്കു കൃതാർത്ഥതയുണ്ട്. തന്റെ ആത്മസുഹൃത്തിന്റെ മകനെന്ന നിലയ്ക്ക് എനിക്ക് അദ്ദേഹം വലിയ സ്വാതന്ത്ര്യം അനുവദിച്ചുതന്നിരുന്നു.

കേമദ്രുമയോഗമുള്ള തന്റെ ജീവിതത്തിൽ, ഇത്തരമൊരു തകർച്ച അലംഘ്യമാണെന്ന് അദ്ദേഹം പറഞ്ഞത് ഇപ്പോഴും എന്റെ ഓർമ്മയിലുണ്ട്. പക്ഷേ, അദ്ദേഹം കൂട്ടിച്ചേർക്കയുണ്ടായി. ആ തകർച്ചയ്ക്കൊപ്പം കോവിലകംകൂടി നാമാവശേഷമായിപ്പോവുന്ന ഒരു ഭവിഷ്യത്ത് ഒഴിവായെങ്കിൽ. യുവതിയായിരിക്കേ മരിച്ചുപോയ തന്റെ വത്സലപുത്രിയുടെ മൃതദേഹത്തെക്കുറിച്ചു നിർലേപനായി അദ്ദേഹം സംസാരിച്ചത് എന്റെ അഗാധമായ ഒരനുഭവമാണ്. (അരിയിട്ടുവാഴ്ച കഴിഞ്ഞാൽ പുല ആചരിച്ചുകൂടാ.) അതുപോലെ, യുവാവായിരിക്കേ, ഒരു അപകടത്തിൽപ്പെട്ടു മൃത്യുവശഗനായിപ്പോയ പുത്രനെക്കുറിച്ചും. ആ വിധിയുടെ അനിരോധ്യതയെക്കുറിച്ചും സംസാരിച്ചത്. മനോഹരമായി ഗ്ലാസ്സ് പെയിന്റിംഗ് ചെയ്യുമായിരുന്ന അദ്ദേഹത്തിന്റെ മനസ്സിൽ, അനുകരണീയമായൊരു നിർലേപത നിറവിട്ടിരുന്നു. ചെറിയൊരു ധനനഷ്ടംപോലും താങ്ങാൻ കഴിയാതെ പരിഭ്രമിച്ചോടുന്ന ഇപ്പോഴത്തെ കൊട്ടാരം അവകാശികളുടെ മനോഭാവത്തിന് എത്രയോ ഉയരത്തിലാണത്. നമുക്കതിനെ, വേണ്ടുംവിധം ആദരിക്കാൻ കഴിഞ്ഞെങ്കിൽ! ഈ കോവിലകം മാഞ്ഞുപോയാൽ, ഈ പ്രദേശത്തിന്റെ ശ്രീ എന്നെന്നേക്കുമായി ഇല്ലാതാവും. കാരണം, പുതിയ എടുപ്പുകൾപോലെ, കോവിലകങ്ങൾ ഉയർന്നുവരികയില്ല. ധന്യമായ എത്രയോ അനുഭവങ്ങളുടെ അസ്തിവാരത്തിലാണ് അതു കരുപ്പിടിപ്പിക്കപ്പെട്ടിരിക്കുന്നത്.

ആറാട്ടും ദേശവിളക്കും എല്ലാംതന്നെ, ഈ നാട്ടിലെ ജനങ്ങളുടെ, കോവിലകവുമായുള്ള വൈകാരികൈക്യത്തിന്റെ എഴുന്നള്ളിപ്പുകളായിരിക്കേ. കൊല്ലങ്കോട് കോവിലകത്തിന്റെ പൂമുഖം, അതേപടി വാങ്ങുന്നോ എന്ന് എം.ടിയോട്, ഈ സ്ഥാനസ്വത്ത് നിർബാധം കൈയാളുന്നവർ ചോദിക്കയുണ്ടായി. എം.ടി അതിനു നല്കിയ മറുപടി ഇത്രയുമാണ്.

പൂമുഖം വാങ്ങുവാൻ ഒരുപക്ഷേ, പറ്റിയെന്നിരിക്കും. പക്ഷേ, അതിനു പിറകിൽ അതിന്റെ ഘടനയെ ആദരിക്കുംവിധം ഒരു എടുപ്പു പണിയാൻ ഒരു ജന്മം മതിയാവില്ല. ഇത്തിരിപ്പോന്ന പൂമുഖങ്ങളുടേയും പാർപ്പിടങ്ങളുടേയും ഇടയ്ക്കു ജീവിച്ചുപോരികയും നാഗരികമായ എലിപ്പന്തയങ്ങളാണ് ജീവിതത്തിന്റെ പ്രധാന പ്രശ്നമെന്നു വിശ്വസിക്കയും ചെയ്യുന്ന ഒരുകൂട്ടം മനുഷ്യർക്ക്. ഈ കോവിലകമോ അതിനു മുന്നിലെ ബൃഹത്തായ അശ്വത്ഥമോ, നീർക്കാക്കുകളുടെ ആവാസസ്ഥാനമായ അവിടുത്തെ ജലാശയമോ, ഒരു ജ്വാലയുടെ സാന്നിദ്ധ്യമോ മനസ്സിലാക്കാൻ കഴിഞ്ഞേക്കില്ല. അതു മനസ്സിലാവുന്നവർക്ക്, ആ അഭാവത്തിന്റെ ഖേദം നേരിടേണ്ടി വരുന്നവർക്ക് അർത്ഥവത്തായൊരു രീതിയിൽ. എന്തെങ്കിലും പ്രതിരോധപ്രവർത്തനത്തിന് ഒരുങ്ങാനും സാധിക്കുന്നില്ല. ഈ കോവിലകം പൊളിഞ്ഞുപോവാതെ കാക്കലാണ് തന്റെ ജീവിതദൗത്യമെന്നു കരുതുകയും അതിനായി പാഞ്ഞുനടക്കുകയും ചെയ്യുന്ന ഒരു വ്യക്തി ഈ നാട്ടിലുണ്ട്-ഒരിക്കൽ ഹതാശമായി എന്റെ കൈപിടിച്ചുകൊണ്ട്, ആ പോരാളി പറയുകയുണ്ടായി-ഈ പ്രപഞ്ചത്തിലെ ശക്തിദേവതയാണ് ശ്രീമൂർത്തി-അതിന് ഒരുകാലത്തും അഴിവു വരികയില്ല. നമ്മൾ ഈ പോരാട്ടത്തിൽ ജയിക്കും, അവസാനമെങ്കിലും.

എത്രയോ ധാർമ്മികമായ പോരാട്ടങ്ങൾ പരാജയപ്പെടുന്നതിന് പ്രപഞ്ചത്തിലെ ശക്തിദേവതമാർ സാക്ഷ്യംവഹിച്ചിരിക്കുന്നു. പക്ഷേ. അതിനർത്ഥം, നാം പോരാടാൻ ഒരുങ്ങരുതെന്നല്ല. ചിലപ്പോൾ, പരാജയങ്ങൾപോലും, സാർത്ഥകങ്ങളായി മാറാം, കണ്ണീരുപോലെ.

(16-ാം പേജിൽ നിന്നും തുടർച്ച)

അംഗങ്ങളെ ബോദ്ധ്യപ്പെടുത്തുകയാണ് മുഖ്യം. പക്ഷെ അത് അത്ര എളുപ്പമാണെന്നു തോന്നുന്നില്ല.

വളരെ ലജ്ജയോടെയാണെങ്കിലും ഒരു കാര്യം കൂടി സൂചിപ്പിക്കാതിരുന്നാൽ സത്യം പറഞ്ഞു എന്ന തോന്നൽ നഷ്ടപ്പെടുമെന്നു തോന്നുന്നു. തിരഞ്ഞെടുക്കപ്പെടുന്ന ഒരു ഡയറക്ടർ ബോർഡിന് ഇന്നത്തെ കുത്തഴിഞ്ഞ ഭരണത്തിൽനിന്നും സംഘത്തെ രക്ഷിക്കാൻ വിഷമം വരും. ഭരണം എന്നൊന്ന് ഇന്ന് അവിടെയില്ല. അതുണ്ടാക്കാൻ കഴിവുള്ള ഒരാളെ അഡ്മിനിസ്ട്രേറ്ററായി വയ്ക്കുന്നതാവും ഉത്തമം എന്നുതോന്നുന്നു. ഐ.എ.എസ്സിലെ ഒരുപക്ഷേ ഐ.പി.എസ്സിൽത്തന്നെയോ ഉള്ള-സാഹിത്യത്തിൽ സജീവ താത്പര്യമുള്ള-ഒരാളെ ഒരു കൊല്ലത്തേക്കെങ്കിലും സംഘത്തിനു വിട്ടുകൊടുക്കാൻ ഗവൺമെന്റ കനിഞ്ഞാൽ അതു വലിയ സഹായമായിരിക്കും. പുസ്തകപ്രസിദ്ധീകരണത്തിലും വില്പനയിലുമാണ് അഡ്മിനിസ്ട്രേറ്ററെസഹായിക്കാൻ ഒരു ചെറിയ ഒരു ഉപദേശകസമിതിയും ആകാം. ലോകപ്രസിദ്ധിയാർജ്ജിച്ച-കേരളത്തിന് അഭിമാനമായിരുന്ന-ഈ സ്ഥാപനത്തിന്റെ രക്ഷയിൽ സർക്കാർ കൂടുതൽ താത്പര്യം എടുക്കേണ്ടതാണെന്ന് എനിക്കു തോന്നുന്നു.

(5-ാം പേജിൽ നിന്നും തുടർച്ച)

സൂര്യന്റെ കൊറോണയുടെ സമഗ്രശോഭയും പ്രതിഫലിപ്പിക്കുന്നതായിരുന്നു ആ "വജ്രക്കല്ല്". സമ്പൂർണ്ണ ഗ്രഹണത്തിലെ ഏറ്റവും ചേതോഹരമായ കാഴ്ചയായിരുന്നു അത്.

പിന്നെ എവിടെയും പൂർണ്ണമായും ഇരുട്ട് ഒഴുകിപ്പരന്നു. ആകാശത്ത് നക്ഷത്രങ്ങൾ മിന്നിത്തെളിഞ്ഞു. ആ ഇരുട്ടിനു പക്ഷേ, നിമിഷങ്ങളുടെ ആയുസ്സേ ഉണ്ടായിരുന്നുള്ളൂ. ആകാശത്തെ ഇരുട്ടിനെ ഭേദിച്ചുകൊണ്ട് സൂര്യന്റെ രശ്മികൾ ചന്ദ്രോപരിതലത്തിലൂടെ പുറത്തേക്കു പരന്നൊഴുകി- ഒരു സ്ലോമോഷൻ ദൃശ്യംപോലെ. സൂര്യൻ ഗ്രഹണമുക്തനാകാൻ തുടങ്ങി. വെയിലിനു പഴയ നിറവും ചൂടും കൈവന്നുതുടങ്ങി. അന്തരീക്ഷത്തിന്റെ തണുപ്പു മാറി. ഇരുട്ട് വെയിലിനു വഴിമാറി. ഗോപുരമുകളിലും മാഞ്ചില്ലകളിലും ചേക്കേറി മൗനമായിരുന്ന കിളികൾ ചിലച്ചുകൊണ്ട് വീണ്ടും പറന്നിറങ്ങി.

ജലദൗർലഭ്യംമൂലം അക്ബർ ഉപേക്ഷിച്ചുപോയതിനെത്തുടർന്ന് "പ്രേതനഗരം" എന്ന പേരു വീണ ഫത്തേപ്പൂർസിക്രിയുടെ ആ പേര് ഒരിക്കൽക്കൂടി ഏവരെയും ഓർമ്മിപ്പിച്ച നിമിഷങ്ങളായിരുന്നു ഗ്രഹണത്തിന്റേത്. സൂര്യന്റെ മുന്നിൽനിന്നു ചന്ദ്രൻ മെല്ലെ തെന്നിനീങ്ങാൻ തുടങ്ങിയതോടെ "പ്രേതനഗര"ത്തിൽ വീണ്ടും വെളിച്ചം പരന്നു.

വെളുപ്പിനുതന്നെ ഫത്തേപ്പൂർസിക്രി ജനക്കൂട്ടം കൈയടക്കിയിരുന്നു. ശാസ്ത്രജ്ഞരും ജ്യോത്സ്യന്മാരും വിദ്യാർത്ഥികളുമൊക്കെ കൂട്ടത്തിലുണ്ടായിരുന്നു. ദൂരദർശിനികകളും ക്യാമറകളും മറ്റ് ഇലക്ട്രോണിക്സ് ഉപകരണങ്ങളും പല സ്ഥലങ്ങളിലും സ്ഥാപിച്ചിരുന്നു. നഗരത്തിലേക്കുള്ള 176 മീറ്റർ പൊക്കമുള്ള ബുലാന്ദ് ദർവാസ എന്ന കവാടത്തിൽ പ്രത്യേക ടെലസ്കോപ്പുകളുമായി ശാസ്ത്രജ്ഞർ കാത്തിരുന്നു. ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നുമുള്ള സൂര്യനിരീക്ഷകർ ഇവിടെ എത്തിയിരുന്നു. വിദേശ ശാസ്ത്രജ്ഞർ ഒരാഴ്ച മുമ്പേ ഇവിടെ എത്തി തമ്പടിച്ചിട്ടുണ്ടായിരുന്നു.

ഗ്രഹണത്തിൽനിന്നു കാശുണ്ടാക്കാൻ എത്തിയവരും കുറവല്ലായിരുന്നു. ക്യാമറകളും ടെലസ്കോപ്പുകളും വൻതുകകൾക്കു വിറ്റു പോയി.

വിദേശികൾക്കു ഗ്രഹണംപോലെതന്നെ ഫത്തേപ്പൂർസിക്രിയും വിസ്മയമായി. ചരിത്രപ്രാധാന്യമുള്ള ഈ നഗരത്തിൽ പല വിദേശികളും എത്തിയത് ഒരു വെടിക്കു രണ്ടു പക്ഷി എന്ന മട്ടിലാണ്. നഗരത്തിന്റെ ചരിത്രപ്രാധാന്യംകൂടി കണക്കിലെടുത്താണ് ജാപ്പനീസ് സഞ്ചാരിയായ ഇഷിനഹാത ഇവിടെത്തന്നെ ഗ്രഹണദർശനത്തിനെത്തിയത്.

ചിറ...ങ്ങളിലെ മൗലവിമാരും മതപണ്ഡിതന്മാരും കൈയിൽ ടെലസ്കോപ്പുകളും ക്യാമറകളുമായി ചുറ്റിത്തിരിയുന്നത് കൗതുകമുണർത്തി. ഗ്രഹണം പ്രമാണിച്ച് പ്രത്യേകം തയ്പിച്ച ടി-ഷർട്ടുകൾ ചൂടപ്പംപോലെ വിറ്റഴിഞ്ഞു.

കൃത്യം 7.24-ന് ഗ്രഹണം ദൃശ്യമായിത്തുടങ്ങി. ഏഴരയായപ്പോഴേക്കും ചന്ദ്രൻ സൂര്യന്റെ കാൽഭാഗവും ഗ്രസിച്ചു. ആകാശത്ത് സൂര്യചന്ദ്രന്മാരുടെ ഒളിച്ചുകളി നടക്കവേ, ഈ ആരാധനാലയത്തിന്റെ കൂറ്റൻ ഭിത്തികളിലെ അൻപത്തിനാലു ജനാലകൾക്കിടയിലൂടെ അലൗകികപ്രഭയുള്ള വെയിൽ അകത്തേക്കരിച്ചിറങ്ങി വരുന്നുണ്ടായിരുന്നു. അകത്തെ ഭിത്തിയിൽ നിറയേ ഗ്രഹണസൂര്യന്റെ കലകൾ പ്രത്യക്ഷമായത് ഗ്രഹണ നിരീക്ഷകർക്കും സാമാന്യജനങ്ങൾക്കും ഏറെ കൗതുകവും രസകരവുമായി.

ചന്ദ്രൻ സൂര്യബിംബത്തിലേക്കു കൂടുതൽ കൂടുതൽ അരിച്ചുകയറിയതോടെ നഗരമാകെ ഓറഞ്ചുനിറത്തിലുള്ള പോക്കുവെയിൽ പരന്നു. ചരിത്രം ഉറങ്ങുന്ന ചെങ്കൽമന്ദിരങ്ങൾ ആ പോക്കുവെയിലിൽ കാല്പനികസൗന്ദര്യത്തോടെ തിളങ്ങിനിന്നു. ഗ്രഹണം കൂടുന്തോറും അന്തരീക്ഷത്തിലെ താപനിലയും കുറഞ്ഞുവന്നു. തണുത്ത കാറ്റു വീശിത്തുടങ്ങി. ഇരുട്ടും സാവധാനം പരന്നു. ആകാശത്ത് അഭൗമതേജസ്സുള്ള ഒരു വെള്ളിവൃത്തമായി സൂര്യൻ മാറി. പിന്നെ അതു വെള്ളിമുത്തുകൾ കോർത്ത മാല (ബെയ്‌ലി ബീഡ്സ്)യായി രൂപാന്തരം പ്രാപിച്ചു. ആകാശത്ത് ഇരുട്ടിൽ മിന്നൽപ്പിണറിന്റെ ശോഭയോടെ ആ മുത്തുകൾ തിളങ്ങി.

ഗ്രഹണസൂര്യനെ നഗ്നനേത്രങ്ങൾകൊണ്ടു നോക്കരുതെന്ന ശാസ്ത്രലോകത്തിന്റെ മുന്നറിയിപ്പുകൾ ആരും കണക്കിലെടുത്തില്ല. ചിലരൊക്കെ എക്സ്-റേ ഫിലിമിലൂടെ സൂര്യനെ നോക്കുമ്പോൾ ആയിരക്കണക്കിനാളുകൾ കണ്ണുമിഴിച്ച് ആകാശത്തെ പ്രഭാപൂരത്തിന്റെവിസ്മയനിമിഷങ്ങളിലേക്കു നോക്കിനില്ക്കുകയായിരുന്നു. "ഫിൽറ്ററിലൂടെ നോക്കി എന്തിനാ ഈ സൗന്ദര്യം നഷ്ടപ്പെടുത്തുന്നത്?" എന്നായിരുന്നു റുമേനിയിൽനിന്നെത്തിയ നീൽ ഇലിയെസ്ക്യു ചോദിച്ചത്. അതേ ചോദ്യം മറ്റു പലരും ചോദിച്ചു. "ഫത്തേപ്പൂരിൽ വന്നതുതന്നെ ഈ വിസ്മയം നേരിട്ടു കാണാനാണ്. ഫിൽറ്ററും ഫിലിമുമൊന്നും എനിക്കു വേണ്ട"- അപർണ്ണാകൗശിക് പറഞ്ഞു.

ഗ്രഹണസൂര്യനെ നേരിട്ടു കാണുന്നത് ഭാവിയിൽ കണ്ണുകൾക്കു ദോഷം ചെയ്യുമെന്ന് സ്റ്റേറ്റ് സയൻസ് ഡിപ്പാർട്ടുമെന്റിലെ ശാസ്ത്രജ്ഞനായ അനിൽ സിൻഹ അവിടെ കൂടിയിരുന്നവർക്കു മുന്നറിയിപ്പു നല്കി. അതാരും കേട്ടതായിപ്പോലും ഭാവിച്ചില്ല.

സൂര്യൻ പൂർണ്ണമായും ചന്ദ്രന്റെ പിന്നിൽ മറഞ്ഞപ്പോൾ പതിനായിരത്തിലേറെ വരുന്ന ജനക്കൂട്ടം നിശ്ശബ്ദമായി. മൊട്ടുസൂചി വീണാൽ കേൾക്കാവുന്നത്ര തീവ്രമായ മൗനം. മുഴങ്ങുന്ന ആ മൗനം സൃഷ്ടിക്കാൻ പ്രകൃതിക്കു മാത്രമേ കഴിയൂ. മനുഷ്യന്റെ ധിഷണയുടെയും ശാസ്ത്രവിജ്ഞാനത്തിന്റെയും എല്ലാ സീമകൾക്കുമപ്പുറം നില്ക്കുന്ന പ്രശാന്തമായ മഹാ മൗനം......

## ഭരത്പൂരിൽനിന്ന്

## മോഹൻപ്രദീപ്

ഭരത്പൂർ-ഇന്ത്യയിലെ ലോകപ്രശസ്ത പക്ഷിസങ്കേതമായ ഭരത്പൂരിലേക്കുള്ള റോഡ് അന്ന് (ഒക്ടോബർ 24) രാവിലെ പതിവില്ലാത്തപോലെ വിജനമായിരുന്നു. ഞങ്ങൾ അവിടേക്കു യാത്ര തിരിക്കുമ്പോൾ ചക്രവാളത്തിൽ പ്രഭാതത്തിന്റെ ശീതളച്ഛായ പടരാൻ തുടങ്ങുന്നതേയുണ്ടായിരുന്നുള്ളൂ. സാധാരണ ഗതിയിൽ റോഡിൽ വാഹനത്തിരക്കുണ്ടാകേണ്ടതാണ്. ഭരത്പൂർ വിനോദസഞ്ചാരികളുടെ കേന്ദ്രമായതിനാൽ പ്രത്യേകിച്ചും. പക്ഷേ ആ തിരക്ക് എങ്ങും കണ്ടില്ല.



*സൂര്യഗ്രഹണം കാണാനെത്തിയ മനുഷ്യന്റെ പ്രപിതാമഹൻ*

മണിക്കൂറുകൾക്കപ്പുറം പ്രപഞ്ചം സ്വന്തം ശക്തിവൈഭവം കൊണ്ടു സൃഷ്ടിക്കുന്ന ഒരു മഹാവിസ്മയം അതിന്റെ എല്ലാ പൂർണ്ണതയിലും ഭരത്പൂരിൽ ദൃശ്യമാവുകയാണ്-സമ്പൂർണ്ണ സൂര്യഗ്രഹണം. പ്രഭാതത്തിന്റെ പ്രകാശം അപ്പോഴും ഭൂമിയിലേക്കിറങ്ങി വന്നിട്ടില്ല. ആകാശത്ത് നക്ഷത്രങ്ങൾ മിന്നിത്തിളങ്ങുന്നുണ്ടായിരുന്നു. തലേദിവസത്തെ ദീപാവലി ആഘോഷത്തിന്റെ ശേഷിപ്പുപോലെ ആ വെളുപ്പാൻകാലത്തും അവിടവിടെ പടക്കങ്ങൾ പൊട്ടുന്നുണ്ടായിരുന്നു. വല്ലപ്പോഴുമൊരിക്കൽ കുതിച്ചുയർന്ന് ആകാശത്തിന്റെ ഇരുട്ടും വെളിച്ചവും ഇടകലർന്ന പശ്ചാത്തലത്തിൽ വലിയ ശബ്ദത്തോടെ പൊട്ടിച്ചിതറുന്ന അമിട്ടുകൾ സൃഷ്ടിക്കുന്ന വർണ്ണത്തിമിർപ്പുകൾ...

ഭരത്പൂരിൽ ഞങ്ങൾ എത്തുമ്പോൾ അവിടെ വളരെക്കുറച്ചുപേർ മാത്രമേയുള്ളൂ. കുറച്ചു നാട്ടുകാർ. കുറേ വിദേശ സഞ്ചാരികൾ. ഏതാനും കുടുംബങ്ങൾ. പിന്നെ ഒറ്റതിരിഞ്ഞ് കൗതുകവുമായിവന്ന 'ഏകാകികൾ.' പലരുടേയും കൈയിൽ ക്യാമറയുണ്ട്. സൂര്യഗ്രഹണത്തെ ഗൗരവമായെടുത്തത് അവരിൽ കുറച്ചുപേർ മാത്രം. ബാക്കിയെല്ലാവരും വിനോദസഞ്ചാരത്തിന്റെ 'മൂഡിൽ' ആയിരുന്നു. എങ്കിലും എല്ലാവരും അവിടെ പക്ഷിസങ്കേതത്തിലേക്കുള്ള പ്രധാന പ്രവേശന കവാടത്തിൽ കാത്തുനിന്നു. ഒരു മനുഷ്യായുസ്സിൽ ഒരിക്കൽ മാത്രം കാണാൻ കഴിയുന്ന ആ വിസ്മയം ആകാശത്ത് അരങ്ങേറാൻ ഇനി ഏതാനും നിമിഷങ്ങൾ മാത്രം.

സമയം രാവിലെ ഏഴുമണി. പൂർവ്വാകാശത്ത് കുങ്കുമരാശി പടർന്നു. സ്വർണ്ണത്തിളക്കത്തോടെ പ്രഭാത സൂര്യൻ പ്രത്യക്ഷമാവുകയാണ്. ഇലച്ചാർത്തുകളിലെ മഞ്ഞിൻകണങ്ങളിൽ മാരിവില്ലുകൾ സൃഷ്ടിച്ചുകൊണ്ട്സൂര്യൻ ശാന്തമായി ഉണർന്നുകഴിഞ്ഞു. തന്നെ ഗ്രസിക്കാൻ പോകുന്ന ഗ്രഹണദോഷത്തിന്റെ യാതൊരു സൂചനയും അറിയാത്തപോലെ.

സമയം 7.24. പ്രഭാതതേജസ്സിൽ പരിലസിച്ചുനിന്ന സൂര്യബിംബത്തിന്റെ ഉത്തരകോണിൽ ചന്ദ്രന്റെ ആദ്യ നിഴൽ വീണു. പിന്നെ ആ നിഴൽ ക്രമേണ വളർന്നു. അടുത്ത ഒരു മണിക്കൂർ കൊണ്ട് ചന്ദ്രൻ സൂര്യനെ പൂർണ്ണമായും ഗ്രസിച്ചു. സമ്പൂർണ്ണമായും സൂര്യൻ മറയാൻ ഇനി നിമിഷങ്ങൾ മാത്രം. അപ്പോഴും ആകാശം പ്രകാശഭരിതമായിരുന്നു. "നട്ടുച്ചയ്ക്ക് ഇരുട്ട്" എന്ന ഗ്രഹണ സങ്കല്പം യാഥാർത്ഥ്യമാവില്ലെന്നു തോന്നി. പക്ഷേ നിമിഷങ്ങൾ കടന്നുപോകുന്തോറും പ്രകാശം ഇരുട്ടിനു വഴിമാറുകയായിരുന്നു.

അന്തരീക്ഷത്തിനാകെ ഒരു മാറ്റം. സൂര്യതാപം തണുത്തുറയുന്നതുപോലെ. ഭൂമിയിലെ മരത്തണലുകളിൽ തണുപ്പു കൂടുന്നു. നിഴലുകൾ കൂടുതൽ ഇരുളുന്നു. സായംസന്ധ്യപോലെ... പോക്കുവെയിൽപോലെ.. പക്ഷികൾ മരച്ചില്ലകളിലേക്ക് ചേക്കേറുന്നു. നിമിഷങ്ങൾക്കുള്ളിൽ വെയിലും നിലാവുമല്ലാത്തപോലെ ഒരു സ്വർഗ്ഗീയ പ്രകാശം പ്രകൃതിയിലാകെ പരന്നു. കാറ്റുപോലും ചലിക്കുന്നില്ല. ദുരൂഹമായ ഒരു നിശ്ശബ്ദത ഒഴുകിപ്പരക്കുന്നതുപോലെ. ഇരുട്ടും മൗനവും മുഴങ്ങിനിന്ന നിമിഷങ്ങൾ... പ്രകൃതിയുടെ ജീവചൈതന്യമായ സൂര്യഗോളത്തെ പ്രകൃതിതന്നെ ഇരുട്ടുമറയ്ക്കുള്ളിലാക്കിയ നിമിഷങ്ങൾ. ശാസ്ത്രത്തിന്റെയും സാങ്കേതിക വിദ്യയുടെയും പുളപ്പിൽ പ്രകൃതിയെ കീഴടക്കിയെന്ന് അഹങ്കരിക്കുന്ന മനുഷ്യനെ പ്രകൃതി നിശ്ശബ്ദനാക്കിയ നിമിഷങ്ങൾ. ആ നിമിഷങ്ങളിൽ എല്ലാം മറന്ന്, വിസ്മയത്തിൽ സ്വയം നഷ്ടപ്പെട്ടുനില്ക്കാനേ ഞങ്ങൾക്കു കഴിഞ്ഞുള്ളൂ.

ആകാശമാകെ ഇരുണ്ടു. ഭൂമിയിലും ഇരുട്ട്. അന്തരീക്ഷമാകെ തണുപ്പ്. ആ ഇരുട്ടിൽ ആകാശത്ത് രജതശോഭയോടെ സൂര്യവൃത്തം തെളിഞ്ഞു. പിന്നെ ഒരു നിമിഷം. ഇരുട്ടിന്റെ മറയ്ക്കുപിന്നിൽനിന്ന് ഒളിഞ്ഞുനോക്കുന്നതുപോലെ സൂര്യരശ്മികൾ ചന്ദ്രന്റെ ഉപരിതലത്തിലെ "താഴ്വരകളി"ലൂടെ പുറത്തേക്കു പ്രസരിച്ചു. തിളക്കമാർന്ന വെള്ളിമുത്തുകൾ കോർത്ത മാല വൃത്താകാരമായി വച്ചിരിക്കുന്നതുപോലെ (ബെയ്‌ലി ബീഡ്സ്) സൂര്യൻ ശോഭ വിതറി. പിന്നെ അതൊരു "വജ്ര മോതിര"മായി മാറി. അതോടെ ഗ്രഹണദോഷത്തിൽ നിന്ന് സൂര്യൻ മുക്തനാകാൻ തുടങ്ങി. സൂര്യപ്രകാശം ഉള്ളതുകൊണ്ടുമാത്രം നിലാവു പരത്തുന്ന ചന്ദ്രൻ ഒരു നിമിഷമെങ്കിലും അതേ സൂര്യനെ ഇരുട്ടിലാക്കിയെന്ന അഹങ്കാരത്തോടെയായിരിക്കണം, മെല്ലെ പിൻവാങ്ങാൻ തുടങ്ങി. അതോടെ ആ "സ്വർഗ്ഗീയ നാടക"ത്തിന്റെ യവനിക വീണു.

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd., at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran